# BHASHA BODHINI

## EIGHTH BOOK

EDITOR

**M. K. Veera Raghava Aiyar,** M. A., L. T.,

**Headmaster Govt Secondary Training School, Calicut.**

# ഭാഷാബോധിനി

## എട്ടാം പുസ്തകം

സമ്പാദകൻ

എം. കെ. വീരരാഘവയ്യർ, എം. എ., എൽ. ടി.,

ഹെഡ്മാസ്റ്റർ,

ഗവമ്മെണ്ട് സെക്കണ്ടറി ട്രെയിനിങ്ങ് സ്കൂൾ, കോഴിക്കോട്.




CALICUT

THE DECCAN PUBLISHING HOUSE.

1940



[ Price As. 10

# പ്രസ്താവന

"ഭാഷാബോധിനി" എന്ന ഈ പുതിയ പാഠപുസ്തകങ്ങളെ പ്രസിദ്ധീകരിപ്പാൻ സാധിച്ചതിൽ ഞങ്ങൾക്ക് വലിയ കൃതാൎത്ഥതയുണ്ട്. ഇവയിൽ ആദ്യത്തെ നാലു പുസ്തകങ്ങൾ ശ്രീമാൻ കെ. വി. രാഘവൻനായരും അഞ്ചാം പുസ്തകം ശ്രീമാൻ വിദ്വാൻ കാവിൽ രാമപ്പണിക്കരും ആറാം പുസ്തകം ശ്രീമാൻ വിദ്വാൻ വൎഗ്ഗീസ് തലക്കെട്ടിയും എട്ടാം പുസ്തകം ശ്രീമാൻ ടി. വി. രയരപ്പക്കുറുപ്പ് ബി. എ., എൽ. ടി. യുമാണ് രചിച്ചതു്. ആദ്യത്തെ ഏതാനും പുസ്തകങ്ങളെ ശ്രീമാൻ കുററിപ്പുറത്തു് കേശവൻ നായർ പരിശോധിച്ചിട്ടുണ്ട്. ഏഴാം പുസ്തകത്തിന്റെ ഭാരം മിക്കതും ഈ പുസ്തകാവലിയുടെ സമ്പാദകനായ ശ്രീമാൻ എം. കെ. വീരരാഘവ അയ്യർ തന്നെയാണ് വഹിച്ചതു്. അദ്ദേഹം പുസ്തകങ്ങളെ പരിശോധിക്കുകയും പാഠങ്ങളെ ക്രമപ്പെടുത്തുകയും അവിടവിടെ ചില ഭേദഗതികൾ വരുത്തുകയും ഓരോ പാഠത്തിന്റേയും ഒടുവിൽ "പരീക്ഷ" എന്ന ഭാഗം ചേൎക്കുകയും ചെയ്തിരിക്കുന്നു. പ്രാഥമിക വിദ്യാലയങ്ങളിലെ പുതിയ പാഠപദ്ധതിയേയും നവീനരീതികളേയും അനുസരിച്ചാണ് പാഠങ്ങളേയും പരീക്ഷകളേയും നിൎമ്മിച്ചിട്ടുള്ളതു്. ഇവ നല്ലവണ്ണം പ്രയോജനപ്പെടുമെന്നാണ് ഞങ്ങളുടെ വിശ്വാസം.

ഒന്നാം പുസ്തകത്തിൽ ഒരു വിശേഷരീതി കാണാം. ഓരോ പാഠത്തിന്റേയും ഒടുവിൽ കൊടുത്തിട്ടുള്ള വാക്യങ്ങളിൽ അതുവരെ പഠിച്ച വാക്കുകളല്ലാതെ വേറെ വാക്കുകൾ കാണുകയില്ല. ഈ രീതിയെ ആസ്പദപ്പെടുത്തി

എഴുതീട്ടുള്ള ഒരു ഒന്നാം പാഠപുസ്തകം നമ്മുടെ ഭാഷയിൽ ഉണ്ടെന്നു തോന്നുന്നില്ല. ഇതു സമ്പാദകൻെറ ശ്രമത്തിൻെറ ഫലമാകുന്നു.

ഈ പുസ്തകങ്ങളെ സംബന്ധിച്ച് പരിശ്രമിച്ചിട്ടുള്ളവരോടെല്ലാം ഞങ്ങൾ സാദരം നന്ദിപറഞ്ഞുകൊള്ളുന്നു. ഇവയുടെ സമ്പാദകസ്ഥാനം വഹിപ്പാൻ ശ്രീമാൻ വീരരാഘവ അയ്യരെ അനുവദിച്ച മദിരാശി സക്കാരോടും വിദ്യാഭ്യാസാദ്ധ്യക്ഷനോടും ഞങ്ങൾ എത്രയും നന്ദിയുള്ളവരാണ്.

ഞങ്ങളുടെ ശ്രമം ഭാഷാഭ്യാസത്തിന്നു സഹായമായ്തീന്നാൽ ഞങ്ങൾക്കു തൃപ്തിയായി.

പ്രസാധകന്മാർ.

# വിഷയവിവരം

## 1

# ഭീഷ്മർ

ചരിത്രപ്രസിദ്ധമായ കുരുപാണ്ഡവയുദ്ധത്തിൽ കൌരവസൈന്യത്തെ നയിച്ച മഹാരഥന്മാരായ സേനാപതികളിൽ അഗ്രേസരനായ ഭീഷ്മർ ശന്തനുമഹാരാജാവിന്നു ഗംഗാദേവിയിൽ ഉൽഭൂതനായ പുത്രനാകുന്നു. ഈ ദിവ്യന്റെ ജാതകർമ്മാദി സംസ്കാരങ്ങൾ ദേവന്മാർ നടത്തുകയാൽ ഇദ്ദേഹത്തെ ദേവവ്രതൻ എന്നായിരുന്നു ആദ്യം വിളിച്ചുവന്നതു്. സർവ്വതന്ത്രസ്വതന്ത്രനായ ഈ മഹാൻ പ്രകൃത്യാ ഗംഭീരനും സത്യപ്രതിജ്ഞനും ആയിരുന്നു. പരമേശ്വരശിഷ്യനായ പരശുരാമന്റെ പ്രിയശിഷ്യനാകുന്നു പ്രസ്തുതനായകൻ എന്നു പറഞ്ഞാൽ ഭീഷ്മരുടെ സർവ്വ യോഗ്യതകളേയും വിവരിച്ചപോലെയായി.

ഒരു ദിവസം യമുനാതീരവനങ്ങളിൽ നായാട്ടു നടത്തി തിരികെ വരുമ്പോൾ ശന്തനു ഒരു കൈവർത്തസ്ത്രീയെക്കണ്ടു് അവളിൽ അനുരക്തനായിത്തീൎന്നു. തന്റെ അഭിലാഷത്തെ അവളോടറിയിച്ചപ്പോൾ താൻ അച്ഛനു് അധീനയാണെന്നു് അവൾ സവിനയം രാജാവിനോടു മറുവടി പറഞ്ഞു. നീതിമാനായ ശന്തനു അപ്പോൾ അവളുടെ അച്ഛനെച്ചെന്നു കണ്ടു തന്റെ ഇംഗിതം വെളിപ്പെടുത്തി. തന്റെ പുത്രിയിൽ ജനിക്കുന്ന പുത്രനു് രാജ്യം കൊടുക്കാമെന്നു രാജാവു് പ്രതിജ്ഞ ചെയ്യുന്നപക്ഷം വിവാഹത്തിന്നു വിരോധമില്ലെന്നു ധീരനും ഉൽക്കർഷേച്ഛുവുമായ ആ ദാശൻ മറുവടി കൊടുത്തു.

മൂത്തപുത്രനും രാജ്യാവകാശിയുമായ ദേവവ്രതനെ ഓൎത്തു നിരാശനായിത്തീൎന്ന ശന്തനു രാജധാനിയിലേക്കു തിരിച്ചു. ദേവവ്രതനെ ഓൎക്കുമ്പോൾ തന്റെ വിവാഹാ

ഭിലാഷം അപ്രധാനമാണെന്നിരുന്നാലും, ശന്തനു, അദ്ധ്സ്ത മായ ഒരു പദ്യത്തെ എന്നപോലെ, ആ കൈവൎത്തസുന്ദരി യെത്തന്നെ വിചാരിച്ച് വിചാരിച്ച് കൃശനായിപ്പോയി. പ്രതിദിവസം കൃശനായിവരുന്ന പിതാവിൻെറ വ്യാധിയുടെ കാരണം മന്ത്രിമാർ മുഖേന ദേവവ്രതൻ ഗ്രഹിച്ചു. പിതൃ ഭക്തിയാൽ പ്രേരിതനായ ദേവവ്രതൻ ഉടനെതന്നെ അച്ഛ ൻെറ വിവാഹപ്രതിബന്ധത്തെ പരിഹരിക്കാനുറച്ച് സ്വയം ദാശഗൃഹത്തിൽ പ്രവേശിച്ചു. "പൈതൃകമായ സാമ്രാജ്യ ത്തിൻെറ അവകാശം ഇതാ ഞാൻ ഉപേക്ഷിക്കുന്നു. അങ്ങയുടെ പുത്രിയെ എൻെറ പിതാവിന്നുവേണ്ടി വിട്ടു തന്നാലും," എന്നു ദേവവ്രതൻ ആ കൈവൎത്തനോടാവശ്യ പ്പെട്ടു. എന്നിട്ടും ധീവരന്നു പുത്രിയെ നൽകുവാൻ ധൈൎയ്യം വന്നില്ല. പൈതൃകമായ സ്വത്തിൻെറ അവകാശം ഒരുവൻ ഉപേക്ഷിക്കുന്നതുകൊണ്ട് അവൻെറ പുത്രന്ന് അതിനുള്ള അവകാശം നഷ്ടമായിപ്പോകുന്നില്ല എന്നുള്ളതായിരുന്നു അവൻെറ അതൃപ്തിക്കുള്ള ഹേതു. അതൃപ്തനായ അവനെ തൃപ്തനാക്കുവാൻവേണ്ടി ദേവവ്രതൻ സ്വഹസ്തംകൊണ്ടു ധീവരൻെറ ഹസ്തത്തെ ഗ്രഹിച്ച്, "ഞാൻ ജീവപൎയ്യന്തം വിവാഹം ചെയ്കയില്ല" എന്ന് പ്രതിജ്ഞചെയ്തു. ദേവന്മാർ ഈ പ്രതിജ്ഞ കേട്ട് "ഭീഷ്മം ഭീഷ്മം" എന്ന് ഉൽഘോഷിച്ചു. ദേവവ്രതന്നു അതുമൂലം ഭീഷ്മർ എന്ന നാമധേയം സിദ്ധിച്ചു. പ്രതിജ്ഞ കേട്ടപ്പോൾ ദാശൻ കന്യകയെ സന്തോഷപൂൎവ്വം വിട്ടുകൊടുത്തു. ഭീഷ്മർ അവളെ രാജധാനിയിലേക്കു കൂട്ടി ക്കൊണ്ടുപോയി. കാമാതുരനായ വൃദ്ധരാജാവ് യുവാവായ പുത്രൻെറ മഹാമനസ്കത കണ്ട് ലജ്ജിതനായെങ്കിലും അവളെ വിവാഹം കഴിക്കാതിരുന്നില്ല. പിതൃഭക്തിയിൽ രഘുരാമനേയും ഭൃഗുരാമനേയും ഭീഷ്മർ അതിശയിച്ചു.

പുത്രൻെറ പ്രവൃത്തിയാൽ സന്തുഷ്ടനായ ശന്തനു, അവന്നു സ്വച്ഛന്ദമരണത്തെ വരമായിക്കൊടുത്തു. ശന്തനു പരിഗ്രഹിച്ച സത്യവതി എന്ന ഈ മുക്കുവസ്ത്രീതന്നെയാണ് ലോകാനുഗ്രഹത്തിന്നായി അവതരിച്ച പരാശരപുത്രനായ വേദവ്യാസൻെറയും അമ്മ.

സത്യവതിയുടെ പുത്രന്മാരായ ചിത്രാംഗദൻ, വിചിത്രവീര്യൻ എന്നിവർ അനപത്യന്മാരായി അകാലമരണത്തെ പ്രാപിക്കയാണുണ്ടായതു്. ക്ഷയോന്മുഖമായ വംശത്തെ നിലനിൎത്തുവാൻവേണ്ടി സത്യവതി ഭീഷ്മരോടു വിവാഹം ചെയ്യുവാൻ ആവശ്യപ്പെട്ടു. എന്നാൽ തൻെറ പ്രതിജ്ഞയെ ആ സത്യസന്ധൻ ലംഘിച്ചില്ല.

ഭാരതയുദ്ധം ആസന്നമായപ്പോൾ, ശ്രീകൃഷ്ണൻ ശരീരമാത്രംകൊണ്ടു് പാണ്ഡവന്മാരെ സഹായിക്കാമെന്നും തൻെറ സൈന്യത്തെ ദുൎയ്യോധനന്നു വിട്ടുകൊടുക്കാമെന്നും താൻ യുദ്ധത്തിൽ ആയുധമെടുക്കയില്ലെന്നും പ്രതിജ്ഞ ചെയ്കയുണ്ടായി. ഇതു കേട്ടപ്പോൾ ഒന്നുകിൽ താൻ കൃഷ്ണനെക്കൊണ്ടു് ആയുധം എടുപ്പിക്കുമെന്നും, അല്ലെങ്കിൽ യുദ്ധത്തിൽ ദുൎയ്യോധനന്നു ജയം സിദ്ധിപ്പിക്കുമെന്നും ഉള്ള ഒരു പ്രതിജ്ഞ ഭീഷ്മരും ചെയ്തു. യുദ്ധത്തിൽ ലക്ഷോപലക്ഷം വീരഹത്യകൊണ്ടു തൃപ്തിപ്പെടാതെ ഭീഷ്മർ സംഹാരരുദ്രനെപ്പോലെ ക്രുദ്ധനായി അൎജ്ജുനനെ ലക്ഷ്യമാക്കി അമോഘങ്ങളായ ശരങ്ങൾ വൎഷിച്ചു. ഭീഷ്മശരങ്ങളേററു ശരീരം മുഴുവനും ക്ഷതം പററി വികൃതനായി വിഷമാവസ്ഥയിൽപ്പെട്ട ആത്മമിത്രത്തെ വല്ല പ്രകാരത്തിലും രക്ഷിപ്പാനായി ആൎത്തബന്ധുവായ ഭഗവാൻ ഉറച്ചു. കടിഞ്ഞാണും ചമ്മട്ടിയും കൈവിട്ടു സുദൎശനമെടുത്തു് ആ പാൎത്ഥസാരഥി രഥത്തിൽനിന്നു കുതിച്ചു ചാടി ഭീഷ്മരെ വധിപ്പാൻ ഉഴറി

ക്കൊണ്ടു ചെന്നു. ഭീഷ്മവധത്തിന്നുള്ള സംരംഭത്തിൽ ആഭരണങ്ങൾ ചിന്നിച്ചിതറിയതും ഉത്തരീയം അഴിഞ്ഞുവീണതും കൂടി അറിയാതെ ശത്രുവിൻെറ സമീപത്തിൽചെന്നു് ആ ചക്രപാണി ആയുധമുയൎത്തി. തന്നെ വധിപ്പാനായി ഉഴറിക്കൊണ്ടുവന്ന കൃഷ്ണൻെറ ക്രോധചേഷ്ടകൾ കണ്ടു കരളിളകാതെ ആ വൃദ്ധസിംഹം നിന്ന നിലയിൽനിന്നു് ഒരടി പിന്മാറിയില്ല. എന്നുമാത്രമല്ല, ആ ആയുധംകൊണ്ടു തന്നെ വധിച്ചുകൊള്ളുവാൻ പരിഹാസത്തോടെ കൃഷ്ണനോടു പറകയും ചെയ്തു. തൻെറ പ്രതിജ്ഞാഭംഗത്തെ സൂചിപ്പിച്ചുംകൊണ്ടു ഭീഷ്മർ പറഞ്ഞ പരിഹാസോക്തി കേട്ടു ഭഗവാൻ ലജ്ജയോടെ പിന്മാറി വീണ്ടും രഥത്തിൽ കയറി ഇരുന്നു. കൃഷ്ണനെക്കൊണ്ടു് ആയുധം എടുപ്പിക്കും എന്ന ഭീഷ്മരുടെ രണ്ടാമത്തെ പ്രതിജ്ഞയും ഇങ്ങിനെ നിൎവ്വഹിക്കപ്പെട്ടു.

യുദ്ധം തുടങ്ങിയതിൻെറ പത്താം ദിവസം അന്തകനെപ്പോലെ ഭയങ്കരനായ ഭീഷ്മർ ശത്രുക്കളുടെ തലയറുത്തറുത്തു് കുരുക്ഷേത്രത്തിൽ രക്തപ്രളയമുണ്ടാക്കി. അപ്പോൾ തന്നോടു പൊരുതുവാനായി ആണും പെണ്ണുമല്ലാത്ത ശിഖണ്ഡി ആയുധം ധരിച്ചുകൊണ്ടു തൻെറ മുമ്പിൽ വന്നുനിൽക്കുന്നതു കണ്ടു ഭീഷ്മർ യുദ്ധപരാങ്മുഖനായി, തൊടുത്ത അസ്ത്രത്തെ ഉപസംഹരിച്ചു്, ഉദാസീനനായി നിന്നു. ഈ സന്ദൎഭത്തിൽ അൎജ്ജുനൻ ശരവൎഷംകൊണ്ടു് ആ വയോധികനായ പരാക്രമിയെ നിലംപതിപ്പിച്ചു. അൎജ്ജുനശരങ്ങളേററു ശരീരമാസകലം വ്രണപ്പെട്ടു്, കഠിനവേദനയും സഹിച്ചുകൊണ്ടു്, സ്വച്ഛന്ദമൃത്യുവായ ശാന്തനവൻ ഉത്തരായണകാലത്തെ പ്രതീക്ഷിച്ചു ശരശയ്യയിൽ കിടന്നു.

പാണ്ഡവന്മാരും ദുൎയ്യോധനാദികളും മററനേകം ഋഷിമാരും ചരമശയ്യയിൽ ആസന്നമൃത്യുവായിക്കിടക്കുന്ന ഭീഷ്മരെ

സന്ദർശിച്ചു. ദാഹിച്ചു പൊരിയുന്ന ശാന്തനവന്നു് അർജ്ജുനൻ ഗംഗാജലം വരുത്തിക്കൊടുത്തു. രാജസദസ്സിൽ വെച്ചു തലമുടി പിടിച്ചിഴച്ചു ഭീഷ്മസമക്ഷം ദുശ്ശാസനൻ ദ്രൗപദി



ഭീഷ്മരുടെ ശരശയനം.

യുടെ വസ്ത്രാക്ഷേപം ചെയ്യുമ്പോൾ കേവലം മൌനം അവലംബിച്ചിരുന്ന ഭീഷ്മർക്കു് അനുഭൂതമായ ഈ ശരശയനദുഃഖം

അവരും അനുഭവിച്ചിരുന്ന വേദനയെ അപേക്ഷിച്ചു നിസ്സാര മാണെന്നു ചിലർ വിചാരിച്ചേയ്ക്കാം.

രാജധർമ്മം, സ്ത്രീധർമ്മം, ആപദ്ധർമ്മം ഇത്യാദികളെ ജിജ്ഞാസുവായ ധർമ്മപുത്രന്നു് ഈ അവസരത്തിൽ ഭീഷ്മർ ഉപദേശിച്ചു.

കാലം ഉത്തരായണമായി. ധർമ്മോപദേശത്തിൽനിന്നു് ഭീഷ്മർ വിരമിച്ചു. തന്റെ പ്രതിജ്ഞയെ സത്യമാക്കുവാൻ വേണ്ടി സ്വന്തം പ്രതിജ്ഞയെ അവഗണിച്ചു് ആയുധം എടുത്തുകൊണ്ടു നേരിട്ടോടിവന്ന ആ ആതതായിയായ കൃഷ്ണനെ — സർവ്വാന്തര്യാമിയായ ഭഗവാനെ — ഭീഷ്മർ കണ്ണ ടയ്ക്കാതെ നോക്കി. ശരം തറച്ച വേദനയെല്ലാം ശമിച്ചു. അവസാനം കൃഷ്ണഭഗവാനെ സ്തുതിച്ചു. ആ യോഗിവര്യൻ കണ്ണടച്ചു. ജാജ്വല്യമാനമായ ഒരു തേജസ്സ് ഭീഷ്മശരീര ത്തിൽനിന്നു നിർഗ്ഗമിച്ചു് കൃഷ്ണനിൽ ലയിക്കുന്നതു് ഋഷീശ്വര ന്മാർ അന്നു കണ്ടുവത്രേ.

## പരീക്ഷ

I

ദേവവ്രതനെ ഭീഷ്മനെന്നു വിളിപ്പാനുള്ള കാരണങ്ങളെ വിവരിക്കുക. ഓരോ കാരണത്തെ ഓരോ ചെറിയ ഖണ്ഡികയിൽ അടക്കുക.

II

കർമ്മണിപ്രയോഗമായി മാററുക :—

1. പിതൃഭക്തിയിൽ രഘുരാമനേയും ഭൃഗുരാമനേയും ഭീഷ്മർ അതി ശയിച്ചു.
2. തന്റെ പ്രതിജ്ഞയെ ആ സത്യസന്ധൻ ലംഘിച്ചില്ല.
3. അദ്ദേഹം തൊടുത്ത അസ്ത്രത്തെ ഉപസംഹരിച്ചു.

III

വാക്യത്തിന്റെ ഒടുവിൽ കൊടുത്തിട്ടുള്ള ക്രിയയുടെ ഉചിതരൂപത്തെ, വാക്യത്തിൽ കാണുന്ന ഒഴിവിൽ പ്രയോഗിച്ച് അർത്ഥപൂർത്തി വരുത്തുക :—

1. തന്നെ വധിച്ചു —— കൃഷ്ണനോടു പറഞ്ഞു (കൊള്ളുക)
2. ദീനാവസ്ഥ കണ്ടാൽ സാമാന്യന്മാരുടെ മനസ്സ് —— ഇരിക്കുകയില്ല (ഇളകുക)
3. നായാട്ടു കഴിഞ്ഞു —— രാജാവു ഒരു സുന്ദരിയെ വഴിയിൽ വെച്ചു കണ്ടു (മടങ്ങുക)

# സമഭാവന

ഈ ലോകത്തിൽ തുല്യഗുണങ്ങളോടുകൂടിയ രണ്ടു വ്യക്തികളെ കാണുവാൻ പ്രയാസമാണ്. ആകൃതിയിലും പ്രകൃതിയിലും സമ്പൂൎണ്ണസമത്വമുള്ള മനുഷ്യരെയാവട്ടെ, പക്ഷിമൃഗാദികളെയാവട്ടെ കാണുന്നില്ലെന്നുള്ളതു് സൎവ്വവിദിതമായ സംഗതിയാണല്ലോ. ഇത്രമാത്രം പറഞ്ഞതുകൊണ്ടുമായില്ല; രാജ്യഭേദം, മതഭേദം, വൎണ്ണഭേദം ഇത്യാദിയായ പല വ്യത്യാസങ്ങളാലും മനുഷ്യർ വിവിധവൎഗ്ഗക്കാരായിത്തിരിഞ്ഞിരിക്കുന്നു. അതുനിമിത്തം വിഭിന്നജാതികളും വിഭിന്നമതസ്ഥരും തമ്മിൽ സ്നേഹത്തിനു പകരം കലഹവും 'കശപിശ'യും ആണ് കണ്ടുവരുന്നതു്. ലോകചരിത്രം കുറച്ചെങ്കിലും അറിയുന്നവരോടു് പല യുദ്ധങ്ങൾക്കും കാരണം രാജ്യഭേദവും മതഭേദവും ആണെന്നു പറയേണ്ടതില്ലല്ലോ.

ഇങ്ങിനെ ഭൂലോകം പരസ്പരവൈരികളുടെ ഒരു യുദ്ധരംഗമായിത്തീരുന്നതു് ഒരിക്കലും ആശാസ്യമായിട്ടുള്ളതല്ല. ലോകമാസകലം വ്യാപിച്ചിട്ടുള്ള ഈ വ്യാധിയെ ഉന്മൂലനം ചെയ്വാൻ ശക്തിയുള്ള ഔഷധം എന്താണ്? സകല സുഖങ്ങളേയും സൈശ്വൎയ്യങ്ങളേയും പ്രദാനംചെയ്തു് സമാധാനവും സന്തുഷ്ടിയും ഉളവാക്കി ഈ ലോകത്തെ, മനുഷ്യക്കു വാസയോഗ്യമാക്കിത്തീൎക്കാൻ ശക്തിയുള്ള പരമമന്ത്രം ഏതാണ്? ഈ രണ്ടു പ്രശ്നങ്ങൾക്കും "സമഭാവന" എന്നതു മാത്രമാണ് സമാധാനം.

സൎവ്വജീവിവൎഗ്ഗങ്ങളേയും ഒരുപോലെ കരുതുന്ന ഒരാൾക്കു സമഭാവനയുണ്ടെന്നു പറയാം. ധനവാനും, ദരിദ്രനും, രോഗിയും, അരോഗിയും, എന്നുവേണ്ട എല്ലാവരും സമഭാവനയുള്ളവനു് ഒരുപോലെയാണ്. പേരും പെരുമയും

പൊരുളും പദവിയും എല്ലാം താൽകാലികങ്ങളായ അവസ്ഥാഭേദങ്ങൾ മാത്രമാണെന്നു ധരിച്ച് ആയാൾ അതനുസരിച്ചു തന്റെ കർമ്മങ്ങളെ രൂപവൽക്കരിക്കും. പെരുവഴിയിൽ അലഞ്ഞുനടക്കുന്ന പിച്ചക്കാരനും മനുഷ്യനാണ്; ഏഴുനില മാളികയുടെ മുകളിൽ പട്ടുമെത്തമേലിരുന്ന്,

"കാന്താകരാന്ദോളിതതാലവൃന്ത-
ക്കാറേററു ചൂടേതുമറിഞ്ഞിടാതെ"

ഉല്ലസിക്കുന്ന രാജാധിരാജനും മനുഷ്യൻ തന്നെയാണ്. രണ്ടു പേരും സഹോദരന്മാർ; ഇവരിരുവരും ഒരേ ഭൂമിദേവിയുടെ പുത്രന്മാർ; ഇവർ തമ്മിലുള്ള ഭേദം കേവലം ശിഥിലവും താൽകാലികവും ആകുന്നു; എന്നിങ്ങിനെയാണ് ബുദ്ധദേവനെപ്പോലെ സമഭാവനയുള്ള ഒരുവൻ വിചാരിക്കുക. ഈദൃശമായ ആലോചനാസരണി എത്ര മനോഹരവും ശ്രേഷ്ഠവും പാവനവും ആയിട്ടുള്ളതാണ്! എത്ര ആദരണീയമാണ്! ആയിരത്തിൽ ഒന്നുവീതം ജനങ്ങളെങ്കിലും ഇങ്ങിനെ വിചാരിക്കുന്നുണ്ടോ? ഇല്ല; തീരേ ഇല്ല; എല്ലാവരും പലപ്രകാരത്തിലും ഉള്ള വ്യാമോഹപരമ്പരയിൽ പെട്ടു 'ചക്രശ്വാസം' വലിക്കുകയാണ് ചെയ്യുന്നതു് — ഹാ! കപടപടുവായ ലോകമേ! നാനാതത്വഭ്രമത്തിൽ പെടുത്തി നീ മനുഷ്യരെ ഇങ്ങിനെ നട്ടംതിരിയിക്കുന്നുവല്ലോ!

സമഭാവനമൂലം ലോകത്തിനുണ്ടാവാനിടയുള്ള ഗുണങ്ങളെ ആദ്യംതന്നെ അല്പം സൂചിപ്പിച്ചിട്ടുണ്ടല്ലോ. മനുഷ്യരെല്ലാവരും ലോകകുടുംബത്തിലെ അംഗങ്ങളാണെന്നും ലോകത്തിനൊട്ടുക്ക് സുഖമുണ്ടെങ്കിൽ മാത്രമേ തങ്ങൾക്കോരോരുത്തർക്കും സുഖത്തിന്നിടയുള്ളുവെന്നും അതുകൊണ്ടു് പരസ്പരം സ്നേഹവിശ്വാസങ്ങളോടും സാഹോദര്യത്തോടുംകൂടി പെരുമാറേണ്ടതാണെന്നും സർവ്വർക്കും ഒരുപോലെ തോന്നിത്തുടങ്ങുന്ന

തായാൽ ലോകത്തിൽ ക്ഷേമവും സമാധാനവും ഉണ്ടാവുകയും യുദ്ധം കഥാശേഷമായിത്തീരുകയും ചെയ്യും. ഈ അത്യുന്നതപദവിയുടെ പ്രാപ്തി സുസാധമല്ല; എങ്കിലും ഓരോ സമുദായവും ഓരോ രാജ്യവും അങ്ങിനെ വിചാരിക്കുന്നപക്ഷം അതതു സമുദായങ്ങളിലും രാജ്യങ്ങളിലും ക്ഷേമാഭിവൃദ്ധിയുണ്ടാകുന്നതാണ്. മദമാത്സൎയ്യാദിശത്രുക്കൾ അവനവൻെറയും സ്വരാജ്യത്തിൻെറയും അധഃപതനത്തിനു കാരണമായിത്തീരുകയേ ഉള്ളൂ.

സാധാരണന്മാക്കു സമഭാവനയുണ്ടാവുക എന്നുള്ളതു് അത്ര സുസാധമല്ല. അഭ്യാസംകൊണ്ടും പരിപാകംകൊണ്ടും മാത്രമേ അതു സ്വാധീനമാകയുള്ളൂ. അഭ്യാസത്തിന്നു ബലം കൂടേണമെങ്കിൽ, അതു ചെറുപ്പത്തിൽത്തന്നെ ആരബ്ധമായിരിക്കേണ്ടതാണ്.

"ചെറുപ്പകാലങ്ങളിലുള്ളശീലം" പ്രായം ചെന്നാലും പൊയ്പോകുന്നതല്ലല്ലോ. താഴ്ന്നവരെ ഉയത്തുവാൻ ശ്രമിക്കുക, യാചകന്മാക്കു യഥാശക്തി ദാനം ചെയ്യുക, അന്യന്മാരെപ്പററി ചീത്തയായി യാതൊന്നും വിചാരിക്കാതിരിക്കുക, എല്ലാവക്കും നന്മവരട്ടെ എന്നു പ്രാത്ഥിക്കുക എന്നിങ്ങിനെ പലതും നമുക്കു നിഷ്പ്രയാസം ചെയ്യാം. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു യാതൊരു നഷ്ടവും വരാനില്ലതാനും. ഇതിനുപുറമേ, അവനവന്നും മററുള്ളവക്കും ഇതു പലപ്രകാരത്തിലും ഗുണകരമായിട്ടുള്ളതുമാണ്. അതുകൊണ്ടു് ഈ ഉൽകൃഷ്ടഗുണത്തിൻെറ അഭ്യസനത്തിൽ സൎവ്വരും ജാഗരൂകന്മാരായിരിക്കേണ്ടതാണെന്നുള്ളതു നിൎവ്വിവാദം തന്നെ.

മനസ്സാകുന്ന ക്ഷേത്രത്തെ എപ്പോഴും പരിശുദ്ധമാക്കിവെക്കേണ്ടതാണ്. അതിനെ മലിനവും നികൃഷ്ടവും ആയ വിചാരങ്ങളുടെ സങ്കേതസ്ഥാനമാക്കരുതു്. അതു് സൽ

ഗുണങ്ങളാകുന്ന ദേവന്മാരുടെ അധിവാസസ്ഥലമാകേണ്ട താണ്. ഉൽകൃഷ്ടോദ്ദേശ്യങ്ങൾക്കും ഗംഭീരാശയങ്ങൾക്കും മാത്രമേ അതിൽ പ്രവേശനം കൊടുപ്പാൻ പാടുള്ളു. മനുഷ്യൻ നിന്ദാവഹമായ വിചാരങ്ങൾക്കു വശംവദനായ്ത്തീരുന്നതു് ഏററവും ലജ്ജാവഹമാകുന്നു. ഗഹ്ണീയങ്ങളായ വിചാര ങ്ങൾ മനസ്സിൽ അങ്കുരിക്കുന്നതുകൂടി നമ്മെ വേദനിപ്പിക്കേ ണ്ടതാകുന്നു.



സർവ്വരാഷ്ട്രസമിതി മന്ദിരം.

1914-ൽ ആരംഭിച്ചു് നാലു കൊല്ലത്തോളം നിലനിന്നു് 1918-ൽ അവസാനിച്ച ലോകമഹായുദ്ധത്തിനു ശേഷം, രാജ്യങ്ങൾ തമ്മിലുള്ള പെരുമാററത്തിൽ സമഭാവന അപരി ത്യാജ്യമാണെന്നു പാശ്ചാത്യരാജ്യങ്ങൾക്കു സുഗ്രഹമായി. അതിൻെറ ഫലമായി ആവിർഭവിച്ചതാണ് സർവ്വരാഷ്ട്രസമിതി (League of Nations) എന്ന മഹാസ്ഥാപനം. സർവ്വരാജ്യ ങ്ങളുടേയും സർവ്വതോമുഖമായ പരിഷ്കാരാഭിവൃദ്ധികളെ പുര സ്കരിച്ചുകൊണ്ടുള്ള വിഷയങ്ങളെക്കുറിച്ചു് പ്രതിവർഷം പര്യാ

ലോചിക്കുന്നതിനു പുറമെ, ഭാവിയിൽ യുദ്ധരാക്ഷസന്റെ അവതാരം ഉണ്ടാകാതിരിപ്പാനുള്ള മാർഗ്ഗങ്ങളേയും അവർ നിർദ്ദേശിച്ചു.

എങ്കിലും ലോഭമോഹാദികളായ രാക്ഷസന്മാർ പല രാജ്യക്കാരേയും തങ്ങളുടെ പാട്ടിലാക്കി വീണ്ടും ഭൂമിയിൽ ക്ഷോഭം ഉണ്ടാകുവാൻ ശ്രമിക്കും. അതിനെ സർവ്വശക്തികളെയും പ്രയോഗിച്ച് തടയേണ്ടതു മാനവധർമ്മമാകുന്നു.

## പരീക്ഷ

### I

"സമഭാവന"യെപ്പററി നിങ്ങൾ ഒരുപന്യാസമെഴുതുവാനൊററിരിക്കുന്നുവെന്നു വിചാരിക്കുക. അതിന്നു വേണ്ടുന്ന സൂചനങ്ങൾ (കുറിപ്പുകൾ) ഈ പാഠത്തിൽനിന്നു തയ്യാറാക്കുക.

### II

സമാസപദങ്ങളാക്കുക :—

വിഭിന്നങ്ങളായ മതങ്ങളിൽ സ്ഥിതിചെയ്യുന്നവർ ; സുഖമായ വാസത്തിന്നു യോഗ്യം ; മദം, മാത്സര്യം മുതലായ ശത്രുക്കൾ ; നാമം ശേഷമായതു് ; വിവാദമില്ലാത്തതു്.

### III

ഛിന്നനം ചെയ്യുക :—

ചെറുപ്പകാലങ്ങളിലുള്ളശീലം മറക്കുമോ മാനുഷനുള്ളകാലം എന്ന പഴമൊഴി അറിയാത്തവർ ആരെങ്കിലും ഉണ്ടോ താഴ്ന്നവരെ ഉയർത്തുക യാചകന്മാർക്കു കഴിയുംപോലെ ദാനം ചെയ്യുക പരന്മാരെ ഉപദ്രവിക്കാതിരിക്കുക എന്നിങ്ങിനെ പലതും നമുക്കു എളുപ്പത്തിൽ ചെയ്യാൻ സാധിക്കും എങ്കിലും എത്ര ചുരുക്കം പേരാണ് ഇപ്രകാരം പ്രവർത്തിക്കുന്നതു്.

## 3

# പണ്ഡിതശ്രേഷ്ഠൻ

ശീതോഷ്ണഭയരതിസമൃദ്ധിദാരിദ്ര്യാദി-
ഹേതുനാ കൃത്യത്തിനു വിഘ്നത്തെ വരുത്താതെ,
നിത്യവും കത്തവ്യാനുഷ്ഠാനം ചെയ്യീടുന്നവൻ
വിദ്വാനെത്രയുമവൻ പണ്ഡിതശ്രേഷ്ഠനല്ലോ ;

നഷ്ടമായതു ചിന്തിച്ചേതുമേ ദുഃഖിയാതെ,
തുഷ്ടനാ,യപ്രാപ്യമായുള്ളതു കാമിയാതെ,
ആപത്തു വരുംകാലമേതുമേ മോഹിയാതെ,
താപത്തെ ത്യജിപ്പവൻ പണ്ഡിതശ്രേഷ്ഠനല്ലോ ;

കാലത്തെ നിരൂപിച്ചു കല്പിച്ചു നിശ്ചയിച്ചൊ-
രാലസ്യം മദ്ധ്യേ തുടന്നീടാതെ കമ്മം ചെയ്തു,
കാലവുമവന്ധ്യമാക്കിക്കൊണ്ടു വശ്യാത്മാവായ്
പാലിച്ചു പുരുഷാത്ഥം വാണീടുന്നവൻ വിദ്വാൻ ;

അന്യായകമ്മം വാചാ മനസാ ചെയ്യാതെക-
ണ്ടന്യേഷാം ഹിതത്തിങ്കലീഷ്യയുമുണ്ടാകാതെ,
ആയ്യകമ്മണാ രഞ്ജിച്ചേറിയ സൽകമ്മണാ
ധീരനായിരിപ്പവൻ പണ്ഡിതശ്രേഷ്ഠനല്ലോ ;

സമ്മാനത്തിങ്കലുള്ളിൽ സമ്മോദമുണ്ടാകാതെ,
നിർമ്മൂലമവമാനത്തിങ്കലും ഖേദിയാതെ,
അക്ഷോഭ്യനായിഗ്ഗംഗതന്നിലെ ഹ്രദംപോലെ
രക്ഷിച്ചു ധമ്മത്തേയും വാണീടുന്നവൻ വിദ്വാൻ ;

സമ്പ്രവൃത്തോക്തിമാനായ്ചിത്രകഥനുമായ്
സമ്പ്രതിദാനവാനായ് ശുദ്ധോക്തിവക്താവുമായ്

ഊഹാപോഹാദികളിൽ ചതുരഹൃദയനായ്
മാഹാത്മ്യത്തോട വാണീടുന്നവൻ മഹാവിദ്വാൻ ;

സകല ഭൂതങ്ങൾക്കുമൈത്രയും മനോജ്ഞനായ്
സകല കർമ്മങ്ങൾക്കുമുചിതയോഗജ്ഞനായ്
സകല പൂരുഷരിൽവെച്ചുപായജ്ഞനുമായ്
സകല വിജ്ഞാനിയായുള്ളവൻ മഹാവിദ്വാൻ ;

പ്രജ്ഞാനുഗതമായ വിശ്രുതമുണ്ടുപിന്നെ
പ്രജ്ഞയും ശ്രുതാനുഗയാംവണ്ണമുണ്ടുതാനും
അസംഭിന്നാര്യജനമര്യാദയോടും നിത്യ-
മസന്ദിഗ്ദ്ധാത്മാവായുള്ളവനും മഹാവിദ്വാൻ ;

അർത്ഥമാകിലും ബലാലൈശ്വര്യമെന്നാകിലും
വിദ്യയാകിലും തനിക്കേറിയൊന്നുണ്ടായ്വന്നാൽ
എത്രയും വിനീതനായസമുന്നദ്ധനായ
വിദ്വാനു സമനായിട്ടില്ല വിദ്വാന്മാരാരും.

(മഹാഭാരതം—വിദുരവാക്യം)

## പരീക്ഷ

### I

പദ്യത്തിൽ പറഞ്ഞിരിക്കുന്ന ഓരോ വിദ്വല്ലക്ഷണത്തേയും ഓരോ വാക്യത്തിൽ സംഗ്രഹിച്ചെഴുതുക.

### II

പ്രസ്താവനാരൂപം മാററി ചോദ്യങ്ങളാക്കുക. അർത്ഥം മാറിപ്പോകരുതു്:

1. ആപത്തു വരുമ്പോൾ വിദ്വാൻ ഭയപ്പെടുകയില്ല.
2. പരദുഃഖം കണ്ടാൽ സജ്ജനങ്ങളുടെ മനസ്സ് അലിയും.
3. ഭൂമി പരന്നതാണെന്നു് ഇപ്പോൾ ആരും പറയുന്നില്ല.
4. ഏതു മുനിസിപ്പാലിററിയിലും പ്രാഥമികവിദ്യാലയങ്ങൾ നടത്തി വരുന്നു.

## 4

# അനസൂയ

പുണ്യക്ഷേത്രങ്ങളും പുണ്യതീൎത്ഥങ്ങളും ഒരു രാജ്യത്തെ പരിശുദ്ധമാക്കുന്നുണ്ടെങ്കിൽ, പതിവ്രതാശിരോമണികളായ സ്ത്രീരത്നങ്ങൾ അതിലുമധികം പരിശുദ്ധമാക്കുന്നുണ്ടെന്നതു് നിസ്സംശയമാകുന്നു. ഹിമവാന്റെ ശാശ്വതമായ മഹിമക്കു് ബദരീനാഥത്തെക്കാളും ഭാഗീരഥിയെക്കാളും അധികം ഉപോൽബലമായിട്ടുള്ളതു ശ്രീപാൎവ്വതിതന്നെ.

ഭാരതഭൂമിയുടെ പ്രൌഢിക്കും പ്രശസ്തിക്കും സദൃശയായ് പുരാതനകാലത്തു് അനസൂയ എന്നു പേരായ ഒരു സ്ത്രീരത്നം ഉണ്ടായിരുന്നു. അനസൂയ എന്ന വാക്കിന്റെ അൎത്ഥം അസൂയയില്ലാത്തവൾ എന്നാകുന്നു. വിശിഷ്ടനായ കൎദ്ദമന്നു് ദേവഹൂതി എന്ന സ്ത്രീയിൽ ഉണ്ടായ പുത്രിയാണു് ഇവൾ. സാംഖ്യമതത്തിന്റെ ഉപജ്ഞാതാവായ കപിലാചാൎയ്യൻ ഇവളുടെ സഹോദരനാണു്. ഈ വിശിഷ്ടയുടെ ചരിത്രം രസാവഹമായിട്ടുള്ളതാണു്.

ബാഹ്യാഡംബരങ്ങൾ ഒന്നുമില്ലാതെ വളരെ പരിമിതമായ ഒരു രീതിയിൽ നാൾ കഴിച്ചുകൂട്ടുന്ന അച്ഛനമ്മമാരുടെ ഗൃഹത്തിൽ, ഹൃഷ്ടപുഷ്ടയായി അനസൂയ ദുഃഖമെന്നുള്ളതു് എന്തെന്നറിയാതെ കളിച്ചു പുളച്ചുകൊണ്ടു് ബാല്യകാലത്തെ അതിവൎത്തിച്ചു. അവൾ ക്രമേണ യൌവനദശയിലേക്കു കാലെടുത്തുവെപ്പാൻ തുടങ്ങി. നവമായ യൌവനം അവളുടെ അംഗങ്ങളെ പൂൎവ്വാധികം പരിലസിപ്പിച്ചു.

"തളിരുപോലധരം സുമനോഹരം
ലളിതശാഖകൾപോലെ ഭുജദ്വയം.

കിളിമൊഴിക്കു തന്വൌ കുസുമോപമം
മിളിതമുജ്ജ്വലമാം നവയൌവനം" എന്നുതന്നെ പറയാം.

കന്യകയുടെ വിവാഹകാലം സമീപിക്കുമ്പോൾ മാതാപിതാക്കന്മാർ സാധാരണമായി വരനെ അന്വേഷിച്ചു ക്ലേശിക്കാറുണ്ടല്ലോ. എന്നാൽ ദേവഹൂതിക്കും കർദ്ദമനും ഇതു വേണ്ടിവന്നില്ല. അനുരൂപനായ ഒരു വരനെ യഥാകാലം ലഭിക്കുവാനുള്ള ഭാഗ്യം അനസൂയയ്ക്കുണ്ടായി.

അക്കാലത്തു് അത്രി എന്നു പേരായ ഒരു യുവാവുണ്ടായിരുന്നു. നയവിനയാദികളായ സൽഗുണങ്ങളുടെ ഒരു വിളനിലമായിരുന്നു അദ്ദേഹം. എന്നു മാത്രമല്ല അനസൂയയ്ക്കു് രൂപാനുരൂപനും ആയിരുന്നു. ശാസ്ത്രവിഹിതമായ ബ്രഹ്മചര്യത്തെ അണുമാത്രം തെററാതെ ആചരിച്ചുകൊണ്ടു വിദ്യാഭ്യാസത്തിന്നായി ഗുരുകുലത്തിൽ ആയാൾ താമസിക്കുകയും, ഗുരുശുശ്രൂഷ ചെയ്തുകൊണ്ടു്, സകല ശാസ്ത്രങ്ങളും, കലകളും അഭ്യസിക്കുകയും ചെയ്തു. അത്രിയുടെ ഗ്രഹണപാടവവും ധാരണാശക്തിയും ഗുരുവിനെ നിസ്സീമമായി സന്തോഷിപ്പിച്ചു. വിദ്യയോ വിത്തമോ വർദ്ധിക്കുമ്പോൾ സാധാരണജനങ്ങൾക്കുണ്ടാകുന്ന അഹംഭാവം അത്രിയെ ലേശംപോലും സ്പർശിച്ചിരുന്നില്ല. അദ്ദേഹം എല്ലാവരുടേയും വാത്സല്യത്തിന്നു പാത്രമായി.

ഒരു ദിവസം ഗുരു അഭ്യസ്തവിദ്യനായ അത്രിയോടു് ഇങ്ങിനെ പറഞ്ഞു :— "ശാസ്ത്രങ്ങൾ അപാരങ്ങളാണു്. ആയുഷ്കാലം മുഴുവനും ഒരുവൻ പഠിച്ചാലും അവ തീരുകയില്ല. അവയെ മിക്കവാറും നീ പഠിച്ചുകഴിഞ്ഞു. ശേഷമുള്ളതു് സ്വയം പരിശ്രമിച്ചു വശഗതമാക്കേണ്ടതാണു്. ഇപ്പോൾ ദ്വിതീയാശ്രമത്തെ സ്വീകരിപ്പാനുള്ള കാലം നിനക്കു്

എത്തിക്കഴിഞ്ഞിരിക്കുന്നു. ഗാഹസ്ഥ്യം ത്യാജ്യമായിട്ടുള്ളതല്ല. അതും ശാസ്ത്രവിഹിതം തന്നെ. അതിനാൽ അനുരൂപയായ ഒരു കന്യകയെ സ്വീകരിച്ച് യഥാവിധി ഗാഹസ്ഥ്യം നിർവ്വഹിച്ചാലും."

ശുശ്രൂഷകൊണ്ടു പരിതൃപ്തനായ ഗുരുവിന്റെ ശാസനയെ അത്രി ശിരസാ വഹിച്ചു, ഗുരുകുലവാസം അവസാനിപ്പിച്ചു. ഏറെത്താമസിയാതെ അദ്ദേഹം കദ്ദമപുത്രിയെ വിവാഹംചെയ്തു. ജനബാഹുല്യമുള്ള സ്ഥലങ്ങളിൽ താമസിപ്പാൻ അത്രിക്കു് ഇഷ്ടമുണ്ടായിരുന്നില്ല. അതിനാൽ അദ്ദേഹം അനസൂയയോടുകൂടി ദണ്ഡകാരണ്യത്തിൽ പ്രവേശിച്ച് അവിടെത്താമസമുറപ്പിച്ചു. അവിടെ അവർ രണ്ടുപേരും സുഖമായി ജീവിച്ചു. കുയിൽ മുതലായ പക്ഷികളുടെ കളകളനാദവും വനപുഷ്പങ്ങളുടെ പരിമളധോരണിയും അവരെ സന്തോഷിപ്പിച്ചു. ആശ്രമമൃഗങ്ങൾ ചിലപ്പോൾ തുള്ളിച്ചാടി നടക്കുന്നതും ചിലപ്പോൾ മരത്തണലുകളിൽ വിശ്രമിച്ച് അയവിറക്കുന്നതും ആയ കാഴ്ച അവക്കു നേത്രോത്സവമായിരുന്നു. വിരിഞ്ഞ പൂക്കളോടുകൂടിയ പൊയ്കകളും അവയിൽ കളിക്കുന്ന ഹംസങ്ങളും ആ ദമ്പതിമാക്കു അളവില്ലാത്ത ആനന്ദം നൽകി. പരശ്ശതം സ്തംഭങ്ങൾകൊണ്ടു ശോഭിക്കുന്ന ഒരു ക്ഷേത്രത്തിൽ എന്ന പോലെ വൃക്ഷപംക്തികളാൽ പ്രശോഭിതമായ ആ ദണ്ഡകവനത്തിൽ അവർ രണ്ടുപേരും സ്വൈരമായികാലം കഴിച്ചുകൊണ്ടിരുന്നു. പ്രകൃതിയുടെ പ്രശാന്തതയും ഗാംഭീര്യവും വനവാസത്തിന്റെ ഫലമായി ആ ദമ്പതിമാരിൽ ക്രമേണ സംക്രമിച്ചു.

ഇങ്ങിനെ അവർ രണ്ടു പേരും പാവനമായ ഒരു പർണ്ണശാലയിൽ വസിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം നാരദമഹർഷി ആ ആശ്രമത്തിൽ വന്നു. കുസൃതിക്കാരനായ ആ

മുനി യാദൃച്ഛികമായി അവിടെ എത്തിയതായിരുന്നുവോ? അല്ല. അനസൂയയുടെ പാതിവ്രത്യത്തെ ഒന്നു പരീക്ഷിക്കണം എന്ന ഉദ്ദേശം അദ്ദേഹത്തിൻെറ മനസ്സിൽ ഉണ്ടായിരുന്നു. താൻ വഴിനടന്നു ക്ഷീണിച്ചിരിക്കുന്നുവെന്നും അതിനാൽ ഉടനെതന്നെ തനിക്കു ഭക്ഷണം നൽകണമെന്നും നാരദൻ അനസൂയയോടു പറഞ്ഞു.

വർണ്ണാശ്രമധർമ്മങ്ങളിൽ അതിഥിസൽക്കാരം അതിപ്രധാനമായ ഒന്നാണല്ലോ. അതിഥിയെ സന്തുഷ്ടനാക്കണം, ഒരിക്കലും അതൃപ്തനാക്കി അയച്ചുകൂടാ. ഒരുവിധം നിവൃത്തിയുള്ളപക്ഷം സകലാഭീഷ്ടങ്ങളും സാധിപ്പിച്ചു കൊടുക്കണം. ഇതെല്ലാം അനസൂയയ്ക്കു നല്ലപോലെ അറിയാമായിരുന്നു.

നാരദൻെറ വാക്കു കേട്ടു ഉടനെ അനസൂയ ഭക്ഷണം തയ്യാറാക്കി, വിവരം അദ്ദേഹത്തെ അറിയിച്ചു. അപ്പോൾ ആ ബ്രഹ്മർഷി അവളോടു് "നീ നഗ്നയായി എനിക്കു ഭക്ഷണം വിളമ്പിത്തരണം," എന്നു പറഞ്ഞു. അനസൂയ കർത്തവ്യമൂഢയായി അല്പസമയം നിന്നു. "നഗ്നരൂപയായി ഒരു പുരുഷൻെറ മുമ്പിൽ എങ്ങിനെയാണ് ഞാൻ ചെല്ലുക. അതിഥിയുടെ ആവശ്യത്തെ തിരസ്കരിക്കുന്നതും യുക്തമല്ല. ഈ കാര്യത്തിൽ എന്താണ് പ്രവർത്തിക്കേണ്ടതു്? ഇത്ര നീചമായ ഒരു കൃത്യം മാന്യനായ ഒരു അതിഥി ആവശ്യപ്പെടാമോ?" ഇങ്ങിനെ പലതും ആലോചിച്ചു. ഒടുവിൽ അവൾ ഋഷിയുടെ അഭീഷ്ടംപോലെ ചെയ്യാമെന്നു സമ്മതിച്ചു.

ശുദ്ധഹൃദയയായ അനസൂയ തൻെറ ഭർത്താവിൻെറ കമണ്ഡലുവിൽനിന്നു കുറച്ചു ജലമെടുത്ത് അല്പനേരം ധ്യാനിച്ച് അതിനെ നാരദൻെറ ശരീരത്തിൽ പ്രോക്ഷിച്ചു.

പ്രോക്ഷിച്ച മാത്രയിൽത്തന്നെ നാരദൻ ഒരു സ്ത്രീയായി ത്തീൎന്നു. അപ്പോഠം അനസൂയയ്ക്കു് ഏതു രൂപത്തിലും അരികേ ചെല്ലുന്നതിന്നു വൈഷമ്യമില്ലാതായി. അവിവേകംകൊണ്ടു താനൊരു സ്ത്രീയായിപ്പോയതിനാൽ നാരദൻ അത്യന്തം പരിതപിച്ചു. ആയാഠം വീണ്ടും പുരുഷനായി ത്തീരുവാൻ ആഗ്രഹിച്ചു. തന്നെ വീണ്ടും പുരുഷനാക്കി ത്തീൎപ്പാൻ നാരദൻ അവളോടപേക്ഷിച്ചു. നാരദൻെറ പ്രാൎത്ഥനയെ അവഠം നിരസിച്ചു.

ഒരു യുവതിയായിത്തീൎന്ന നാരദൻ സൃഷ്ടിസ്ഥിതിസംഹാരകൎത്താക്കന്മാരായ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെ ശരണം പ്രാപിച്ചു. അവരും നാരദനെ സഹായിച്ചില്ല. പതിവ്രതമാരോടു നിൎമ്മൎയ്യാദമായി പെരുമാറുന്നവനെ സഹായിച്ചാൽ പാതിവ്രത്യം എന്ന ഗുണംതന്നെ ലോകത്തിൽ നിലനില്ലയില്ലെന്നു ഭയന്നിട്ടത്രെ അവർ സഹായിക്കാഞ്ഞതു്. ഒടുവിൽ നാരദൻ അനസൂയയെത്തന്നെ ശരണം പ്രാപിച്ചു് താൻ ചെയ്യ അബദ്ധത്തിന്നു മാപ്പുതരുവാൻ അപേക്ഷിച്ചു. അപ്പോഠം അവഠക്കു ദയതോന്നി; ഉടനെത്തന്നെ നാരദനെ വീണ്ടും പുരുഷനാക്കി. എന്നാൽ തൻെറ അപമൎയ്യാദയുടെ ഒരു സ്മാരകമായും മററുള്ളവൎക്കു് ഒരു ദൃഷ്ടാന്തമായും ആ മുനിയുടെ ഇടതുകൈ സ്ത്രീയുടെ അംഗമായിത്തന്നെ നിലനിൎത്തി. സംഗീതപ്രിയനായ നാരദൻ വീണ പിടിക്കുകയാണെന്ന വ്യാജേന കങ്കണമണിഞ്ഞ ഇടതുകൈ വീണകൊണ്ടു മറച്ചുവെച്ചിരിക്കുന്നതു് ചിത്രങ്ങളിൽ നമുക്കു കാണാം.

നാരദനു പററിയ വിഡ്ഢിത്തം ബ്രഹ്മാവിഷ്ണുമഹേശ്വരന്മാൎക്കും പിണഞ്ഞു. തപസ്സിൻെറ മാഹാത്മ്യത്തെക്കാണിപ്പാനാണു്, അതല്ലാതെ ഈശ്വരന്മാരെ അധിക്ഷേപിക്കാനല്ല

അവരുടെ ചാപല്യത്തെപ്പററി പ്രസ്താവിക്കുന്നതു്. അവർ തങ്ങളുടെ ഭാൎയ്യമാരുടെ നിർബ്ബന്ധത്താൽ ഒരിക്കൽ അനസൂയയുടെ ആശ്രമത്തിൽ ചെന്നു. നാരദൻ ആവശ്യപ്പെട്ട പ്രകാരംതന്നെ അനസൂയയോടു അവരും ആവശ്യപ്പെട്ടു. അവ൪ മുമ്പു ചെയ്തതുപോലെ ഭൎത്താവിൻെറ കമണ്ഡലുവിൽനിന്നു വെള്ളം എടുത്തു് ഇവരുടെ മേൽ തളിച്ചു് ഇവരെ മൂന്നു ചെറിയ കുട്ടികളാക്കിത്തീൎത്തു. ഒരു ദേവമാതാവിൻെറ നിലയിൽ അനസൂയ അവക്കു് മുലകൊടുത്തു രക്ഷിച്ചു. സരസ്വതി, ലക്ഷ്മി, പാൎവ്വതി എന്നിവർ തങ്ങളുടെ ഭൎത്താക്കന്മാരെക്കാണാതെ വ്യസനിച്ചു് അനസൂയയുടെ അടുത്തുചെന്നു അവരുടെ സങ്കടം ബോധിപ്പിച്ചു. ദയാപൂൎണ്ണയായ അനസൂയ ത്രിമൂൎത്തികൾക്കു മുമ്പുണ്ടായിരുന്ന രൂപത്തെ നൽകി. അവരുടെ ഭാൎയ്യമാക്കു് അനസൂയയിൽ അല്പം അസൂയ തോന്നിയെങ്കിൽ അതു ക്ഷന്തവ്യമാണല്ലോ.

തങ്ങളുടെ ഭാൎയ്യമാരുടെ അഹംഭാവം തീക്കേണ്ടതിന്നായി ഒരിക്കൽ ഈ ഈശ്വരന്മാർ കുറെ ഇരുമ്പുഗുളികകൾ എടുത്തു് അവയെ വേവിച്ചുതരേണമെന്നു പറഞ്ഞു് അവരുടെ കയ്യിൽ കൊടുത്തു. ഭാൎയ്യമാർ ഇതു് സാദ്ധ്യമല്ലെന്നുപറഞ്ഞു് തിരികെക്കൊടുത്തു. അവർ ഗുളികകളെ എടുത്തുകൊണ്ടു അനസൂയയുടെ അടുത്തു ചെന്നു വേവിച്ചു കൊടുക്കുവാൻ അപേക്ഷിച്ചു. അവയെ അവ൪ ക്ഷണേന വേവിച്ചുകൊടുത്തു. ഈശ്വരന്മാർ സന്തോഷഭരിതരായി അത്രിയേയും അനസൂയയേയും അനുഗ്രഹിച്ചു് മടങ്ങിപ്പോവുകയും ചെയ്തു.

മനശ്ശുദ്ധിയും വിശ്വാസവും എത്രമാത്രം ശക്തിയുള്ളതാണെന്നു ധരിക്കുവാൻ ഇങ്ങിനെയുള്ള കഥകൾ അത്യധികം ഉപകരിക്കുന്നു.

# പരീക്ഷ

## I

താഴെ എഴുതീട്ടുള്ള വാക്യങ്ങളെ പ്രബന്ധക്രമത്തിലാക്കുക :—

1. എഴുത്തച്ഛൻ അനേകം കൃതികൾ രചിച്ചിട്ടുണ്ട്.
2. അദ്ദേഹം കിളിപ്പാട്ടിന്റെ ഉപജ്ഞാതാവാണ്.
3. അദ്ദേഹം ജനിച്ചതു തിരൂരിന്നടുത്ത തുഞ്ചൻപറമ്പ് എന്ന സ്ഥലത്താണ്.
4. അദ്ദേഹത്തിന്റെ കൃതികളെല്ലാം ഭക്തിരസപ്രധാനങ്ങളാകുന്നു.
5. അദ്ദേഹത്തിന്റെ ജനനകാലത്തെപ്പററി ആക്കും തീച്ച്പറവാൻ സാധിച്ചിട്ടില്ല.

## II

വാക്യത്തിൽ പ്രയോഗിക്കുക :—

സദൃശ; രസാവഹം; ശാസ്ത്രവിഹിതം; യഥാവിധി; യാദൃച്ഛികം; പ്രോക്ഷണം; ക്ഷന്തവ്യം.

## III

വിഗ്രഹിച്ചത്ഥം പറയുക :—

നഗ്നരൂപം; നവയൌവനം; ശാസ്ത്രവിഹിതം; നേത്രോത്സവം; ദണ്ഡകാരണ്യപ്രവേശം.

5

# സ്വത്തുക്കൾ

'സ്വത്തു്' ധനത്തിന്റെ ഒരു പൎയ്യായപദമാണ്. ധനമാഹാത്മ്യത്തെ പ്രശംസിക്കുന്ന പല ആപ്തവാക്യങ്ങളും ഓരോ ഭാഷയിലും കാണ്മാനുണ്ടു്. സംസ്കൃതഭാഷയിൽ "സുവൎണ്ണമേവാൎജ്ജയ നിഷ്ഫലാ ഗുണാഃ" (ധനം തന്നെ സമ്പാദിക്കുക; മററുള്ള ഗുണമെല്ലാം നിഷ്പ്രയോജനമാണു്); "നിൎദ്ധനികതാ സൎവ്വാപദാമാസ്പദം" (എല്ലാ ആപത്തിന്നും അടിസ്ഥാനം ധനഹീനതയാണു്); "സൎവ്വേഗുണാഃ കാഞ്ചനമാശ്രയന്തി" (എല്ലാ ഗുണങ്ങളും ധനത്തെ ആശ്രയിച്ചു നില്ക്കുന്നു); എന്നും മററും അനേകം ആപ്തവാക്യങ്ങളുണ്ടു്. ധൎമ്മാൎത്ഥകാമമോക്ഷങ്ങൾ എന്ന പുരുഷാൎത്ഥചതുഷ്ടയത്തിൽ പെട്ട ഒന്നാണല്ലോ ധനസമ്പാദനം.

ധനം എന്നതു് എന്താണെന്നും അതിന്നു് ഇത്ര മഹത്തായ സ്ഥാനം കല്പിച്ചുകൊടുക്കുവാൻ സംഗതിവന്നതു് എങ്ങിനെയാണെന്നുമാണു് ഇനി പൎയ്യാലോചിപ്പാനുള്ളതു്. ഭൂസ്വത്തു്, സ്വൎണ്ണം, വെള്ളി, മുതലായ ലോഹങ്ങൾ, മുത്തു്, വൈരം മുതലായ രത്നങ്ങൾ, ഓരോരുത്തരും പോററിവളൎത്തിവരുന്ന ആന, കുതിര മുതലായ മൃഗങ്ങൾ, മററു വിശിഷ്ട വസ്തുക്കൾ എന്നിവയെയാണു് ധനമായി ഗണിച്ചുവരുന്നതു്.

ശിലായുഗത്തിൽ ഗുഹകളിലും മരങ്ങളിന്മേലും പാറപ്പിളൎപ്പുകളിലും മററും താമസിച്ചു ഏകദേശം മൃഗപ്രായമായ നിലയിൽ ജീവിച്ചുവന്നിരുന്ന മനുഷ്യർ ക്രമേണ തങ്ങളുടെ സുഖസൌകൎയ്യങ്ങൾക്കു അത്യാവശ്യകങ്ങളായ മാൎഗ്ഗങ്ങൾ കണ്ടുപിടിച്ചുതുടങ്ങി. അങ്ങിനെ പലപല മാററങ്ങളും അവരുടെ ജീവിതത്തിൽ വന്നുചേൎന്നു. ഈ ലോകത്തിൽ വസി

ക്കുന്ന ഓരോ മനുഷ്യനും പല കാൎയ്യങ്ങളും നിൎവ്വഹിക്കുവാനുണ്ടു്. അവയിൽ ഏററവും പ്രധാനമായിട്ടുള്ളതു് ആഹാരസമ്പാദനമാണ്. കുടിപ്പാൻ ജലം ഭൂമിയിൽ സൎവ്വത്ര പ്രകൃതിദത്തമായിരിക്കുന്നു. കാപ്പി, ചായ മുതലായ പേയങ്ങളിൽ വ്യാമോഹം ജനിക്കാത്തപക്ഷം പാനീയത്തിനുവേണ്ടി മനുഷ്യൻ ക്ലേശിക്കേണ്ടിവരുന്നതല്ല. പിന്നെ അവന്നു വലുതായ പരിശ്രമം വേണ്ടിവരുന്നതു ഭക്ഷണാൎത്ഥമാണ്. ആദികാലത്തിൽ അവൻ ഈ ആവശ്യം നിൎവ്വഹിച്ചതു് ഭൂമിയിൽ സ്വയമേവ വളരുന്ന കായ്കൾ, കിഴങ്ങുകൾ എന്നിവകൊണ്ടും മത്സ്യമാംസങ്ങൾകൊണ്ടും ആയിരുന്നു. കുടിലുകൾ നിൎമ്മിച്ചു് അവയിൽ പാൎത്തിരുന്ന മനുഷ്യൻെറ പരിഷ്കാരോന്മുഖമായ ബുദ്ധിയിൽ മഴക്കാലത്തും മററും ഭക്ഷണസാനങ്ങളെ സമ്പാദിപ്പാനുള്ള വൈഷമ്യം തെളിഞ്ഞു കണ്ടപ്പോൾ അവൻ കൃഷിചെയ്തു ധാന്യങ്ങൾ സംഭരിച്ചുവെക്കേണ്ടതാണെന്നു മനസ്സിലാക്കി.

ആ ആദികാലത്തു് യഥേഷ്ടം കൃഷിചെയ്യുന്നതിന്നു യാതൊരു പ്രതിബന്ധവും ഉണ്ടായിരുന്നില്ല. മനുഷ്യസമുദായം വൎദ്ധിച്ചുവന്നതോടുകൂടി പൂൎവ്വകാലത്തിലെ സ്ഥിതിഗതികൾക്കു ഗണനീയമായ മാററം ഉണ്ടായി. അവനവന്നു ഇഷ്ടംപോലെ കൃഷി നടത്തുവാൻ വേണ്ട സ്ഥലം അവനവൻെറ അധികാരാവകാശസീമയിൽ പെടുത്തേണ്ടതാണെന്നുള്ള ബോധവും ഉണ്ടായിത്തീൎന്നു. ഇങ്ങിനെ ഇരിക്കേ, ശക്തികൊണ്ടും ബുദ്ധിസാമൎത്ഥ്യംകൊണ്ടും മററുള്ളവരെ കീഴടക്കുവാൻ പോന്ന ചിലർ കണക്കിലധികം സ്ഥലങ്ങളെ സ്വായത്തമാക്കിത്തീൎത്തു. ആ വക സ്ഥലങ്ങളുടെ ഓരോ ശകലങ്ങളെ കൃഷിചെയ്തുണ്ടാകുന്ന ധാന്യത്തിൻെറ ഒരു പങ്കു് കൊടുത്തുകൊള്ളാമെന്നുള്ള നിശ്ചയത്തിന്മേൽ, മററുള്ള

വർ ഏററുവാങ്ങി കൃഷിചെയ്തു പതിവായിത്തീൎന്നു. ഈ വിധത്തിലാണ് ഭൂഭാഗത്തിന്മേൽ ജന്മാവകാശം മുതലായ പല അവകാശങ്ങളും ഓരോരുത്തൎക്കുണ്ടായിത്തീൎന്നതു്. ഇങ്ങിനെ ഏതെങ്കിലും നിലയിൽ ഒരാൾക്കു് അവകാശപ്പെട്ട ഭൂവിഭാഗം പ്രതിഫലത്തിന്മേൽ മറെറാരാൾക്കു് കൈമാററം ചെയ്യുന്ന സമ്പ്രദായം പ്രചാരത്തിൽ വന്നു. ഇതോടുകൂടിയാണു് മനുഷ്യർ ഭൂമിയെ ഒരു സ്വത്തായി ഗണിച്ചുവന്നതു്.

ഒരാൾക്കു ആവശ്യമുള്ള സകല ധാന്യവും ആയാൾക്കു തന്നെ കൃഷിചെയ്തുണ്ടാക്കുവാൻ സാധിക്കുന്നതല്ലല്ലോ. ചില സ്ഥലങ്ങളിൽ ചില സാധനങ്ങൾ മാത്രമേ കൃഷിചെയ്വാൻ സാധിക്കുകയുള്ളു. ഈ സ്ഥിതിയിൽ പദാൎത്ഥവിനിമയം ചെയ്യേണ്ടതു് അത്യന്താപേക്ഷിതമായിത്തീൎന്നു. ആദ്യകാലങ്ങളിൽ ഒരു ധാന്യത്തിന്നു മറെറാരു ധാന്യം പകരം കൊടുത്തിട്ടാണു് ഈ ആവശ്യം നിറവേററിവന്നതു്. മനുഷ്യസമുദായത്തിൻെറ സംഖ്യ ഗണ്യമായ നിലയിൽ വൎദ്ധിച്ചുവന്നപ്പോൾ ധാന്യങ്ങൾ ദൂരദിക്കിലേക്കു കയററി അയക്കേണ്ട ആവശ്യം നേരിടുകയാൽ, ഈ സമ്പ്രദായം തുടൎന്നുകൊണ്ടു പോകുവാൻ സാധിക്കാതെയായി. അപ്പോൾ അതിന്നൊരു പരിഹാരമാൎഗ്ഗം കണ്ടുപിടിക്കേണ്ടതായി വന്നു. ഇതിൻെറ ഫലമായിട്ടാണു് ലോഹങ്ങൾകൊണ്ടു് നാണ്യങ്ങളുണ്ടാക്കുന്ന സമ്പ്രദായം ഏൎപ്പെടുത്തപ്പെട്ടതു്. തൽഫലമായി കച്ചവടം സുകരമായിത്തീരുകയും ചെയ്തു. ലോഹങ്ങളേയും അവകൊണ്ടുണ്ടാക്കുന്ന നാണ്യങ്ങളേയും സ്വത്തായിട്ടു് പരിഗണിക്കേണ്ടതാണെന്നു് ഇതിൽനിന്നു വിശദമാണല്ലോ.

ഇപ്പോൾ അധികമായ ഭൂസ്വത്തോ, നാണ്യങ്ങളോ, രത്നങ്ങളോ കൈവശമുള്ളവരെ സ്വത്തു് സ്വാധീനത്തിലുള്ള

വരെന്ന അൎത്ഥത്തിൽ ധനികരെന്നും, അവയൊന്നുമില്ലാത്തവരെ ദരിദ്രരെന്നും ആണു് നാം പറഞ്ഞുവരുന്നതു്. ധനികൾക്കു സ്വഹിതമനുസരിച്ചു് സകലവിധ സുഖസൌകൎയ്യങ്ങളും നിഷ്പ്രയാസം സമ്പാദിപ്പാൻ സാധിക്കുന്നതാണല്ലൊ. കൃഷികൊണ്ടും കച്ചവടംകൊണ്ടും മററും ധനികരായിത്തീൎന്നവരിൽ ആഡംബരഭ്രമം അങ്കുരിക്കുവാനിടവന്നു. അവർ സ്വൎണ്ണംകൊണ്ടു് വലയം, ഹാരം, അംഗുലീയകം, നാസാഭൂഷണം, കൎണ്ണഭൂഷണം, ശിരോഭൂഷണം മുതലായ ആഭരണങ്ങൾ നിൎമ്മിച്ചു ധരിച്ചുവന്നു. ഇവരെ അനുകരിച്ചു് ഇവയിൽ ഏതാനും ചില ആഭരണങ്ങൾ വെള്ളികൊണ്ടുണ്ടാക്കിച്ചു ദരിദ്രരും ഉപയോഗിച്ചു തുടങ്ങി.

ആദ്യകാലത്തുണ്ടാക്കി ധരിച്ചുവന്ന ആഭരണങ്ങൾ ഇന്നു നമുക്കു കാണ്മാൻ സാധിക്കുന്നപക്ഷം അവയെപ്പററി വലുതായ ഒരു പുച്ഛം തോന്നുവാനിടയുണ്ടു്. അവയുടെ ആകൃതി ഇന്നുള്ളവയുടേതിൽനിന്നു എത്രയും വ്യത്യാസപ്പെട്ടതാണു്. മനുഷ്യൎക്കു കലാവിദ്യകളിൽ വൈദഗ്ദ്ധ്യം കുറഞ്ഞിരുന്ന ആ കാലത്തെയാണു് ഇവിടെ നിൎദ്ദേശിച്ചിട്ടുള്ളതു്. കാലക്രമേണ ആഭരണനിൎമ്മാണവിഷയത്തിൽ പല മാററങ്ങളും വന്നുചേൎന്നു. വലിയ ധനികന്മാർ ചെയ്യുന്നതിനെ അനുകരിച്ചു് സാമാന്യജനങ്ങളും തങ്ങളുടെ ശക്തിപോലെ ആഭരണധാരണത്തിൽ കൌതുകം പ്രദൎശിപ്പിച്ചു തുടങ്ങിയപ്പോൾ, തങ്ങളുടെ പ്രാഭവത്തെ പരിപാലിപ്പാൻ വേണ്ടി ധനികർ ഏൎപ്പെടുത്തിയ ഉപായം ആഭരണങ്ങളിൽ തേജോമയങ്ങളായ രത്നങ്ങൾ പതിക്കുക എന്നതായിരുന്നു. ഈ ഉപയോഗം നിമിത്തം രത്നങ്ങളുടെ വില അസാമാന്യമായി വൎദ്ധിക്കുകയും, ജനങ്ങൾ അവയെ സ്വത്തായി ഗണിക്കുകയും ചെയ്തു. കാന്തി, നൈൎമ്മല്യം മുതലായവയാൽ സ്വൎണ്ണത്തെ

കൂടി അതിശയിക്കുന്ന രത്നങ്ങൾക്കു് സ്വത്തായി ഗണിക്കത്തക്ക യോഗ്യത ഉണ്ടെന്നു സമ്മതിക്കാവുന്നതുമാണു്. ലോഹങ്ങൾ, രത്നങ്ങൾ എന്നിവയുടേയും ഭക്ഷണത്തിന്നാവശ്യമായ ഉൽപന്നങ്ങളുടേയും ഉത്ഭവസ്ഥാനം ഭൂമിയാകയാലും ഭൂമിയുടെ മേലുള്ള അവകാശം കൈമാററം ചെയ്യാൽ മററ ധനങ്ങളെല്ലാം കരസ്ഥമാക്കാവുന്നതാകയാലും സ്വത്തായി പരിഗണിപ്പാനുള്ള അർഹത പരമാർത്ഥത്തിൽ ഭൂസ്വത്തിന്നുതന്നെയാണെന്നുള്ളതു നിസ്തക്കമായ ഒരു സംഗതിയാണു്.

മനുഷ്യന്റെ സർവ്വശ്രേയസ്സുകളുടേയും നിദാനം ഭൂമിതന്നെയാണു്. അതുകൊണ്ടു് കാലോചിതങ്ങളായ പരിഷ്കാരങ്ങളോടുകൂടി ഭൂമിയിൽ കൃഷി നടത്തുന്നപക്ഷം, അതു് ദിനംപ്രതി വർദ്ധിച്ചുവരുന്ന ദാരിദ്ര്യത്തിന്നു ഒരു മോചനമായിത്തീരുമെന്നുള്ളതിന്നു സംശയമില്ല. ലോകഗതിയെ സൂക്ഷ്മമായി പൎയ്യവേഷണം ചെയ്യുന്ന ഏതൊരുവനും "കൃഷി കൈത്തൊഴിലാദിയാം സ്വതന്ത്രപ്പണിയാണുത്തമവൃത്തിയെന്ന തത്വം" എളുപ്പത്തിൽ ഗ്രഹിക്കാം. ഭാരതീയരുടെ ഭാവിയിലുള്ള ഭാഗധേയം ഭൂമിദേവിയുടെ യഥാക്രമമായ ശുശ്രൂഷയേയും ആരാധനയേയും ആണു് ആശ്രയിച്ചിരിക്കുന്നതു് എന്നു നല്ലപോലെ ആലോചിച്ചാൽ ആൎക്കും മനസ്സിലാവുന്നതാണു്.

## പരീക്ഷ

I

സമാസപദങ്ങളാക്കുക :—

ധൎമ്മവും അൎത്ഥവും കാമവും മോക്ഷവും; ശിരസ്സിന്റെ ഭൂഷണം; ക്രമം എപ്രകാരമോ അപ്രകാരം; കാലത്തിന്നു ഉചിതം.

II

ചോദ്യരൂപം മാററി പ്രസ്താവനകളാക്കുക. അർത്ഥം മാറിപ്പോകരുതു്:—

1. പൂർവ്വകാലത്തിലെ സ്ഥിതിഗതികളെപ്പററി ആർക്ക് ഖണ്ഡിച്ചു പറവാൻ സാധിക്കും?
2. അവനവന്റെ കാര്യം അവനവൻതന്നെ നോക്കണമെന്നല്ലേ ഇതിൽനിന്നു തെളിയുന്നതു്?
3. പണം ചിലവാക്കാതെ ധാരാളം കൂട്ടിവെച്ചതുകൊണ്ടു എന്താണു് പ്രയോജനം?
4. പരോപകാരമല്ലേ മനുഷ്യന്റെ മുഖ്യ ധർമ്മം?

## 6

# താതോപദേശം

ഉള്ളത്തിലേറുന്ന വിചാരമെല്ലാം
കൊള്ളിക്കൊലാ നീ തവ ഭാഷണത്തിൽ ;
കൊള്ളാത്ത ചിന്തയ്ക്കനുകൂലനായി-
ത്തുള്ളാൻ തുനിഞ്ഞീടരുതൊന്നുകൊണ്ടും. 1

സ്നേഹിച്ചു വാണീടുക സർവ്വരേയും,
സ്നേഹത്തിൽ നീചത്വമുദിച്ചിടൊല്ല ;
സ്നേഹാതിരേകത്തിനു പാത്രമാകും
ദേഹം പരീക്ഷാതതിയാൽ ഗ്രഹിക്ക. 2

പരീക്ഷണം ചെയ്തു വരിച്ച സഖ്യം
ധരിക്ക ഗാഢം ദൃഢമായ് മനസ്സിൽ ;
ഓരോ നവസ്നിഗ്ദ്ധരിലും പരം സൽ-
ക്കാരങ്ങൾ ചെയ്തിട്ടു പരുങ്ങിടൊല്ല. 3

കുടുങ്ങൊലാ ശണ്ഠയിലൊന്നിലും നീ ;
കുടുങ്ങിയാൽപിന്നെ മടങ്ങിടൊല്ല.
ശ്രവിക്ക നിശ്ശേഷജനോക്തിയേയും ;
വചിക്ക പാരം മിതമായി മാത്രം. 4

ഓരോ ജനം ശാസനയായി നിന്നോ-
ടോതുന്നതൊന്നും നിരസിച്ചിടൊല്ല ;
എന്നാൽ സ്വകൃത്യങ്ങളശേഷവും നീ
നന്നായ് വിചാരിച്ചു നടത്തിടേണം. 5

ഉടുപ്പിലാഡംബരമേറിടൊല്ല,
വെടുപ്പിലും കേടു വരുത്തിടൊല്ല ;

ഉടുപ്പുകൊണ്ടാണൊരുവന്റെ തത്വം
പലപ്പൊഴും ലോകർ ഗണിപ്പതോർക്ക. 6

കടം ഗ്രഹിച്ചീടരുതത്രയല്ല,
കടം കൊടുത്തീടുകയും നിഷിദ്ധം;
കടം ഗ്രഹിച്ചീടിൽ നിജശ്രമത്തിൽ
സ്ഫുടം ഭവിക്കുന്നിതു മന്ദഭാവം. 7

കടം കൊടുത്തുള്ള ധനത്തിനുണ്ടാം
പലപ്പൊഴും ഹാനികളത്രയല്ല,
കടത്തിനാലേ സഖിയും നശിക്കും;
കടം മഹാദുർഘടമേവനൂനം. 8

ഇതോർക്ക, സർവ്വോപരി സന്തതം നീ-
യിരിക്കയാത്മാവിനു സത്യവാനായ്;
എന്നാലൊരാൾക്കും ഭുവി ദോഷിയാകാ-
തെന്നും സുഖംപൂണ്ടു നിനക്കു വാഴാം. 9

(ഷേക്സ്പിയർ മഹാകവിയുടെ ഹാംലററ്
നാടകത്തിൽ കൊളോനിയസ്സ് തന്റെ മകനു
കൊടുക്കുന്ന ഉപദേശം — തർജ്ജമ)

## പരീക്ഷ

### I

ഈ പാഠത്തിലെ ഒന്നാം ശ്ലോകത്തിന്റെ സാരം ഒററവാക്യത്തിൽ പറയുകയാണെങ്കിൽ "മിതഭാഷണം ശീലിക്കുക" എന്നാകുന്നു. ഇപ്രകാരംതന്നെ ഓരോ ശ്ലോകത്തിന്റേയും സാരം ഒന്നോ (വേണ്ടിവന്നാൽ രണ്ടോ) വാക്യത്തിൽ എഴുതുക.

### II

1. 5-ാം ശ്ലോകത്തെ അപോദ്ധരിക്കുക. (അതായതു് വാക്യങ്ങളായി പ്പിരിച്ചു് അവ തമ്മിലുള്ള സംബന്ധത്തെയും, ഓരോ വാക്യത്തിന്റെ ആഖ്യ, ആഖ്യാതം, കർമ്മം എന്നിവയേയും കാണിക്കുക.)

7

# വിവേകാനന്ദനും രാമകൃഷ്ണാശ്രമവും

അധുനാതനഭാരതത്തിൽ അവതീൎണ്ണരായ മഹാപുരുഷന്മാരിൽ ഒരാളാണു് ശ്രീ വിവേകാനന്ദസ്വാമികൾ. ഹിന്ദുമതത്തിന്റെ, വിശേഷിച്ചു് വേദാന്തശാസ്ത്രത്തിന്റെ മഹത്വവും മനോഹാരിതയും, അമേരിക്ക മുതലായ വിദേശരാജ്യങ്ങളിലെ ബുദ്ധിശാലികൾപോലും കൊണ്ടാടാനിടവന്നിട്ടുണ്ടെങ്കിൽ, അതിന്നു കാരണഭൂതൻ വിവേകാനന്ദനല്ലാതെ മററാരുമല്ല.

കല്ക്കത്ത ഹൈക്കോർട്ടിലെ അഭിഭാഷകനും സംസ്കാരസമ്പന്നനും ആയിരുന്ന വിശ്വനാഥദത്തന്റേയും, പുണ്യവതിയായ ഭുവനേശ്വരിയുടേയും പുത്രനായി 1863-ൽ നരേന്ദ്രനാഥൻ — ഇതായിരുന്നു വിവേകാനന്ദന്റെ ആദ്യനാമം — അവതരിച്ചു. യഥാകാലം നരേന്ദ്രൻ ഇംഗ്ലീഷുവിദ്യാലയത്തിലയക്കപ്പെട്ടു. നരേന്ദ്രൻ അസാധാരണമായ പ്രതിഭാവൈശിഷ്ട്യം ബാല്യത്തിൽത്തന്നെ പ്രദശിപ്പിച്ചു. അദ്ദേഹം പഠനത്തിലെന്നപോലെ കളിയിലും അദ്വിതീയനായിരുന്നു. സൎവ്വകലാശാലാവിദ്യാഭ്യാസത്തിന്നിടയിൽ, പാശ്ചാത്യതത്വശാസ്ത്രഗ്രന്ഥങ്ങളായിരുന്നു നരേന്ദ്രനെ അധികം ആകഷിച്ചതു്.

1880-ാം കൊല്ലം നരേന്ദ്രന്റെ ജീവിതത്തിലെ ഒരു പ്രധാനഘട്ടമായിരുന്നു. ആ കൊല്ലത്തിലാണു്, നരേന്ദ്രൻ ശ്രീരാമകൃഷ്ണപരമഹംസനെ ഒന്നാമതായി ദശിച്ചതു്. അന്നു നരേന്ദ്രൻ ഒരു സൎവ്വകലാശാലാവിദ്യാത്ഥിയായിരുന്നു. ദക്ഷിണേശ്വരത്തു ചെന്നു് ശ്രീരാമകൃഷ്ണദേവനെ വീണ്ടും കാണുവാൻ ആ ഗുരുവൎയ്യൻ ക്ഷണിച്ചു. പരീക്ഷ കഴിഞ്ഞ

ശേഷം നരേന്ദ്രനും പരമഹംസനുമായുള്ള സമ്പൎക്കം വൎദ്ധിച്ചു വന്നു. നരേന്ദ്രന്റെ മഹത്വത്തെ പ്രഥമദൃഷ്ടിയിൽത്തന്നെ കണ്ടറിഞ്ഞ ശ്രീരാമകൃഷ്ണൻ, അദ്വൈതപഠനത്തിന്നായി നരേന്ദ്രനെ നിൎബ്ബന്ധിച്ചു. നരേന്ദ്രൻ, ആദ്യം അതു് അത്ര ഇഷ്ടപ്പെട്ടില്ലെങ്കിലും, ഗുരുനാഥന്റെ ആജ്ഞയെ അനുസരിച്ചു്



സ്വാമി വിവേകാനന്ദൻ.

പ്രവൎത്തിച്ചു; അദ്വൈതത്തിന്റെ മഹത്വം മനസ്സിലാക്കുകയും ചെയ്തു.

വിദ്യാഭ്യാസം കഴിഞ്ഞ ഉടനെ വിവാഹം ചെയ്യുന്നതിന്നു് പിതാവു നരേന്ദ്രനെ നിൎബ്ബന്ധിച്ചുവെങ്കിലും, അദ്ദേഹം അതിന്നു് അനുകൂലനായിരുന്നില്ല. ശ്രീരാമകൃഷ്ണസാഹ

ചര്യവും തദ്വാരാ മതപ്രസക്തിയും സിദ്ധിച്ച ഈ മനസ്വി, വിഷയബദ്ധനാകാൻ ഇഷ്ടപ്പെടാത്തതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങളും അദ്വൈതപാഠങ്ങളും നരേന്ദ്രനെ ഒരു സർവ്വസംഗപരിത്യാഗിയാക്കി. മതത്തിലും തത്വശാസ്ത്രത്തിലും ആ പ്രതിഭാസമ്പന്നൻ അനന്യസാദ്ധ്യമായ അവഗാഹം സമ്പാദിച്ചു. പാശ്ചാത്യചിന്താസരണികളുമായി സർവ്വകലാശാലാജീവിതത്തിന്നിടയിൽ പരിചയം നേടിയിരുന്നതുകൊണ്ട്, അദ്ദേഹത്തിന്നു ഹിന്ദുമതത്തെ താരതമ്യേന പഠിക്കുവാൻ സാധിച്ചു. വിശേഷോത്തരമായ മഹത്വം തന്റെ മതത്തിന്നുണ്ടെന്നു വിവേകാനന്ദനു് ആ പഠനംകൊണ്ടു ബോധമുണ്ടായി.

1884-ൽ, തന്റെ 21-ാം വയസ്സിൽ, നരേന്ദ്രന്റെ പിതാവു അന്തരിച്ചു. കുടുംബം ദാരിദ്ര്യത്തിലകപ്പെടുകയും ചെയ്തു. കുടുംബദാരിദ്ര്യം താൽകാലികമായി നായകനെ ശല്യപ്പെടുത്താതിരുന്നില്ല. എന്നാൽ കുടുംബത്തെപ്പററി ക്ലേശിക്കേണ്ടതില്ലെന്നും, അതിനെ ദാരിദ്ര്യം ബാധിക്കുകയില്ലെന്നും ശ്രീരാമകൃഷ്ണൻ ഉപദേശിച്ചു. അദ്ദേഹത്തിന്റെ വാക്യം പ്രത്യക്ഷരം ഫലിച്ചു. കുടുംബം കഷ്ടപ്പാടുകൾ കൂടാതെതന്നെ കഴിഞ്ഞു.

തന്റെ അദ്ധ്യാത്മഗുരുവായ ശ്രീരാമകൃഷ്ണപരമഹംസന്റെ സമാധിക്കുശേഷം വിവേകാനന്ദൻ വരനഗരിയിൽ ഒരാശ്രമം സ്ഥാപിച്ചു. തന്റെ ശക്തികളെ സ്വശിഷ്യനിൽ വിലീനമാക്കിക്കൊണ്ടായിരുന്നുവത്രെ ശ്രീരാമകൃഷ്ണൻ സമാധിയടഞ്ഞതു്. വരനഗരിയിലെ ആശ്രമത്തിൽവെച്ചു വിവേകാനന്ദൻ ശിഷ്യന്മാൎക്കും ഭക്തന്മാൎക്കും മതോപദേശം ചെയ്തുകൊണ്ടും, അവരെ ഉപനിഷത്തുകളേയും വേദശാസ്ത്രങ്ങളേയും അഭ്യസിപ്പിച്ചുകൊണ്ടും കുറെക്കാലം കഴിച്ചു.

ഇങ്ങിനെ ഏതാനുംകാലം കഴിഞ്ഞശേഷം വിവേകാനന്ദൻ ദേശസഞ്ചാരത്തിന്നു പുറപ്പെട്ടു. സ്വാമിജിയുടെ മുമ്പിൽ അദ്ദേഹത്തിൻെറ കീൎത്തി നടകൊണ്ടിരുന്നു എന്നു് പറയേണ്ടിയിരിക്കുന്നു. കാശി, ആൾവാർ, കെത്രി, ഗുജറാത്തു്, ബോമ്പെ, പൂന മുതലായ സ്ഥലങ്ങളിൽ അദ്ദേഹം



ശ്രീരാമകൃഷ്ണ പരമഹംസർ.

സഞ്ചരിച്ചു. പൂനയിൽവെച്ചായിരുന്നു വിവേകാനന്ദനും ലോകമാന്യതിലകനുമായി അഭിമുഖസന്ദൎശനത്തിന്നിട വന്നതു്. കന്യാകുമാരിവരേയും സ്വാമിജി സഞ്ചരിച്ചിരുന്നു. തൻെറ സഞ്ചാരത്തോടുകൂടി വിവേകാനന്ദൻെറ കീൎത്തി ഭാരതമെങ്ങും വ്യാപിച്ചു.

ചിക്കാഗോവിലെ സുപ്രസിദ്ധമായ മതസമ്മേളനം

ഇക്കാലത്തായിരുന്നു (1893). ഹിന്തുമതത്തിൻെറ ഒരു പ്രതിനിധിയെന്നനിലയിൽ പ്രസ്തുത സമ്മേളനത്തിൽ പങ്കുകൊള്ളുന്നതിന്നായി 1893 മേയിമാസം 31-ാംനു- സ്വാമികൾ കപ്പൽ കയറി; വാങ്കോവറിൽ കപ്പലിറങ്ങി. അതുല തേജസ്വിയും പീതാംബരധാരിയും ആയ ഈ യുവ സന്ന്യാസി, വേഷംകൊണ്ടെന്നപോലെ പ്രതിഭകൊണ്ടും ജനങ്ങളെ ആകർഷിച്ചു.

1893 സെപ്റ്റമ്പർ മാസത്തിലായിരുന്നു മതസമ്മേളനം. പ്രസ്തുതസമ്മേളനത്തിൽ സ്വാമിജി ചെയ്ത പ്രസംഗങ്ങൾ വിശ്വവിഖ്യാതങ്ങളാണ്. പത്രങ്ങളും പണ്ഡിതന്മാരും ആ ഭാരതീയ സന്ന്യാസിയെ മുക്തകണ്ഠം സ്തുതിച്ചു. ഹിന്തുമതവും തൽപ്രതിനിധിയായ നായകനും പൂർവ്വാധികം വിശ്വപ്രശസ്തിക്കു പാത്രമായി. മതപ്രസംഗങ്ങൾ ചെയ്തും പുതിയ ശിഷ്യന്മാക്കു മതോപദേശം ചെയ്തും രണ്ടുകൊല്ലം അമേരിക്കയിൽ കഴിച്ചശേഷം സ്വാമിജി യൂറോപ്പിലേക്കു പോയി. അവിടെയുള്ള പ്രധാന സ്ഥലങ്ങൾ സന്ദർശിച്ച ശേഷം ഇന്ത്യയിലേക്കു മടങ്ങി.

മതപരമായ ഒരു അഭ്യുത്ഥാനത്തെ ഇന്ത്യയിൽ സാധിക്കുന്നതിന്നും ദേശീയമായ പുരോഗതിയെ സഹായിക്കുന്നതിന്നും അകിഞ്ചനരും ത്യാഗികളുമായ നിഷ്ക്കാമകർമ്മികളുടെ ഒരു സംഘം സ്ഥാപിക്കേണ്ടതാണെന്നു സ്വാമിജിക്കു തോന്നി. ആജീവനാന്തം സന്ന്യാസികളായി ജീവിക്കാനൊരുക്കമുള്ളവരും പാശ്ചാത്യവിദ്യാസമ്പന്നരുമായ മതഭക്തന്മാരെ ദേശസേവനത്തിന്നു സജ്ജീകരിക്കണമെന്നതായിരുന്നു സ്വാമിജിയുടെ ഉദ്ദേശ്യം. ഈ ഉദ്ദേശ്യത്തോടുകൂടി 1899-ൽ രാമകൃഷ്ണമിഷ്യൻ സ്ഥാപിതമായി. 1901-ൽ വിവേകാനന്ദഗുരുദേവൻ നിര്യാതനാവുകയും ചെയ്തു.

മിഷ്യൻെറ സ്ഥാപനത്തിന്നുശേഷം നാളിതുവരെയും അതിലെ അംഗങ്ങളായ സന്യാസികൾ പ്രശസ്തമായ ദേശസേവനം ചെയ്തുവരുന്നുണ്ടെന്ന് ആരും സമ്മതിക്കുന്നതാണ്. ഇന്ത്യയിലെ പല പ്രധാന സ്ഥലങ്ങളിലും മിഷ്യൻെറ ശാഖകൾ ഉണ്ട്. സൌജന്യമായി രോഗികളെ ശുശ്രൂഷിക്കുക, വെള്ളപ്പൊക്കം, ഭൂകമ്പം, സാംക്രമികരോഗങ്ങൾ മുതലായ ദുരദൃഷ്ടങ്ങളാൽ അഭിതപ്തന്മാരായ ജനങ്ങളെ സഹായിക്കുക എന്നു തുടങ്ങിയ സൽക്കർമ്മങ്ങൾ ചെയ്തുകൊണ്ടും, മതജിജ്ഞാസുക്കൾക്ക് ഉപദേശങ്ങൾ നല്കിക്കൊണ്ടും ആണ് മിഷ്യനിലെ അംഗങ്ങൾ ജീവിച്ചുപോരുന്നത്. വിദ്യാഭ്യാസപ്രചരണത്തിന്നും പ്രസ്തുത സംഘം ശ്രമിച്ചു പോരുന്നുണ്ടെന്നതിന്നു മദിരാശിയിലെ രാമകൃഷ്ണമിഷ്യൻ ഹൈസ്കൂൾ മുതലായ സ്ഥാപനങ്ങൾതന്നെ സാക്ഷ്യങ്ങളാണല്ലൊ.

കേരളത്തിൽത്തന്നെ പല സ്ഥലങ്ങളിലും രാമകൃഷ്ണാശ്രമത്തിൻെറ ശാഖകൾ ശ്ലാഘാർഹമായവിധത്തിൽ ദീനരക്ഷയും ജ്ഞാനോപദേശവും ചെയ്തുകൊണ്ട് സ്ഥിതിചെയ്യുന്നുണ്ട്. രാമകൃഷ്ണാശ്രമത്തിലെ സന്യാസികൾ സന്യാസത്തെ ഉദരപൂരണത്തിന്നുള്ള അനായാസമാർഗ്ഗമായി സ്വീകരിക്കുന്നവരല്ല. യഥാർത്ഥമായ ജനസേവനൌൽസുക്യവും വിഷയവൈരാഗ്യവും നിമിത്തം അവർ ജീവിതവ്യവഹാരത്തിൽ നിന്നു വിരമിച്ചിട്ടുള്ളവരാണ്. മതം, ശാസ്ത്രം മുതലായ വിഷയങ്ങളിൽ സുശിക്ഷിതരുമാണ്. പലരും സർവ്വകലാശാലാബിരുദങ്ങളുള്ളവർ കൂടിയാണ്. തന്നിമിത്തം രാമകൃഷ്ണാശ്രമവും അതിലെ അംഗങ്ങളും ഭാരതഭൂമിക്ക് ഇന്ന് ഒരലങ്കാരവും, ജനങ്ങൾക്ക് ഒരാശ്വാസവും ആയിത്തീർന്നിട്ടുണ്ടെന്നുതന്നെ പറയാം. പ്രസ്തുത സ്ഥാപനം സ്ഥാപകൻെറ മഹത്തരങ്ങളായ ഉദ്ദേശ്യങ്ങളെ നിർവ്വിഘ്നം നിർവ്വഹിക്കുന്നുണ്ട്.

## പരീക്ഷ

I

ഈ പാഠത്തിലെ ഖണ്ഡികകൾ ഓരോന്നിന്നും തക്കതായ തലവാചകം കൊടുക്കുക :—

(ഉദാഹരണം — 1-ാം ഖണ്ഡികക്ക് "ശ്രീ വിവേകാനന്ദസ്വാമികൾ" ; 2-ാം ഖണ്ഡികക്ക് "ജനനവും വിദ്യാഭ്യാസവും")

II

ഓരോ വാക്യത്തിന്റേയും ഒടുവിൽ കൊടുത്തിട്ടുള്ള ക്രിയയുടെ ഉചിതരൂപത്തെ വാക്യത്തിൽ കാണുന്ന ഒഴിവിൽ പ്രയോഗിച്ച് അർത്ഥപൂർത്തി വരുത്തുക :—

1. ശിഷ്യൻ ആ കാര്യം ____ ഇല്ലെങ്കിലും ഗുരുവിന്റെ കല്പനയെ അനുസരിക്കാൻ മടിച്ചില്ല. (ഇഷ്ടപ്പെടുക)
2. വിദ്യാർത്ഥികളെ ____ ശേഷമേ തരം തിരിച്ചിരുത്താറുള്ളു. (പരീക്ഷിക്കുക)
3. പരാർത്ഥകർമ്മം ചെയ്യാൻ ഒരുക്കമുള്ളവരുടെ ഒരു സംഘം ____ എന്നു സ്വാമിക്കു തോന്നി. (സ്ഥാപിക്കുക)
4. ഐഹികവിഷയങ്ങളിൽനിന്ന് ____ സദാ ധ്യാനത്തിലിരിക്കുന്ന ഋഷിമാരെ ഹിമാലയത്തിൽ കാണാം. (വിരമിക്കുക.)
5. ദീനരെ ____ തയ്യാറായിരിക്കുന്നവരാണ് രാമകൃഷ്ണാശ്രമവാസികൾ. (ശുശ്രൂഷിക്കുക.)

## 8

# ചലച്ചിത്രം

'സിനിമ' എന്ന ഗ്രീക്ക് ശബ്ദത്തിന്നു് ഇളകുന്ന ചിത്രം എന്നാണർത്ഥം. 'ചലച്ചിത്രം' എന്ന പദം മൂലത്തിന്റെ നേർ തർജ്ജമയാണു്. ചിത്രം ചലിയ്ക്കുന്നതുകൊണ്ടു് ചലനം ചിത്രീകരിക്കപ്പെടുന്നുണ്ടെന്നു വിചാരിക്കുന്നതു് അബദ്ധമായിരിക്കും. ആളുകൾ നടക്കുന്നതായും, വണ്ടികൾ ഓടുന്നതായും, കുതിര വേലികടന്നു ചാടുന്നതായും, മറ്റോരോ വിധത്തിൽ ചലനം സംഭവിക്കുന്നതായും തിരസ്കരിണിയിൽ നിഴലിക്കുന്നുണ്ടെന്നുള്ളതു് ശരിതന്നെ. വാസ്തവത്തിൽ ചലനത്തെ പ്രതിബിംബിക്കുന്ന ചിത്രങ്ങളല്ല നാം കാണുന്നതു്. അനേകചിത്രങ്ങൾ തുടരെ ദൃഷ്ടിഗോചരമാവുമ്പോൾ ചലനം സംഭവിക്കുന്നുണ്ടെന്നുള്ള വ്യാമോഹം നമ്മുടെ കണ്ണുകളെ ബാധിക്കുന്നുവെന്നേയുള്ളു. കുതിരയുടെ ചാട്ടംതന്നെ ദൃഷ്ടാന്തമായെടുക്കുക. ഈ ഒരു ചാട്ടത്തിൽ പല അവാന്തരവിഭാഗങ്ങളുണ്ടു്. നിലത്തുനിന്നു പൊങ്ങുവാൻ ഭാവിക്കുന്നതാണു് ആദ്യത്തെ ചിത്രം. രണ്ടാമത്തേതിൽ കുതിര ഒരംഗുലം ഉയർന്നിരിക്കുന്നു. മൂന്നാമത്തേതിൽ രണ്ടംഗുലവും, നാലാമത്തേതിൽ മൂന്നും ഈ ക്രമത്തിൽ ചാട്ടത്തിന്റെ അനന്തരവിഭാഗങ്ങൾക്കു് ഓരോ അംഗുലം വീതവും കുതിര അടിയ്ക്കടി ഉയരുന്നതായി കാണിക്കുന്ന ഭിന്നഭിന്ന ചിത്രങ്ങളുണ്ടു്. ഇവ ഓരോന്നും നിശ്ചലാവസ്ഥയേയാണു പ്രതിഫലിപ്പിക്കുന്നതു്. ഒരു ചിത്രം മാത്രം എടുത്തുനോക്കിയാൽ കുതിര ഭൂമിയിൽ നിന്നു രണ്ടടി ഉയരത്തിലോ വേലിയുടെ മുകളിലോ നിശ്ചലമായി നില്ക്കുന്നതു കാണാം. ഈ ചിത്രങ്ങളെല്ലാം ക്രമപ്രകാരം ചലനം ചെയ്യപ്പെടുമ്പോൾ, കുതിര ചാടിയതി

ന്റെ ചിത്രമാണ് നാം കണ്ടതെന്നു നമ്മുടെ നേത്രങ്ങൾ വ്യാമോഹിക്കുന്നു. കണ്ണിന്റെ ഘടനതന്നെ ഈ വ്യാമോഹത്തിന്നു് ഉതകുന്നവിധത്തിലാണ്. ഒരു വസ്തുവിന്റെ ഛായ നമ്മുടെ നയനേന്ദ്രിയത്തിൽ പതിയുവാൻ ഏകദേശം ഒരു സെക്കന്റിന്റെ നാല്പത്തഞ്ചിൽ രണ്ടംശം ($\frac{2}{45}$) വേണം. എന്നാൽ സെക്കന്റിൽ മുപ്പതിൽപരം ചിത്രങ്ങളാണു നാം സിനിമയിൽ കാണുന്നതു്. ഒരു ചിത്രത്തിലെ വസ്തു നിശ്ചലമാണെന്നു നമ്മുടെ നേത്രങ്ങൾ അവധാരണം ചെയ്യുന്നതിന്നു മുമ്പു മറെറാരു ചിത്രം അതിനെ അനുഗമിക്കുന്നതുകൊണ്ടു് ആ വസ്തു ചലിച്ചുകൊണ്ടിരിക്കുന്നതായിട്ടാണ് കാണികൾക്കു തോന്നുക. പക്ഷേ പരമാത്ഥത്തിൽ വസ്തു യാഥാസ്ഥിതികമാണെന്നു മേൽപറഞ്ഞതിൽനിന്നു് അനുമതവ്യമാണല്ലോ.

നാടകത്തിലെന്നപോലെ സിനിമയിലും ഏതെങ്കിലുമൊരു കഥ കൂടാതെ കഴികയില്ല. ഈ കഥയാകട്ടെ, അഭിനയത്തിന്നു പററുന്നതുമായിരിക്കണം. ചലച്ചിത്രനിർമ്മാണത്തിൽ ഏർപ്പെട്ടിരിക്കുന്നവർ ആദ്യംതന്നെ സാഹിത്യകാരന്മാൎക്കു നല്ലൊരു തുക പ്രതിഫലം കൊടുത്തു് നല്ല കഥകൾ എഴുതിക്കുന്നു. കഥാരചന കഴിഞ്ഞാൽ പിന്നെ നടന്മാരെ തേടുകയായി. ഓരോ സിനിമക്കമ്പനിക്കും സ്വന്തം നടന്മാർതന്നെ വേണ്ടുവോളമുണ്ടു്. അവർ പോരാതെ വന്നാൽ നിൎവ്വാഹകൻ എവിടെനിന്നെങ്കിലും നടന്മാരെ തേടിപ്പിടിച്ചു കൊണ്ടുവന്നു് ഓരോരുത്തന്നു് ഓരോ പാർട്ടു (ഭാഗം) വീതിച്ചുകൊടുക്കുകയും, അവരവരുടെ പാർട്ടു പഠിച്ചു കഴിഞ്ഞ ശേഷം ഒരു നിശ്ചിതദിവസത്തിൽ അവരെല്ലാവരും ഒന്നിച്ചു കൂടണമെന്നു ചട്ടം കെട്ടുകയും ചെയ്യുന്നു. ക്ലിപ്തദിവസം നടന്മാരെല്ലാവരും ഹാജരായി കൂട്ടത്തോടെയുള്ള അഭിനയം

പരിശീലിക്കുന്നു. നിർവ്വാഹകന്ന് ഏററവും ക്ലേശാവഹമായ ഒരു ദിവസമാണ് ഇതു്. നടന്മാരുടെ മുമ്പിൽനിന്ന് ആയാറം അവരുടെ നാട്യം പരിശോധിക്കുകയും ന്യൂനതകറം കാണുമ്പോറം അവരെ ഉപദേശിക്കുകയും, ശാസിക്കുകയും, താൻതന്നെ ചിലപ്പോറം അഭിനയത്തിൻെറ മാതൃക കാണിച്ചു കൊടുക്കുകയും ചെയ്യുന്നു. "അങ്ങിനെ ഇളിച്ചു കാട്ടിയാൽ പോരാ. ചിരിച്ചു ചിരിച്ചു മണ്ണു കപ്പണം," എന്ന് ഒരു നടനോടു പറഞ്ഞു കഴിയുമ്പോഴേയ്ക്കു, മറെറാരു നടൻ തലകുത്തി വീഴുന്നതിന്നു പകരം മേലനങ്ങാതെ നിലത്തോട്ട് ഇഴുകുന്നതു കണ്ടു്, "എന്താ ? നിലത്തിനു വേദന പററുമെന്നു ശങ്കയുണ്ടോ ? നല്ലവണ്ണം ഒന്നു വീണു കാണട്ടെ," എന്നു നിർവ്വാഹകൻ കണ്ഠക്ഷോഭം ചെയ്യുന്നു. നടി ദുഃഖം അഭിനയിക്കുന്നതിൽ പോരായ്മ വല്ലതും കാണിച്ചാൽ, ആയാറം, "ഏഹേ ! എന്തു ചിണുങ്ങലാണ് ഇതു് ? രണ്ടു തുള്ളി കണ്ണീർ വീഴട്ടെ, ഇതാ ! ഈ ഉള്ളി ഒന്നു കണ്ണിലെഴുതിയാൽ തരക്കേടില്ല," എന്നുപറഞ്ഞു ചെപ്പിൽനിന്നു് ഉള്ളി എടുത്തു നീട്ടുന്നു. ഇങ്ങിനെ ശാസിച്ചും പ്രോത്സാഹിപ്പിച്ചും കഴിയുമ്പോഴേയ്ക്കു് അഭിനയത്തിൽ വലിയ തരക്കേടൊന്നുമില്ലെന്നു നിർവ്വാഹകന്നു് തോന്നിയാൽ ആയാറം 'ക്യാമറ' എന്നു വിളിച്ചു പറകയും തൽക്ഷണം ഛായാഗ്രാഹിയും കൊണ്ടു ചിലർ ബദ്ധപ്പെട്ടു് ഓടിവരികയും ചെയ്യുന്നു. അനന്തരം ഛായാഗ്രഹണം മുറയ്ക്കു നടക്കുകയായി.

സിനിമാനടന്മാരെല്ലാം വിഡ്ഢികളാണെന്നോ അവക്ക് അഭിനയപാടവം കുറവാണെന്നോ പൂർവ്വഖണ്ഡികയിൽ നിന്നു വായനക്കാർ ധരിക്കരുതു്. വാസ്തവത്തിൽ ഇന്നു ലോകത്തിലുള്ള സമർത്ഥന്മാരായ നടന്മാരെല്ലാം ചലഛായാഗ്രഹണിയുടെ മുമ്പിൽ നടനം ചെയ്തിട്ടുണ്ട്. ഡഗ്ലസ്

ഫെയർബാങ്ക്സ്, മേരിപിക്ക്ഫോഡ്, ടോംമിക്സ്, കോൺസ്റ്റാൻസ്, ടാൽ മാഡ്ജ്, ചാർല്ലി ചാപ്ലൻ, ഹാറോൾഡ് ലോയിഡ് മുതലായവരെ നാം സാധാരണ സിനിമയിൽ കാണുന്നില്ലേ? അവരുടെ അഭിനയചാതുര്യം ചില്ലറയാണോ? കൈകാലുകൾകൊണ്ടു ഗോഷ്ടിയൊന്നും കാണിക്കാതെ മുഖത്തുള്ള മാംസപേശികളെ സംയമനംചെയ്തു് ഉദ്ദിഷ്ടസ്വഭാവം പ്രകാശിപ്പിക്കുന്നതിൽ അവക്കുള്ള പാടവം ആശ്ചര്യകരമാണു്. ഒരു നടൻ ചിന്താധീനനായിരിക്കുന്ന ഭാഗം അഭിനയിക്കുമ്പോൾ നടൻെറ നെററിയുടെ ഒരു കോണിൽനിന്നു ലഘുമാത്രമായ ഒരു വിചാരതരംഗം പുറപ്പെട്ടുകയും, അതു വളരെ പണിപ്പെട്ടു മേല്പോട്ടു ഉരുണ്ടുകയറി ലലാടമദ്ധ്യത്തിൽ എത്തി പെട്ടെന്നു് മറയുകയും, ഇങ്ങിനെ വീണ്ടും വീണ്ടും ഓരോ ചിന്ത ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നതു പലരും കണ്ടിരിക്കും. അതുപോലെതന്നെ ഭയം അഭിനയിക്കേണ്ട ഘട്ടത്തിൽ നടൻെറ തലയിലുള്ള രോമങ്ങളെല്ലാം മുള്ളൻപന്നിയുടെ ശല്യംപോലെ എഴുന്നേററുനില്ക്കുന്നതും ചെവി മുയലിൻേറതുപോലെ പിന്നോക്കം മടങ്ങുന്നതും കണ്ണിൻെറ കൃഷ്ണമണി എവിടെയോ പോയി മറഞ്ഞു നിശ്ശേഷം അദൃശ്യമായിത്തീരുന്നതും മററും കാണികൾക്കു ഇന്ദ്രജാലംപോലെ തോന്നുമെങ്കിലും നല്ല നടന്മാക്കു് ഈദൃശ വിദ്യകൾ കേവലം ബാലലീലയാണു്.

നടവൃത്തി പലപ്പോഴും ആപൽക്കരമാണെന്നുള്ള സംഗതിയും ഓക്കേണ്ടതാണു്. അഭിനയമദ്ധ്യേ അപമൃത്യുപ്രാപിച്ചിട്ടുള്ള നടന്മാർ ഒന്നുരണ്ടല്ല. ഒരു നടൻ കാരാഗൃഹം ഭേദിച്ചു പുറത്തുചാടിയപ്പോൾ കൈയൊടിയുകയും (ഒടിഞ്ഞതു് അഭിനയത്തിൽ പെട്ടതല്ല കഥയിലില്ലാത്ത ഒരു സംഭവമായിരുന്നു അതു്) കഥയുടെ അനന്തരഭാഗങ്ങളിൽ

ആയാഠം കൈമടക്കി വെച്ചുകെട്ടി അഭിനയം തുടൻുകൊണ്ടു പോകയും ചെയ്യു. യുവാവും കായികാഭ്യാസകുശലനുമായ 'ലുഷ്യാനൊ ആൽബർട്ടനി' എന്നൊരു നടൻ മൂന്നു കൊല്ലങ്ങഠംക്കുമുമ്പ് അഭിനയമദ്ധ്യേ പ്രവൎത്തിച്ച ഒരു സാഹസം നിമിത്തം അകാലനിൎയ്യാണം പ്രാപിച്ചു.

ഇങ്ങിനെയുള്ള അപായങ്ങഠം ഉണ്ടാകാതിരിപ്പാൻ ചിത്രനിൎമ്മാതാക്കഠം പലേ തന്ത്രങ്ങളും പ്രയോഗിക്കുന്നുണ്ടു്. ഉന്നതമായ മലയുടെ മുകളിൽനിന്നു താഴ്വരയിലേയ്ക്കും, വിമാനത്തിൽനിന്നു സമുദ്രത്തിലേയ്ക്കും കഥാപാത്രങ്ങഠം വീഴുന്നതു് നാം കാണുന്നു. എന്നിട്ടും നടന്മാൎക്കു യാതൊരു അംഗഭംഗവും ഉണ്ടാകുന്നില്ല. ഇതിൻെറ രഹസ്യം എന്താണ് ? കുന്നിൻമുകളിൽനിന്നു വീഴുവാൻ തുടങ്ങുന്നതു നടൻ തന്നെയായിരിക്കും. പക്ഷെ, കീഴ്പോട്ടു ഉരുളുന്നതു നടനല്ല; പ്രത്യുത അയാളുടെ ഛായയിൽ ഉണ്ടാക്കപ്പെട്ട റബ്ബർപാവയാണ്. പ്രതിമ താഴ്വരയിൽ വീണുകഴിയുമ്പോഠം നടനെത്തന്നെയാണ് പിന്നെയും നാം കാണുന്നതു്. കഥാനായകൻ ചുമരിന്മേൽ പൊത്തിപ്പിടിച്ചു പതിനഞ്ചും ഇരുപതും നിലകളുള്ള മാളികയുടെ മുകളിൽ കയറുന്നതു വായനക്കാർ കണ്ടിട്ടുണ്ടായിരിക്കാം. ഇതു സാധിക്കുന്നതു എങ്ങിനെയെന്നാൽ :— കെട്ടിടത്തിനു എത്രമാത്രം ഉയരമുണ്ടോ, അത്രയ്ക്കു നീളമുള്ള കാൻവാസിൽ ചിത്രകാരൻ ആ മാളികയുടെ പടം വരയ്ക്കുന്നു. ചിത്രരചന കഴിഞ്ഞശേഷം തുണി തറയിൽ വിരിക്കുകയും, ഫോട്ടോ എടുക്കുന്ന ആഠം തട്ടിൻ മുകളിൽ കയറി മേൽതട്ടിലുള്ള ഒരു ദ്വാരത്തിലൂടെ ഛായാഗ്രാഹിയുടെ മുഖം കീഴ്പോട്ടു തിരിച്ചു പിടിക്കുകയും ചെയ്യുന്നു. അനന്തരം നടൻ കാൻവാസിൻെറ ഒരററത്തു കമിഴ്ന്നു കിടന്നു മറേറ അററത്തേയ്ക്കു ഇഴയുവാൻ തുടങ്ങുന്നു. മേൽ

ത്തട്ടിലുള്ള ഛായാഗ്രാഹിയിൽക്കൂടി നോക്കിയാൽ തുണിയിൽ എഴുതപ്പെട്ടിട്ടുള്ള കെട്ടിടത്തിന്റെ മുകളിലേയ്ക്കു നടൻ കയറുന്നതായിട്ടാണ് തോന്നുക.

ഛായാഗ്രഹണത്തിൽ ഇനിയും പല തന്ത്രങ്ങളുമുണ്ടു്. 'ബാഗ്ദാദിലെക്കള്ളൻ' എന്ന ചലച്ചിത്രത്തിൽ ഡഗ്ലസ് ഫെയർബാങ്ക്സ് ഒരു കംബളത്തിൽ ഇരുന്നുകൊണ്ടു് ആകാശത്തിലൂടെ സവാരി ചെയ്യുന്നതു കാണാം. അതു പോലെതന്നെ, ഒരു നടൻ രണ്ടു പാത്രങ്ങളുടെ വേഷം അഭിനയിച്ചു് ഒരേ ചിത്രത്തിൽ ഏക സമയത്തു തന്നെ പ്രത്യക്ഷപ്പെടുകയും ഈ പാത്രങ്ങൾ പരസ്പരം ആലിംഗനം ചെയ്യുകയും മററും ചെയ്യുന്നതു് അപൂർവ്വമല്ല. വാമനനെ പ്രാംശുവാക്കുന്നതിന്നും കൃശഗാത്രനെ സ്ഥൂലകായനാക്കുന്നതിന്നും ക്യാമറയ്ക്കു ശക്തിയുണ്ടു്. ഡഗ്ലസ് ഫെയർബാങ്ക്സ് പൊക്കം കുറഞ്ഞ ഒരാളാണ്. എന്നാൽ സിനിമയിൽ ആയാൾ സാമാന്യം ഉയരമുള്ള ഒരു യുവാവത്രെ. ഈ വക തന്ത്രങ്ങൾ വളരെ ഗൂഢമായിട്ടാണ് ഓരോ കമ്പനിയും വെച്ചുകൊണ്ടിരിക്കുന്നതു്.

ഇത്രയും പറഞ്ഞതിൽനിന്നു് ഒരു ചലച്ചിത്രം നിർമ്മിക്കുവാൻ എത്രമാത്രം പ്രയാസമുണ്ടെന്നു് ഏതാണ്ടു് ഊഹിക്കാവുന്നതാണല്ലോ. ചിത്രത്തിനു താദാത്മ്യമുണ്ടാക്കുവാൻ സിനിമക്കമ്പനിക്കാർ സഹിക്കുന്ന ക്ലേശത്തിനും ചിലവുകൾക്കും അതിരില്ല. കഥാരംഗം യൂറോപ്പോ ആഫ്രിക്കയോ ആണെങ്കിൽ നടന്മാരെ അതതു രാജ്യങ്ങളിലേയ്ക്കയച്ചു് അഭിനയം നടത്തുകയാണ് പതിവു്. കഥയിൽ ഒരു കപ്പൽ കത്തിപ്പോകുന്ന ഘട്ടമുണ്ടെങ്കിൽ വല്ല പഴയ കപ്പലും കമ്പനിക്കാർ വില കൊടുത്തു വാങ്ങി, ഛായാഗ്രഹണത്തിന്നു് ഉതകുന്ന വിധത്തിൽ കത്തിച്ചു കളയാറുണ്ടു്. ഒരു കഥ അഭിനയിച്ച

തീക്കുമ്പോഴേയ്ക്കു്, നശിച്ചുപോകുന്ന സാമാനങ്ങൾക്കും കീറിപ്പോകുന്ന വസ്ത്രങ്ങൾക്കും ചിലവഴിക്കപ്പെടുന്ന പണത്തിനും കണക്കില്ല.

ചിത്രനിർമ്മാണത്തിലുള്ള വൈചിത്ര്യം ഉപര്യുപരി വർദ്ധിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്. അഭിനയം കാണുന്നതോടെ സംഭാഷണം കേൾക്കുന്നതിന്നും സ്വനഗ്രാഹിയുടെ സഹായത്താൽ ഇപ്പോൾ സൌകര്യം ഉണ്ടായിത്തീർന്നിട്ടുണ്ടു്. സ്വനോപേതചിത്ര (Talkie) മാണു് ഇപ്പോൾ പ്രചാരത്തിൽ വന്നുകൊണ്ടിരിക്കുന്നതു്. ഈ നിലയ്ക്കു സിനിമയുടെ ഭാവി ഇനിയും ശോഭനമായിരിക്കുവാനേ വഴി കാണുന്നുള്ളു. വിദ്യാഭ്യാസം, വാർത്താവിതരണം ഇത്യാദി കാര്യങ്ങളിൽ അതിന്നു് ഒട്ടേറെ പ്രാധാന്യം സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു. ജനതയുടെ സാഹിത്യാഭിരുചിയെ പോഷിപ്പിക്കുന്നതിൽ അതിന്നുള്ള ശക്തി കുറച്ചൊന്നുമല്ല. നാടകത്തിന്റെ സ്ഥാനം അതു അപഹരിച്ചേയ്ക്കുമോ എന്നു സാഹിത്യകാരന്മാർ ഭയന്നു തുടങ്ങിയിരിക്കുന്നു. ചലച്ചിത്രനിർമ്മാണത്തിൽ ദത്താവധാനരായ അമേരിക്കക്കാർ ഗന്ധോപേതചിത്രങ്ങളും ഉണ്ടാക്കുവാൻ തുടങ്ങീട്ടുണ്ടു്.

ഇയ്യിടെയായി ഈ സിനിമവ്യവസായം ഇന്ത്യയിലും പ്രചരിച്ചുതുടങ്ങിയിരിക്കുന്നു. പൌരാണികങ്ങളും ചരിത്രസംബന്ധികളും ആയ അനേകം 'പടങ്ങൾ' നമ്മുടെ നാട്ടിൽ നിർമ്മിച്ചിട്ടുണ്ടു്.

## പരീക്ഷ

I

ഒരു 'സിനിമ'യിൽ കാണുന്ന അത്ഭുതങ്ങളായ കാഴ്ചകളെപ്പററി സിനിമ കണ്ടിട്ടില്ലാത്ത ഒരു സ്നേഹിതന്നു് എഴുതുംപോലെ ഒരെഴുത്തു എഴുതുക.

II

അപോദ്ധരിക്കുക :—

1. അനേകചിത്രങ്ങൾ തുടരെ ദൃഷ്ടിഗോചരമാവുമ്പോൾ ചലനം സംഭവിക്കുന്നുണ്ടെന്നുള്ള വ്യാമോഹം നമ്മുടെ കണ്ണുകളെ ബാധിക്കുന്നവെന്നേയുള്ളു.

III

വാക്യത്തിൽ പ്രയോഗിക്കുക :—

അവാന്തരവിഭാഗങ്ങൾ ; കണ്ണക്ഷോഭം ; മാതൃക ; പ്രോത്സാഹിപ്പിക്കുക ; ഈദൃശകാര്യങ്ങൾ.

# പാശ്ചാത്യപൌരസ്ത്യരാജ്യങ്ങൾ

ആചാരം, ധർമ്മം, ശൌചം, ശാന്തിയീ വിഷയങ്ങ-
ളാശാസ്യങ്ങളെന്നോർപ്പൂ ഭാരതമനാരതം.
കർമ്മശൃംഖലകളാൽ ബദ്ധമാം ലോകത്തിന്നു
ജന്മമോക്ഷത്തിൻമാർഗ്ഗമെന്തെന്നു തിരയുന്നു.

കേവലം ധനം, ഭോഗ,മിരണ്ടു ദൈവങ്ങളെ-
സ്സേവിച്ചു മത്താടുന്നു പാശ്ചാത്യമഹീതലം.
കൈവന്നതൊന്നും പോര ; പിന്നെയും വേണം ; മേന്മേ-
ലാവശ്യമേറുംതോറുമാനന്ദമതിന്നുള്ളിൽ

വ്യാധിയെക്കൈക്കൊള്ളുന്നു, ഭേഷജം സേവിച്ചതു
ഭേദമാക്കുന്നു ; വീണ്ടും തേടുന്നു ഗദാന്തരം.
ഭ്രാന്തിലക്കടധ്വാവിൽസ്സഞ്ചരിപ്പവർക്കുണ്ടോ
ശാന്തിയെ—ശ്ശശ്വൽസൌഖ്യദാത്രിയെ—ക്കാണ്മാൻതരം ?

ഓതുന്നു ചിലർ നിത്യം ഭാരതം പരലോക-
പാഥേയത്തിന്നുവേണ്ടിപ്പട്ടിണി കിടപ്പതായ് ;
ഓതിടാമതിന്മട്ടു വാരുണിതൻജന്മമ-
പ്പാഥേയസ്മൃതിവിട്ടു ദീപാളി കളിപ്പതായ്.

ഐഹികാമുഷ്മികങ്ങളൊപ്പമായ് സാധിക്കുവാൻ
ദേഹിയെദ്ദേഹക്കുട്ടിലിണക്കി തണ്ടാർമകൻ.
ദേഹത്തെ സ്മരിപ്പീല ഭാരതം വേണ്ടുംപോലെ ;
ദേഹിയൊന്നുണ്ടെന്നതേ വാരുണി ചിന്തിപ്പീല.

വ്യക്തിയെപ്പൂഗത്തിങ്കൽ ഭാരതം ബന്ധിക്കുന്നു ;
വ്യക്തിയെക്കാമചാരിയാക്കുന്നു ഹാ ! വാരുണി.

മാനുഷൻ തുരങ്ഗമം ; മാൎഗ്ഗമോ നതോന്നതം ;
വേണം തൽഗതിക്കൊപ്പം രശ്മിയും പ്രതോദവും.

സ്ത്രീകളെഗ്ഗൎഹിക്കയോ ഭാരതം ? ശിവ ! ശിവ !
ലോകത്തിലെങ്ങുണ്ടിത്ര പാവനം സ്ത്രീസേവനം ?

സ്ത്രീകളെദ്ദൈവങ്ങളായ്ക്കല്പിച്ച തദുപാസത്തി-
ന്നേകിനാർ സൽക്ഷേത്രങ്ങൾ പൂൎവ്വികർ ഗൃഹാഖ്യങ്ങൾ.

നേരാരും ഗ്രഹിക്കാതെ തീന്ന നാളവയ്ക്കുണ്ടായ്
കാരാഗാരത്തിൻചരായ കാലത്തിൻ വ്യത്യാസത്താൽ.

സ്ത്രീകൾതൻ സംശുദ്ധിയെത്തീവ്രമായ്പ്പാലിക്കുവാൻ
ലോകസങ്ഗ്രഹോൽകരാം തദുപംശ്യർ തുടങ്ങവേ

വാച്ച തൽപരാശ്രയം മേൽക്കുമേൽ വെളുക്കുവാൻ
തേച്ചപ്പോൾപ്പററിപ്പോയ പാണ്ടെന്ന്യേ മറെറാന്നല്ല.

ആയതിൻദോഷം കാണ്മൂ ഭാരതം പ്രസ്പഷ്ടമായ് ;
ന്യായമാം പ്രതിക്രിയയ്ക്കാരംഭിക്കയും ചെയ്വൂ.

ഭാരതം തൽസ്ത്രീകളെക്കണ്ടത്ര നാണിക്കേണ്ട ;
വാരുണി തൽസ്ത്രീകളെക്കണ്ടത്ര മദിക്കേണ്ട.

ഇന്നത്തെ സ്ഥാനം രണ്ടു ദിക്കിലും നന്നല്ലവ-
ക്കൊന്നടുക്കളയെങ്കിൽ മറേറതു കൂത്തമ്പലം !

പാകശാലയും കൊള്ളാം ; നൃത്തരങ്ഗവും കൊള്ളാം ;
പോകട്ടെ രണ്ടിങ്കലും തുല്യമായ് നതാങ്ഗിമാർ.

ശ്വഭ്രത്തിൽ കിടപ്പതുമഭ്രത്തിൽ പറപ്പതും
സൎപ്പവും പതത്രിയും ; മദ്ധ്യവൎത്തിതാൻ മൎത്ത്യൻ.

പ്രായമിപ്പൊഴും പാൎത്താൽ ശൈശവം ലോകത്തിന്നു,
തീയിലോ വെള്ളത്തിലോ വീഴുകിൽ കണക്കല്ലേ.

ഭാരതം മാറീടുന്നു ; മാറട്ടെ, പക്ഷേ തന്നി-
വാരുണീരൂപത്തെയെന്മാതാവു വരിപ്പീല ;

ധർമ്മത്തെയർത്ഥത്തിന്നുമർത്ഥത്തെക്കാമത്തിന്നു-
മമ്മയേതാപത്തിലുമാഹുതി കഴിപ്പീല ;

വസ്ത്രത്തെ മാറുംപോലെ വസ്ത്രദൻ ഭർത്താവിനെ
നിസ്ത്രപം യഥാകാമം മാറുവാൻ കൊതിപ്പീല ;

സസ്യത്തിൻ ധർമ്മം ഭുക്തി, തിര്യക്കിൻ ധർമ്മം ഭോഗ-
മിസ്സത്യം കിനാവിലും ലേശവും മറപ്പീല ;

മാനുഷനാത്മാവിനാൽ മാനുഷനെന്നുള്ളോരാ-
ജ്ഞാനത്തെയാഴിക്കുള്ളിൽ തള്ളുവാൻ തുനിപ്പീല.

സ്വാതന്ത്ര്യമാകുന്നീല മര്യാദാവ്യതിക്രമം,
ഭൂതലം സ്വൈരികൾക്കുള്ളോരാഖേടവനമല്ല ;

പാരിടം, ചതുർവ്വർഗ്ഗകേദാരം, സസ്യാഢ്യമായ്-
ത്തീരുവാൻ നിർബ്ബാധമാം നീരൊഴുക്കല്ലീ വേണ്ടൂ ?

സേതുവില്ലാഞ്ഞാലുണ്ടോ വേനലിൽ ജലാഗമം ?
സേതുപൊട്ടിയാൽ കുല്യ പാഴ്മണൽത്തൊണ്ടല്ലയോ ?

വേലയാലഴകല്ലീ നേടുന്നു കടൽ ? തള
കാലിന്നു കാന്തിയുള്ളല്ലീ കാന്തമാരണിയുന്നു ?

കഴലിൻ വളച്ചിയും സമമായ് മാറും പാദ-
കടകം നിഗഡമ,ല്ലതിനാൽ ക്ഷതിയില്ല.

പൂരുഷനൊപ്പം സ്ത്രീയും സ്വാതന്ത്ര്യം കൈക്കൊള്ളട്ടെ ;
പേറട്ടെ സീമാദരം രണ്ടു കൂട്ടരും സമം.

(ചിത്രശാല.)

## പരീക്ഷ

I

തെററതീത്തെഴുതുക :—

1. ഈ പാഠത്തിൽ മനുഷ്യർ ആചരിക്കേണ്ടുന്ന ചില ധമ്മങ്ങൾ പറഞ്ഞിരിക്കുന്നു.
2. പൂർവ്വീകന്മാർ അനേകം സക്ഷേത്രങ്ങൾ നിമ്മിച്ചു.
3. ലോകം പല പാശങ്ങളിലും ബദ്ധമാണു്.
4. ഭാരതീയക്കു് തങ്ങളുടെ പൂർവ്വമഹിമയിൽ സ്മരണ ഇല്ല.

II

അത്ഥം ഭേദിക്കാതെ പ്രസ്താവനകളായി മാററുക :—

1. വേലയാലഴകല്ലീ നേടുന്നു കടൽ ?
2. സേതുവില്ലാഞ്ഞാലുണ്ടോ വേനലിൽ ജലാഗമം ?
3. പാരിടം സസ്യാഢ്യമായ് തീരുവാൻ നീരൊഴുക്കല്ലേ വേണ്ടതു് ?
4. ലോകത്തിലെങ്ങുണ്ടിത്ര പാവനം സ്ത്രീസേവനം ?

# അധികൃതന്മാരുടെ ആലോചനക്ക്

'മാനവമിത്രം' പത്രത്തിന്റെ സമ്പാദകന്നു് —

വഷക്കുറവു നിമിത്തം രണ്ടാം വിള നശിച്ചതിനാൽ സക്കാരിൽനിന്നു കൃഷിക്കാവശ്യമായ വിത്തിന്നു പണം കടംകൊടുത്തു കൃഷിക്കാരെ സഹായിക്കുന്നതാണെന്നുള്ള ഒരു പരസ്യം 1938 ജൂൺ 1-ാംനു- ധമ്മപുരം താലൂക്കു താസിൽദാർ അവർകൾ പ്രസിദ്ധം ചെയ്തതായി ഞാനും കാണുകയുണ്ടായി. എന്താണു് ചെയ്യേണ്ടതെന്നും മേലാലെങ്ങിനെയാണു് ജീവിക്കേണ്ടതെന്നും ചിന്തിച്ചു രാപ്പകൽ കഴിച്ചുകൂട്ടുന്ന കൃഷിക്കാക്കു താസിൽദാർ അവർകളുടെ പരസ്യം കണ്ട മാത്രയിൽതന്നെ, ശുഷ്കിച്ചു ജീവിച്ചുവരുന്ന ചെടിക്കു പുതുമഴ കിട്ടിയാലെന്നപോലെ, സജീവമായ ഒരു ഉണവ്വാണു് ഉണ്ടായതു്. ഈ പരസ്യം കണ്ടു ഏതാനും കൃഷിക്കാർ തങ്ങളുടെ ആവശ്യങ്ങൾ അധികൃതന്മാരെ അറിയിച്ചുനോക്കിയെങ്കിലും ഇതുവരെയും തങ്ങളുടെ അപേക്ഷകളെക്കുറിച്ചു യാതൊരുവിധത്തിലുള്ള അന്വേഷണമോ മറുവടിയോ കിട്ടീട്ടില്ല. കൃഷിക്കാക്കു ഗവമ്മേണ്ടിൽനിന്നു വല്ല സഹായങ്ങളും ലഭിച്ചേക്കുമോ എന്ന ആശയ്ക്കു് ഇപ്പോൾ ബലം കൂടിവരികയാണു്. വിത്തിറക്കേണ്ട കാലമെത്രയും അത്യാസന്നമായെങ്കിലുംകൂടി തക്കതായ സമയത്തു കൃഷിക്കാക്കു ലഭിക്കേണ്ട സഹായങ്ങൾ ലഭിച്ചില്ലെങ്കിൽ സ്ഥിതി അധികം പരിതാപകരമായിത്തീരുമെന്നു കരുതി കൃഷിക്കാർ അസ്വാസ്ഥരായിരിക്കുന്നു. വിത്തു കിട്ടാനുള്ള ക്ഷാമവും മുണ്ടകകൃഷി ആരംഭിക്കുവാനുള്ള സമയക്കുറവും നിമിത്തം കൃഷിക്കാർ അക്ഷമരായിത്തീന്നിട്ടുണ്ടെങ്കിൽ അതിൽ ആശ്ചയ്യപ്പെടുവാനൊന്നുമില്ല. സക്കാരിൽനിന്നു ലഭിക്കേണ്ട സഹായം

തക്കതായ സമയത്തു ലഭിച്ചെങ്കിൽ മാത്രമേ ഇനിയത്തെ വിളയെങ്കിലും ശരിയാംവണ്ണം ലഭിക്കുമോ എന്നു പരീക്ഷിപ്പാൻതന്നെ നിവൃത്തിയുള്ളൂ. അധികൃതന്മാരുടെ ദൃഷ്ടി ഇക്കാര്യത്തിൽ അടിയന്തരമായി പതിയുമെന്നും കൃഷിക്കാർക്കു ചെയ്യാനുദ്ദേശിക്കുന്ന സഹായങ്ങൾ ഒട്ടും താമസിയാതെ ലഭിക്കുമെന്നും വിശ്വസിക്കുന്നു.

കുളപ്പുള്ളി,
15—6—1938

ഒരു കൃഷിക്കാരൻ.

## പരീക്ഷ

### I

പുല്ലാണിക്കരക്കടവത്ത് നോട്ടീസ്സ്ബോർഡ് വെക്കാത്തതിനാലും, കടവുകാരൻ കടവുകൂലി പലതരത്തിൽ വസൂലാക്കുന്നതിനാലും, നാട്ടുകാർക്കുണ്ടാവുന്ന ബുദ്ധിമുട്ടുകൾ പരിശോധകന്മാരുടെ ദൃഷ്ടിയിൽപ്പെടുത്തുവാൻ വേണ്ടി പത്രത്തിൽ പ്രസിദ്ധപ്പെടുത്താൻ അയക്കുന്ന വിധത്തിൽ ഒരു റിപ്പോർട്ട് തയ്യാറാക്കുക.

### II

സമാസപദങ്ങളാക്കുക :—

സംഘടിക്കപ്പെടാത്ത അവസ്ഥ ; പരിതാപത്തെ ഉണ്ടാക്കുന്നത് ; സ്വസ്ഥരല്ലാത്തവർ ; ക്ഷമയില്ലാത്തവർ.

### III

അപോദ്ധരിക്കുക :—

ഈ പരസ്യം കണ്ട് ഏതാനും കൃഷിക്കാർ തങ്ങളുടെ ആവശ്യങ്ങൾ അധികൃതന്മാരെ അറിയിച്ചുനോക്കിയെങ്കിലും ഇതുവരെയും തങ്ങളുടെ അപേക്ഷകളെക്കുറിച്ച് യാതൊരുവിധത്തിലുള്ള അന്വേഷണമോ മറുവടിയോ കിട്ടീട്ടില്ല.

## 11

# പ്രദശ്നങ്ങൾ

ഒരു രാജ്യത്തിൻെറ സാമ്പത്തികാഭിവൃദ്ധി അവിടത്തെ വ്യവസായങ്ങളുടെ പുരോഗതിയെ ആണ് കാൎയ്യമായി ആശ്രയിച്ചു നിൽക്കുന്നതു്. വ്യവസായങ്ങൾക്കു് ഉന്നമനം ഉണ്ടാകേണമെങ്കിൽ ഉൽപ്പാദിതവസ്തുക്കൾക്കു് അധികാധികം പ്രചാരവും വിററഴിവും ഉണ്ടാവണം; മറെറാരുപ്രകാരത്തിൽ പറയുകയാണെങ്കിൽ അവ വിററഴിക്കുവാൻ കമ്പോളങ്ങൾ കിട്ടണം. ഈ ഉദ്ദേശ്യമാണ് പ്രദശ്നങ്ങൾ കൊണ്ടു സാധിക്കേണ്ടതെന്നു മൊത്തത്തിൽ പറയാം.

രാജ്യത്തിൻെറ നാനാഭാഗങ്ങളിലും നിൎമ്മിക്കപ്പെടുന്ന പദാൎത്ഥങ്ങളെ, ഒരു സ്ഥലത്തുവെച്ചു ക്രമീകൃതരീതിയിൽ, പ്രദശിപ്പിക്കുന്നതിനാണല്ലോ നാം പ്രദശ്നമെന്നു പറയുന്നതു്. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു്, ഏതെങ്കിലും ഒരു മുക്കിലോ മൂലയിലോ വെച്ചു നിൎമ്മിക്കപ്പെടുന്ന സാധനങ്ങൾ പോലും ജനതയുടെ ദൃഷ്ടിയിൽ പെടുന്നു. പദാൎത്ഥത്തിൻെറ ഗുണങ്ങളെപ്പററി അധികമധികം ജനങ്ങൾ അറിയുവാനിടവരുന്നതോടുകൂടി അവയുടെ വില്പന വദ്ധിക്കുകയും, തദ്വാരാ തദ്വ്യവസായോപജീവികൾക്കു അധികലാഭമുണ്ടാവുകയും ചെയ്യുമെന്നു പറയേണ്ടതില്ലല്ലോ. ഇന്നത്തെ വ്യവസായാഭിവൃദ്ധിയിൽ പരസ്യങ്ങൾക്കുള്ള പങ്കു് എത്ര ഗണ്യമായിട്ടുള്ളതാണെന്നു് അറിയുന്ന ഒരാൾക്കു് ഈ സംഗതി സുഗ്രഹമായിരിക്കും.

ഒരു അഖിലേന്ത്യാപ്രദശ്നത്തെപ്പററി നാമൊന്നു ചിന്തിക്കുക. മനുഷ്യോപയുക്തങ്ങളോ കൌതുകാവഹങ്ങളോ ആയ സാധനങ്ങൾ, രാജ്യത്തിൻെറ ഏതു കോണിൽ ഉണ്ടാ

ക്കപ്പെട്ടുന്നവയായാലും പ്രദശ്നശാലയിൽ സ്ഥലം പിടി ക്കുന്നു. വിശേഷപ്പെട്ട വസ്ത്രങ്ങൾ, ആഭരണങ്ങൾ മനുഷ്യ ന്റെ ശില്പസാമൎത്ഥ്യത്തേയും കല്പനാനൈപുണിയേയും അഭി വ്യഞ്ജിപ്പിക്കുന്ന മനോഹരപ്രതിമകളും ചിത്രങ്ങളും, എന്നു വേണ്ട മനുഷ്യന്റെ ആവശ്യത്തിന്നും ആഡംബരത്തിന്നും ഉപകരിക്കുന്ന എല്ലാ പദാൎത്ഥങ്ങളും അവിടെ ഉണ്ടായി രിക്കും. സന്ദൎശകന്മാക്കു സാധനങ്ങളെപ്പററിയും അവയുടെ നിൎമ്മാതാക്കളെപ്പററിയും ഉണ്ടാകാവുന്ന ആകാംക്ഷകളെ തീക്കുവാൻ സന്നദ്ധരായി ഉല്പാദകന്മാരോ അവരുടെ പ്രതി നിധികളോ ഓരോ സാധനത്തിന്റെയും അരികെ നിൽക്കു ന്നുണ്ടാകും. അവർ സാധനങ്ങളെപ്പററി വ്യക്തമായ വിധ ത്തിൽ സന്ദൎശകന്മാക്കു വേണ്ട വിവരം കൊടുക്കുന്നു. പ്രദശ്ന സ്ഥലം വിട്ടിറങ്ങുന്ന സന്ദൎശകന്മാർ പ്രദശിതസാധനങ്ങളിൽ ചിലതെങ്കിലും വാങ്ങാതിരിക്കുകയില്ലെന്നു് അധികംപേക്കും അനുഭവമാണല്ലോ.

ഒരു രാജ്യത്തിലെ നാനാ വ്യവസായസംരംഭങ്ങളുടേയും മാതൃകകൾ ഒരേ സ്ഥലത്തു വെച്ചു് ഒരാൾ കാണുമ്പോൾ അവയെപ്പററി ഒരു സാമാന്യബോധവും, അവയെ യഥാഹം പോഷിപ്പിക്കേണമെന്ന താൽപയ്യവും ഉണ്ടാവുന്നതു സ്വാഭാ വികമാണല്ലോ. പദാൎത്ഥങ്ങൾ ഇങ്ങിനെ ജനങ്ങളുടെ ഇട യിൽ പൂൎവ്വാധികമായ പ്രചാരം സമ്പാദിക്കുന്നു. ഒട്ടും അഗ ണ്യമല്ലാത്ത മറെറാരു ഫലം, അഹതയുള്ള വ്യവസായോപ ജീവികൾക്കു ഗണനീയമായ പ്രോത്സാഹനം ലഭിക്കുന്നു എന്നുള്ളതാണു്. എന്തുകൊണ്ടെന്നാൽ, വിശിഷ്ടങ്ങളായ വ്യവസായമാതൃകകളുടെ പ്രദശകന്മാക്കു് പ്രദശനാന്ത്യ ത്തിൽ സമ്മാനങ്ങളും അനുമോദനവും പൊതുജനങ്ങളിൽ നിന്നും പ്രവൎത്തകന്മാരിൽനിന്നും സിദ്ധിക്കുമ്പോൾ മററുള്ള

വക്കും അത്തരത്തിൽ ഭാവിയിൽ സമ്മാനാഹ്റരാകേണമെന്ന ആഗ്രഹം സ്വാഭാവികമായുണ്ടാവുന്നതാണ്.

സംഗീതം, ചിത്രമെഴുത്തു്, നാടകം മുതലായ ലളിതകലകൾക്കും പ്രദശ്നം മുഖേന പൂവ്വാധികമായ പ്രചാരവും പ്രോത്സാഹനവും ലഭിക്കുന്നു എന്നുള്ളതാണ് പ്രദശ്നത്തിന്റെ മറെറാരു വിശിഷ്ടഫലം. പ്രസ്തുതകലകൾ, ജീവിതത്തിന്നു പദാത്ഥങ്ങളെപ്പോലെ അപേക്ഷ്യമല്ലെന്നിരുന്നാലും, അവയാണ് യഥാത്ഥമായി സംസ്കാരമാനദണ്ഡങ്ങളായി പരിലസിക്കുന്നതു്. സമത്ഥന്മാരായ ചിത്രലേഖകന്മാക്കും ഗായകന്മാക്കും ശില്പികൾക്കും പ്രവത്തകന്മാർ നല്ല സംഭാവനകൾ നൽകി വരുത്തി അവരുടെ കലാപ്രവീണതയുടെ ഫലം സന്ദശ്കന്മാക്കനുഭവപ്പെടുത്തുന്നു. സാംസ്കാരികവും കലാപരവുമായ ഒരുൽബോധം ജനങ്ങൾക്കു സിദ്ധിക്കുന്നതോടുകൂടി അവക്കു് അവയിൽ അഭിരുചി വളരുകയും ചെയ്യുന്നു.

വ്യവസായകായ്യങ്ങളിൽ അധികവും പാശ്ചാത്യരാണ് നമുക്കു മാതൃകാഭൂതന്മാരായിട്ടുള്ളതെന്നു പറയേണ്ടതില്ലല്ലൊ. പ്രദശ്നവിഷയത്തിലും അവർതന്നെയാണ് നമ്മുടെ മാഗ്ഗദശികൾ. ആധുനികചരിത്രവിദിതമായ ആദ്യത്തെ പ്രദശ്നം, 1268-ൽ വെനീസിൽ വെച്ചു നടന്നതാണത്രെ. 1756-ൽ, കലാസംഘ (Society of Arts) ത്തിന്റെ ആഭിമുഖ്യത്തിൽ ലണ്ടനിൽ വെച്ചു നടന്ന 'പ്രദശ്നം' ഗൌരവത്തിലും വൈചിത്ര്യത്തിലും പൂവ്വോക്തപ്രദശ്നത്തെ അതിശയിച്ചു. വ്യവസായങ്ങളുടെ പുരോഗതിക്കനുരൂപമായ വിധത്തിൽ പ്രദശ്നങ്ങൾക്കു പ്രതിവത്സരം പരിഷ്കാരവും വ്യാപ്തിയും കൂടിക്കൊണ്ടുവന്നു. അടുത്ത കാലത്തിന്നിടയിൽ പ്രദശ്നങ്ങൾ സവ്വരാജ്യവ്യാപകമായിത്തീൎന്നിട്ടുണ്ടു്. കോടി

ക്കണക്കിന്നു ദ്രവ്യവ്യയവും, അധികകാലത്തെ സജ്ജീകരണവും, നാനാരാജ്യപ്രതിനിധികളുടെ സഹകരണവും, സമസ്ത വ്യവസായങ്ങളുടേയും കലകളുടേയും മാതൃകകളുടെ പ്രകടനവും ഒത്തുചേൎന്ന ലോകമഹാപ്രദൎശനങ്ങൾ നടക്കുന്നുണ്ടെന്ന വൃത്താന്തം നമ്മെ ആശ്ചൎയ്യപ്പെടുത്താം. വെംബ്ളി പ്രദൎശനങ്ങൾ ഇത്തരത്തിലുൾപ്പെട്ടവയാണ്. അവിടെ ഓരോ രാജ്യത്തിന്റെയും പ്രതിനിധികൾ ആയിരക്കണക്കിലല്ല ലക്ഷക്കണക്കിലെത്തുന്നു. ഈ പ്രദൎശനങ്ങൾ അധികദിവസം നീണ്ടുനിൽക്കുന്നതുകൊണ്ടു് അവയുടെ പ്രചാരവും വൎദ്ധിക്കുന്നു.

## പരീക്ഷ

I

'പ്രദൎശനങ്ങൾ' എന്ന വിഷയത്തെക്കുറിച്ച് ഒരു ഉപന്യാസം എഴുതുവാൻ സഹായിക്കുന്ന സൂചനകൾ ഈ പാഠത്തിൽനിന്നു തയ്യാറാക്കുക.

II

താഴെ കൊടുത്തിട്ടുള്ള സൂചനകളെ ഉപയോഗപ്പെടുത്തി പൂൎണ്ണമായ ഒരു പ്രബന്ധം രചിക്കുക :—

രാത്രിസമയം — കാട് — നരിവരുന്നവഴി — തോക്കുകാരൻ മരത്തിന്മേൽ — കാത്തിരുന്നു മനസ്സു മുഷിഞ്ഞു — ഇലകളുടെ അനക്കം — നരിയുടെ ലക്ഷണമില്ല — 'ടോർച്ച്'' കൊണ്ടു നോക്കി — പെരുമ്പാമ്പ് — വെടി — പത്തടിനീളം — പത്തു തുലാം കനം — നരിക്കു പകരം പാമ്പ്.

## 12

# കൊച്ചി ചെറിയ ശക്തൻതമ്പുരാൻ

വണ്ടാർകരിങ്കുഴലി! കേട്ടിടുകെങ്കിലോതാം
പണ്ടാക്കുമൂൽത്തെളിവെഴുംപടി കൊച്ചിനാട്ടിൽ
ഉണ്ടായി കേമനൊരു മന്നവനിങ്ങു കണ്ണു-
രണ്ടായ്പ്പിറക്കുമൊരു വിണ്ണവർകോൻ കണക്കേ. 1

കാളക്കെഴുംചുമൽ, വിരിഞ്ഞൊരുമാർ, നുകത്തെ-
ക്കാളും കരുത്തിലൊരു കേളികലന്ന കൈകൾ,
കേരക്കരിമ്പന കണക്കുടലോക്കി, ലാമ-
ട്ടാളെക്കരിങ്കുഴലി! കണ്ടറിവില്ലൊരാൾക്കും. 2

നല്ലോരു മെയ്വടിവിനൊത്തവനത്തലച്ചോർ
തെല്ലോ നിനയ്ക്കിലതിനൊത്തറിവാർന്നിടുന്നു
അല്ലോടിടുംകുഴലി! വേലയതിന്നുമൊക്കു-
മല്ലോ, തുടർന്നു പഴതാം പണികാണ്കയില്ല. 3

തന്നുള്ള മന്നവനടുപ്പമതെത്രതന്നെ-
യാർന്നുള്ളവന്നുമറിയിക്കുകയില്ല തെല്ലും
താന്നുള്ളൊരാളുമറിയാതെഴമക്കയെങ്ങ-
ളെന്നുള്ള മട്ടു വിളികൊണ്ടു വിളങ്ങി വമ്പൻ. 4

പഞ്ഞിക്കുനേരവനുമാററല, രേററമുണ്ടു
നെഞ്ഞൂക്കുമെങ്കിലുമുയർന്നെഴുമൂക്കൊടൊത്തു്
നെഞ്ഞിൽക്കിളുത്ത കനിവാർന്നുകൊണ്ടു മന്നൻ
മഞ്ഞിൽക്കുളുത്ത വെയിലാർന്നൊരുനാളൊടൊത്തു. 5

കാണിക്കു കണ്ണുകടിയില്ല,റിയാതെ തെററു-
കാണിക്കുവോരൊടു കയർക്കുകയില്ലതെല്ലും,

കാണികളുമുൾക്കനിവു മാററലരോടുമേ വ-
ക്കാണികളകില്ല വെറുതേയൊരു പേരിനായി. 6

മാററാതൊരക്കറയെഴുന്നൊരു മാററലക്ക-
മററങ്ങളററ പല നന്മയണഞ്ഞു കണ്ടാൽ
തെററന്നകത്തളിരു നന്നെ തെളിഞ്ഞിടുന്നു
തെററാത നന്മയെഴുമായവനോമലാളേ. 7

നാട്ടിൽക്കഴിഞ്ഞിടുവതോതിടുമൊററുകാരാൽ
കിട്ടീടുവോരറിവുകൊണ്ടവനപ്പൊഴൊന്നും
കാട്ടീടുകില്ല ശരിയാണവയെന്നു തീച്ച-
പ്പെട്ടീടുമത്തെളിവു വേറെ വരുംവരയ്ക്കും. 8

നാട്ടിന്നു നന്മവരണം തെളിവെന്നുമെൻെറ
നാട്ടിൽപ്പുലന്നിടുമവക്കു വളന്നിടേണം
കിട്ടില്ലൊരുൾത്തെളിവതിങ്ങണയായ്കിലെന്നുൾ-
ത്തട്ടിൽപെടും കനിവൊടെപ്പൊഴുമോത്തുമന്നൻ. 9

വേണ്ടുന്ന നന്മകൾ വരുത്തി മുറയ്ക്കുകാക്ക-
കൊണ്ടുള്ളിണങ്ങിയവനുള്ളൊരു നാട്ടിലുള്ളോർ
കണ്ടു തനിക്കുടയൊരച്ഛനൊടൊത്തുതാൻ ചൊൽ-
കൊണ്ടുള്ള മന്നവനെ യേവരുമൊന്നുപോലെ. 10

(നാലു ഭാഷാകാവ്യങ്ങൾ.)

## പരീക്ഷ

I

തമ്പുരാൻെറ ശരീരരചനയെ വണ്ണിക്കുക.

II

തമ്പുരാൻെറ പ്രജാപരിപാലനരീതിയെക്കുറിച്ചു് കൊച്ചിയിലെ ഒരു പൌരൻ പുകഴ്ത്തിപ്പറയുന്നപ്രകാരം ഒരു പ്രബന്ധം രചിക്കുക.

III

താഴെ എഴുതീട്ടുള്ള വാക്യങ്ങളെ പദക്രമം മാററി ഈ പാഠത്തിലെ ശ്ലോകങ്ങളുടെ വൃത്തത്തിലാക്കുക. ഓരോ വാക്യംകൊണ്ടു് ഓരോ ചരണം രചിക്കുക :—

1. ഭൂമിയിൽ ആരാണു് അഭംഗസുഖം ലഭിപ്പൂ.
2. തനതു നഷ്ടസുഖപ്രസംഗാൽ ഫലം ഉണ്ടോ.
3. വസന്തം വന്നാൽ ഉർവ്വി അതിമോഹനമാകും.
4. ഈശ്വരപദം സേവിക്കിൽ ആർത്തിനാശം വരും.

# രാജനീതി

I

കഠിനമായ വെയിൽത്തട്ടി ചുട്ടുപഴുത്ത ഭൂമിയെ തടവി കുളുപ്പിക്കുവാനോ എന്നു തോന്നുമാറു്, അമൃതധാര കോരി ച്ചൊരിഞ്ഞുകൊണ്ടിരുന്ന ഒരു രജതകുംഭം പൂർവ്വദിക്കിൽനിന്നു സാവധാനമായി ആകാശത്തട്ടിലുയന്നുതുടങ്ങി.

പീയൂഷവഷമേററു് പ്രകൃതിദേവികൂടി പ്രശാന്തയായി, നിശ്ശബ്ദയായി — ഇല്ല, ഒരു രജകൻ മാത്രം നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ടു് യമുനാതീരത്തിൽ ജാഗ്രതയോടുകൂടി അല ക്കിക്കൊണ്ടിരുന്നു — സുഖനിദ്രയിൽ നിമീലിതനേത്രയായി സ്ഥിതിചെയ്യുകൊണ്ടിരുന്നു.

നൂർജിഹാൻ തന്റെ മണിയറയുടെ സ്ഫടികവാതായനം തട്ടിത്തുറന്നു. തന്റെ പ്രിയതമൻ തനിക്കു് സമ്മാനിച്ചി രുന്ന ആ കൈത്തോക്കെടുത്തു് അതികൌതുകത്തോടുകൂടി പരിശോധിച്ചുതുടങ്ങി. അതിന്റെ പൊട്ടലും പുകയും കണ്ടു രസിക്കുവാൻവേണ്ടിമാത്രം അതു പുറത്തേക്കു നീട്ടിപ്പൊട്ടിച്ചു. എന്നാൽ അതൊരാപത്തിന്നു കാരണമായിത്തീരുമെന്നു് ആ രാജ്ഞി ഊഹിച്ചിരുന്നതേ ഇല്ല.

പിറേറദിവസം ജഹാംഗീർ രാജ്യകാര്യങ്ങളെപ്പററി മന്ത്രിമുഖ്യന്മാരുമായി ചിന്തിച്ചുകൊണ്ടു് ആസ്ഥാനമണ്ഡപ ത്തിൽ സിംഹാസനാരൂഢനായിരിക്കുമ്പോൾ ഗോപുരദ്വാര ത്തിൽ തൂക്കിയിട്ടിരുന്ന ആപന്നിവേദകമായ മണിയുടെ നിനാദം അദ്ദേഹത്തിന്റെ ശ്രവണപുടങ്ങളിൽ ചെന്നലച്ചു. ആ രാജകേസരി ഞെട്ടിയെഴുന്നേററു; അഥവാ, ദീനാനു കമ്പ അദ്ദേഹത്തെ തട്ടിയുണർത്തി. മന്ത്രിമാരോടുകൂടി ജഹാം ഗീർ നേരെ പടിവാതിൽക്കലേക്കു നടന്നു.

അഴിഞ്ഞഴിഞ്ഞ വസ്ത്രത്തെ ഇടത്തേക്കൈകൊണ്ടു് താങ്ങിയും പൊടിപടലം പുരണ്ട മാറിടത്തിൽ മറുകരം കൊണ്ടടിച്ചും, ദുഃഖാർത്തയായി ഇടയ്ക്കിടെ വീണും വീണ്ടും പിടഞ്ഞെഴുന്നേററം, ഇങ്ങിനെ പല ചേഷ്ടകളും കാണിച്ചുകൊണ്ടിരുന്ന ഒരു തരുണീരത്നമായിരുന്നു ആ രാജശിഖാമണിയുടെ നയനാരവിന്ദങ്ങളെ എതിരേററതു്. ചക്രവർത്തിയുടെ ആഗമനം തപ്തയും പതിതയും ആയ ആ സാധ്വിയുടെ ഹൃദയാന്തരത്തെ അല്പമൊന്നു കുളുർപ്പിക്കാതിരുന്നില്ല. അവൾ അവളുടെ സങ്കടത്തെ ഗൽഗദാക്ഷരത്തിൽ ഇപ്രകാരം ഉണർത്തിച്ചു:

"തിരുമേനി! സാധുസംരക്ഷകനായ പൊന്നുതിരുമേനി! അടിയനെ രക്ഷിക്കേണമേ! പാവപ്പെട്ട അടിയനെ പോററിപ്പുലർത്തുന്നവനെ ഇന്നലെ ആരോ വെടിവെച്ചുകൊന്നിരിക്കുന്നു. അലക്കുകൊണ്ടു കഴിഞ്ഞുകൂടുന്ന അടിയങ്ങളുടെ നേരെ ആക്കാണു് ഇത്ര പക തോന്നിയതു് എന്നറിയുന്നില്ല. തിരുമേനി, അടിയൻ നിസ്സഹായയായിത്തീന്നിരിക്കുന്നു. തിരുമേനിയുടെ തൃപ്പാദങ്ങളല്ലാതെ അടിയന്നു വേറെ ഗതിയില്ല."

വ്യാകുലഹൃദയയായ ആ രജകസ്ത്രീയുടെ പാരവശ്യം കണ്ടു് രാജാവിൻെറ ഹൃദയം അലിഞ്ഞു. "ആട്ടെ, നീ പൊയ്ക്കോ; കുററം ചെയ്ത ആളെ ഞാൻ അന്വേഷിച്ചു് പിടിച്ചുകൊള്ളാം. നീ മററന്നാൾ വരിക" എന്നു പറഞ്ഞു് അവളെ മടക്കി അയച്ചു്, ജഹാംഗീർ അന്തഃപുരത്തിലേയ്ക്കു പോയി.

II

ആ രജകസ്ത്രീ വളരെ പണിപ്പെട്ടു രണ്ടു രാത്രി കഴിച്ചുകൂട്ടി. അവൾ അനുനിമിഷം പ്രതീക്ഷിച്ചുപോന്നിരുന്ന ആ

"മററന്നാളും" പുലൎന്നു. നീതിപാലനനിരതനായ ചക്രവൎത്തിയെ മുഖം കാണിക്കുന്നതിന്നു നേരത്തെ തന്നെ അവൾ കൊട്ടാരത്തിൽ ഹാജരായി. ജഹാംഗീർചക്രവൎത്തി അവളെ പുത്രീനിൎവ്വിശേഷമായ വാത്സല്യത്തോടുകൂടി കൈപിടിച്ചുകൊണ്ടു് നൂർജിഹാൻ അധിവസിച്ചിരുന്ന മണിമേടയിലേയ്ക്കു കൊണ്ടുപോയി.

ആ മുറിയിൽ പ്രശോഭിച്ചിരുന്ന സാധനങ്ങളെല്ലാം അവളെ ആശ്ചൎയ്യഭരിതയാക്കി. ശരീരത്തോടുകൂടി സ്വൎഗ്ഗത്തിൽ നില്ക്കുംപോലെയുള്ള സൌഖ്യം അവൾക്കു തോന്നി. മതിമോഹനമായ ആ പ്രഭാവിലാസത്തിൽ അവൾ ആകമാനം ലയിച്ചു്, സ്വഭൎത്തൃവിരഹംപോലും വിസ്മരിച്ചുപോയി. മതവിഷയകമായ ഏതോ ഒരു ഗ്രന്ഥത്തിൽ കണ്ണും കരളും സമൎപ്പിച്ചു്, രാജ്ഞി അവിടെ കനകമഞ്ചത്തിൽ കിടക്കുകയായിരുന്നു.

നൂർജിഹാൻ — ഉത്തരഭാരതേശ്വരന്റെ പ്രേമൈകപാത്രമായ ലോകൈകസുന്ദരി — ആകസ്മികമായി അകത്തേയ്ക്കു ആഗതനായ ആത്മനാഥനെക്കണ്ടു് പതുക്കെ ഒരു പുഞ്ചിരി തൂകിക്കൊണ്ടെഴുന്നേററുനിന്നു.

നൂർജിഹാൻ! ഹാ! കഷ്ടം! അകത്താളിക്കത്തിക്കൊണ്ടിരിക്കുന്ന രോഷവഹ്നിയുടെ സ്ഫുലിംഗങ്ങൾ നിന്റെ നാഥന്റെ മുഖദൎപ്പണത്തിൽ പതിഞ്ഞുകാണുന്നതു് നീ സൂക്ഷിക്കുന്നില്ലല്ലോ!

ഏതു ദാവാഗ്നിയേയും അടിച്ചണയ്ക്കുന്നതിനു് രാജ്ഞിയുടെ ആ മൃദുമന്ദഹാസാമൃതപൂരത്തിനു കഴിവുമായിരുന്നുവെങ്കിലും ജഹാംഗീറിന്റെ കോപവഹ്നിക്കു് അതൊരു വെറും തുവെണ്ണമാത്രമായിരുന്നു! അതേ, ആ ലോകൈകസമ്രാട്ടു് സ്ഥിതിചെയ്യുന്നതു് തന്റെ പ്രേമധാമത്തിന്റെ പുരോ

ഭാഗത്തിലല്ല; ഒരു രജകസ്ത്രീയെ അഗതിയും അനാഥയും ആക്കിത്തീത്ത കരാഗസപിനിയുടെ മുൻഭാഗത്തിലാണ്. ആ കോപാഗ്നിയുടെ ആവിയും പുകയുമേററ്, കുറച്ചുകലെ അന്ധാളിച്ചുനിന്നിരുന്ന രജകാംഗനയുടെ തളിർമേനി വാടി ത്തളൎന്നു. അസഹനീയമായ അതിൻെറ ചൂടേററ് അടുത്തു നിന്നിരുന്ന നൂർജിഹാൻെറ കനകവിഗ്രഹം കരുവാളിച്ചു പോയി.

ജഹാംഗീർ മേശപ്പുറത്തു വെച്ചിരുന്ന കൈത്തോക്കെ ടുത്തു രജകിയുടെ കൈയിൽ കൊടുത്തു. "നിന്നെ വിധവ യാക്കിത്തീത്ത ഈ കൈത്തോക്കുകൊണ്ടുതന്നെ നിൻെറ ശത്രുവായ ഇവളെയും നീ വിധവയാക്കിത്തീക്കണം." ഇത്രയും പറഞ്ഞ് ആ രാജസിംഹം തൻെറ മാൎവ്വിടത്തിൽനിന്നു നീരാ ളക്കുപ്പായം വലിച്ചുനീക്കി — അല്ല ദ്രുതഗതിയിൽ വലിച്ചു ചീന്തി — ജീവനെ പരിത്യജിച്ചാലും, നതിയെ പരിത്യജി ക്കയില്ലെന്ന ദൃഢവ്രതത്തോടുകൂടി അവിടെ നിലകൊണ്ടു.

രാജാവിൻെറ ഈ വാക്കുകൾ കേട്ട് ആ രജകസ്ത്രീ സ്തബ്ധയായി നിന്നുപോയി. ഭയം, ഭക്തി മുതലായ രസങ്ങൾ അവളുടെ അന്തരംഗത്തിൽ അടർപൊരുതിക്കൊണ്ടിരുന്നു. അവൾക്ക് സകല സംഗതികളും സുവിദിതമായി. രാജ്ഞി യാണ് തൻെറ കാന്തനെ വെടിവെച്ചു വീഴ്ത്തിയതെന്ന് അവൾക്കറിവായപ്പോൾ, അവളുടെ ഹൃദയം തകൎന്നു. പൊൻപാദുകയണിഞ്ഞ ചക്രവത്തിയുടെ ചരണാരവിന്ദങ്ങ ളിൽ അവൾ സാഷ്ടാംഗപ്രണാമംചെയ്തുകൊണ്ട്, "അയ്യോ തിരുമേനി! അടിയൻ ഈ കടുംകൈക്കു മുതിരുകയോ? കൊച്ചുരാജ്ഞി അപരാധിനിയല്ല. അവർ അറിയാതെ ചെയ്തുപോയതാണ്. കുന്നിക്കും കുറയാതെ രാജനീതി പോ റിപ്പുലത്തിപ്പോരുന്ന തിരുമേനിയുടെ പൊന്നോമനമേനി

യിൽ അടിയൻ മുറിയേല്പിക്കയോ? എനിക്കും രാജ്ഞിക്കും മാപ്പു തരണം—"

രജകിയുടെ ഈ വാക്കുകൾ കേട്ടു് രാജാവു് ആനന്ദഭരിതനായി. തന്റെ പ്രജാപരമ്പരകളിൽ ഇപ്രകാരമുള്ള നിർമ്മലാശയകളുണ്ടല്ലോ എന്നോർത്തു് രാജാവു തന്നെത്താൻ പ്രശംസിച്ചു. പിന്നീടു ചക്രവർത്തിനിയുടെനേരെ തിരിഞ്ഞു നിന്നു്, "പ്രിയേ, നീ ഇവളെ വിധവയാക്കിത്തീർത്തു. എന്നിട്ടും ഇതാ ഇവൾ നിന്റെ ജീവനെയും, തദ്വാരാ എന്റെ ജീവനെയും രക്ഷിച്ചതന്നിരിക്കുന്നു. ഇപ്രകാരമുള്ള പ്രജകൾ നാട്ടിലുള്ളതുകൊണ്ടു് എനിക്കു് ചാരിതാർത്ഥ്യത്തിന്നവകാശമുണ്ടു്. ആ പാവനാംഗിയുടെ കാൽ പിടിക്കുക" എന്നു് പറഞ്ഞു.

നൂർജിഹാൻ മന്ദം മന്ദം ആ രജകാംഗനയുടെ അടുക്കലേയ്ക്കു നടന്നു.

എന്തു്! ഭാരതസാമ്രാജ്യാധിപന്റെ പട്ടമഹിഷി കേവലം ഒരേഴപ്പെണ്ണായ ആ രജകസ്ത്രീയുടെ കാൽ പിടിപ്പാൻ മുതിർന്നുവെന്നോ? ആധുനികവനിതാലോകം നെററി ചുളിക്കും, നിശ്ചയം.

എന്നാൽ ആ രജകസ്ത്രീ രാജ്ഞിയെ അതിന്നനുവദിച്ചില്ല. അവൾ പിന്നോട്ടു മാറി, രാജ്ഞിയെ ആ സാഹസകർമ്മത്തിൽനിന്നു വിരമിപ്പിച്ചു.

രാജാവു പിന്നേയും പറഞ്ഞു. "പ്രിയേ, നാം രാജപദവിയാൽ മതിമറന്നു യാതൊന്നും പ്രവർത്തിക്കരുതു്. നമ്മുടെ അപരാധം അന്വേഷിപ്പാനാരും ഇല്ലെന്നു വിചാരിക്കേണ്ട. "അല്ലാഹു"വിന്റെ മുമ്പിൽ കൈകെട്ടിനിന്നു് നാം ഇതിനെല്ലാം സമാധാനം പറയേണ്ടിവരും. ചെററക്കുടിലിൽ പെററുവളൎന്ന ഒരു പറയൻ ചെയ്തുപോയ കുററത്തിന്നും

കൊററക്കുടയും പിടിച്ചു നടക്കുന്ന ഒരു രാജാവു ചെയ്യു കുററത്തിന്നും അദ്ദേഹം കല്പിക്കുന്ന ശിക്ഷ ഒരുപോലെയാണു്. അതോർത്തിട്ടാണു് ഞാൻ കുറച്ചു മുമ്പു നിന്നോടു അത്തരത്തിൽ പെരുമാറിയതു്."

രാജ്ഞിയെ ഇപ്രകാരം സമാധാനിപ്പിച്ചതിന്റെ ശേഷം, രാജ്ഞിയുടെ സ്വത്തിന്റെ ഒരു ഭാഗം ആ രജകസ്ത്രീക്കു വീതിച്ചുകൊടുത്തു് അവളെ സംതൃപ്തയാക്കിവിട്ടു.

ഇത്തരത്തിലുള്ള നീതിന്യായപരിപാലനത്തിന്നു ഭാരതഖണ്ഡം എന്നും ശ്രുതിപ്പെട്ടതാണു്.

## പരീക്ഷ

I

തന്റെ നേരെ ജഹാംഗീർ കാണിച്ച നീതിയെപ്പററി രജകസ്ത്രീ മറെറാരുവളോടു് പറയുംപ്രകാരം ഒരു പ്രബന്ധം എഴുതുക.

II

രജകസ്ത്രീ തന്റെ സങ്കടത്തെ ചക്രവർത്തിയുടെ സമക്ഷം ബോധിപ്പിക്കുംപോലെയുള്ള ഒരു ഹരജി തയ്യാറാക്കുക.

# പ്രാതിനിധ്യഭരണം

ഒരു രാജ്യത്തെ അവിടത്തെ നിവാസികളുടെ പ്രതിനിധികൾ ഭരിക്കുന്ന വ്യവസ്ഥക്കാണ് പ്രാതിനിധ്യഭരണം അഥവാ പ്രജായത്തഭരണം എന്നു പറയുന്നതു്. പൌരന്മാരിൽതന്നെ ഭരണാധികാരവും സ്ഥിതിചെയ്യുന്നു എന്നുള്ളതാണു് പ്രജായത്തഭരണത്തിന്റെ വൈശിഷ്ട്യം. അതാവിതു്, പൌരന്മാർ അനുസരിക്കേണ്ട നിയമങ്ങളെ നിർമ്മിക്കുന്ന സാമാജികന്മാരും, അവയെ നടപ്പിൽ വരുത്താനുത്തരവാദപ്പെട്ട മന്ത്രിമാരും ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്നവരായിരിക്കും. തന്നിമിത്തം ജനങ്ങളിൽ ഭൂരിപക്ഷത്തിന്റെ അനുമതി ലഭിക്കാത്ത നിയമങ്ങളോ, അവരുടെ വിശ്വാസത്തെ സമ്പാദിക്കാൻ കഴിവില്ലാത്ത മന്ത്രിമാരോ പ്രജായത്തഭരണം നടക്കുന്ന രാജ്യത്തുണ്ടാവുന്നതല്ല.

പ്രജായത്തഭരണത്തെ ലോകത്തിൽ നടപ്പാക്കീട്ടുള്ളതു് ബ്രിട്ടീഷുകാരാണെന്നു പറയാറുണ്ട്. അതു് ഏറക്കുറെ വാസ്തവമാണുതാനും. അതുകൊണ്ടു ബ്രിട്ടീഷ ഭരണഘടനയെ ഒന്നു പരിശോധിച്ചാൽ പ്രാതിനിധ്യഭരണത്തിന്റെ ഏകദേശരൂപം നമുക്കു് മനസ്സിലാക്കാം. ഇംഗ്ലണ്ടിലെ ഭരണം വാസ്തവത്തിൽ നടത്തുന്നതു് അവിടത്തെ ജനപ്രതിനിധിസഭയായ പാർല്ലിമെന്റാകുന്നു. ജനസംഖ്യയുടെ തോതനുസരിച്ച് രാജ്യത്തെ നിയോജകമണ്ഡലങ്ങളാക്കി വിഭജിച്ചിരിക്കുന്നു. ഓരോ നിയോജകമണ്ഡലത്തിന്നും പാർല്ലിമെന്റിലേക്കു് പ്രതിനിധികളെ തിരഞ്ഞെടുത്തയക്കാനുള്ള അധികാരമുണ്ട്. അത്തരത്തിലുള്ള അറുന്നൂറിലധികം പ്രതിനിധികളാണു് പാർല്ലിമെന്റിലെ അംഗങ്ങളായുള്ളതു്. തിരഞ്ഞെടുപ്പിന്നു് നില്ക്കുന്ന ഓരോ സ്ഥാനാർത്ഥിയും താൻ തിര

ഞ്ഞെടുക്കപ്പെട്ടാൽ നടപ്പിൽ വരുത്താനുദ്ദേശിക്കുന്ന കാര്യപരിപാടിയെ ബഹുജനസമക്ഷം സമർപ്പിക്കുന്നു. ഭിന്നവ്യക്തികൾ, അഥവാ ഭിന്നകക്ഷികൾ, വിഭിന്നങ്ങളായ കാര്യപരിപാടികളെ ബഹുജനസമക്ഷം അവതരിപ്പിക്കുന്നു. പ്രസ്തുത കാര്യപരിപാടികളിൽ ജനങ്ങൾക്ക് ഏതൊന്നിൽ തൃപ്തിതോ



പാർലിമെൻറ് മന്ദിരം — ലണ്ടൻ.

ന്നുന്നുവൊ, ആ പരിപാടിയുടെ അവതാരകന്മാർക്കായിരിക്കും സമ്മതിദാനം (വോട്ടുകൾ) നല്കുന്നതു്. തന്നിമിത്തം ജനങ്ങളിൽ ഭൂരിപക്ഷത്തിൻെറ അനുമതി (വോട്ടു്) സമ്പാദിക്കുന്നവർ മാത്രം വിജയികളാവുകയും, മററുള്ളവർ തോല്ക്കുകയും ചെയ്യുന്നു. വിജയിയായ കക്ഷി, അതിലുൾപ്പെട്ട അംഗങ്ങ

ളിൽ ചിലരെ മന്ത്രിമാരാക്കുന്നു. മന്ത്രിമാരെ ജനങ്ങളല്ല തിരഞ്ഞെടുക്കുന്നതെങ്കിലും, ഭൂരിപക്ഷാനുകൂല്യമില്ലെങ്കിൽ അവൎക്ക് ആ സ്ഥാനം കിട്ടാൻ നിവൃത്തിയില്ലെന്നു് സ്പഷ്ടമാണല്ലോ. ജനപ്രതിനിധിസഭയിൽ ഭൂരിപക്ഷം സമ്പാദിച്ചിട്ടുള്ള കക്ഷിയുടെ നേതാക്കന്മാരായിരിക്കും മന്ത്രിസഭയിലെ അംഗങ്ങൾ. അവർ ആ സ്ഥാനം കയ്യേല്ക്കുന്നതോടുകൂടി, പൊതുജനസമക്ഷം അവർ അവതരിപ്പിച്ചിട്ടുള്ള കാൎയ്യപരിപാടിയിലെ ഇനങ്ങളെ ഓരോന്നോരോന്നായി നടപ്പിൽ വരുത്തുവാൻ നിൎബ്ബദ്ധരാവുന്നു. അവർ അങ്ങിനെ ചെയ്യുന്നതിൽ വൈമുഖ്യം കാണിക്കുകയാണെങ്കിൽ അടുത്ത തിരഞ്ഞെടുപ്പിൽ അവരുടെ കക്ഷിക്കു പരാജയവും തന്നിമിത്തം അവൎക്കു സ്ഥാനഭ്രംശവും ആയിരിക്കും ഫലം. ഈ ഒരു കാരണംകൊണ്ടു സ്ഥാനലബ്ധിക്കു ശേഷവും അവർ ജനഹിതം സമ്പാദിക്കുന്നതിൽ ഉത്സാഹികളായിരിക്കും. പുതിയ നിയമങ്ങളെ ജനപ്രതിനിധിസഭയിൽ അവതരിപ്പിക്കുക, സഭയുടെ അംഗീകരണത്തിന്നുശേഷം അവയെ നടപ്പിൽ വരുത്തുക, ജനങ്ങൾക്കു് ഹിതമല്ലാത്തതോ അവൎക്കുപദ്രവകരമായതോ ആയ പഴയ നിയമങ്ങളെ റദ്ദ് ചെയ്യുക, പുതിയ നികുതികൾ വസൂലാക്കേണ്ടിവരുന്നപക്ഷം അവയ്ക്കുള്ള ചട്ടങ്ങൾ ഏൎപ്പെടുത്തുക എന്നിങ്ങനെയുള്ള എല്ലാ സംഗതികളും മന്ത്രിസഭയുടെ അധികാരപരിധിയിൽ പെട്ടവയാണു്. ജനസമ്മതിയില്ലാത്ത വല്ല സംഗതിയും പാൎല്ലിമെണ്ടോ മന്ത്രിസഭയോ ആലോചനകെട്ടുക്കുന്നപക്ഷം ജനങ്ങൾക്കു അതിനെ പ്രതിഷേധിക്കുവാനുള്ള അധികാരമുണ്ടു്. ഇത്തരത്തിൽ പാൎല്ലിമെൻറ മെമ്പൎമാരെല്ലാം ജനങ്ങളുടെ നിയന്ത്രണത്തിന്നു വിധേയരായിത്തീരുന്നു. ജനങ്ങൾ രാജ്യകാൎയ്യത്തിൽ മനസ്സിരുത്തുന്ന കാലത്തോളം, ജനക്ഷേമകരമായ നിലയിൽ

ഭരണം നടത്തുന്ന കക്ഷികല്ലാതെ അവരുടെ വോട്ടു കിട്ടുകയില്ലെന്നു പറയേണ്ടതില്ലല്ലോ. ജനങ്ങളുടെ സ്വാതന്ത്ര്യവും, സൌകര്യവും സംരക്ഷിക്കുന്നതിന്നു് പ്രജായത്തഭരണത്തിന്നുള്ള കെല്പു്, മറെറാരു ഭരണവ്യവസ്ഥയ്ക്കും ഇല്ലെന്നു പ്രസ്തുത സംഗതികളിൽനിന്നു് മനസ്സിലാക്കാം. തങ്ങൾക്കു ലഭിച്ചിട്ടുള്ള സമ്മതിദാനാവകാശത്തെ ഉത്തരവാദിത്വബോധത്തോ




കൌൺസിൽ ചേംബർ — ന്യൂ ഡൽഹി.

ടുകൂടി ജനങ്ങൾ ഉപയോഗിക്കുകയാണെങ്കിൽ, അവരുടെ ന്യായമായ എല്ലാ അവകാശാധികാരങ്ങളും അന്യൂനമായി സംരക്ഷിക്കപ്പെടുകയും രാജ്യത്തിൽ ക്ഷേമം പുലരുകയും ചെയ്യും.

അനവധി നൂററാണ്ടു കാലത്തെ സുസംഘടിതമായ പരിശ്രമത്തിനു ശേഷമാണു് ഇംഗ്ലണ്ടിലെ ജനപ്രതിനിധി ഭരണം ഇന്നത്തെ ആശാസ്യസ്ഥിതിയിലെത്തീട്ടുള്ളതു്. ഒരു

കാലത്തു ഭൂമിയുടമസ്ഥന്മാക്കു മാത്രമേ വോട്ടവകാശമുണ്ടായിരുന്നുള്ളൂ. ഇന്നാകട്ടെ പ്രായപൂത്തിവന്ന സ്ത്രീപുരുഷന്മാക്കെല്ലാം വോട്ടവകാശമുണ്ട്. തന്നിമിത്തം, കുലമഹിമയോ ജന്മിത്വമോ ഇല്ലാത്ത സാധാരണന്നു പോലും, അഹ്തയുണ്ടാവുന്ന പക്ഷം, പ്രധാനമന്ത്രിസ്ഥാനം പോലും സമ്പാദിക്കുവാൻ കഴിയുമെന്നുള്ളതാണ് ഈ ഭരണരീതിയുടെ മഹത്വം. വ്യക്തിമാഹാത്മ്യംകൊണ്ടും സാമത്ഥ്യംകൊണ്ടും മാത്രമാണ് റാംസേ മാക്ഡനാാഡ് മുതലായവർ മന്ത്രിസ്ഥാനത്തെക്കെത്തിയതു്.

ഇംഗ്ലണ്ടിൽ ജനപ്രതിനിധിസഭക്കു പുറമെ രാജാവും പ്രഭുസഭയും കൂടി ഉണ്ടെങ്കിലും, യഥാത്ഥഭരണാധികാരം നിക്ഷിപ്തമായിരിക്കുന്നതു് ജനപ്രതിനിധിസഭയിലാണ്. ആ സഭ അംഗീകരിച്ചിട്ടുള്ള പദ്ധതികളെ സ്വീകരിക്കുവാൻ രാജാവും പ്രഭുസഭയും ബാദ്ധ്യതയുള്ളവരാണ്.

ഇങ്ങിനെ ജനങ്ങൾക്കു ഭരണയന്ത്രത്തിൻെറ നിയന്ത്രണാധികാരമുള്ളതുകൊണ്ടും, ഭരണത്തിന്നുത്തരവാദികൾ ജനപ്രതിനിധികളാകകൊണ്ടും ആണ് "ജനങ്ങൾക്കുവേണ്ടി ജനങ്ങൾ ജനങ്ങളെ ഭരിക്കുന്നതാണ് പ്രജായത്തഭരണ"മെന്ന് മഹാനായ ലിങ്കൺ പറഞ്ഞിട്ടുള്ളതു്.

നിയമസഭകളും മന്ത്രിമാരും ഇന്നു് ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിലും ഉണ്ടു്. നിയമസഭയിലെ അംഗങ്ങൾ നാട്ടുകാരാൽ തിരഞ്ഞെടുക്കപ്പെട്ടവരുമാണ്. എന്നിരുന്നാലും, രാജ്യരക്ഷ, വിദേശകാര്യം മുതലായ പ്രധാന വിഷയങ്ങൾ നിയമസഭകളുടെ ആധീന്യത്തിലല്ല. പ്രായപൂത്തിവന്നവക്കെല്ലാം സമ്മതിദാനാവകാശം നൽകപ്പെട്ടിട്ടുമില്ല. തൽകാലം ഇന്ത്യയിലെ ഭരണം യഥാത്ഥപ്രജായത്തഭരണമല്ല. അതിൻെറ ഒരു പ്രാരംഭരൂപം മാത്രമാണ്.

# പരീക്ഷ

## I

നിഷേധരൂപങ്ങൾ എഴുതുക :—

1. പ്രജായത്തഭരണത്തെ ലോകത്തിൽ നടപ്പാക്കിയതു് ബ്രിട്ടീഷ് കാരാണു്.
2. കല്യാണത്തിന്നു വേണ്ട ഒരുക്കങ്ങൾ ചെയ്യിരിക്കുന്നു.
3. സദ്യക്കു എല്ലാവരും വന്നു.
4 അമിതഭക്ഷണംകൊണ്ടു് അജീർണ്ണം പററി.

## II

അപോദ്ധരിക്കുക :—

കാര്യപരിപാടികളിൽ ജനങ്ങൾക്കു് ഏതൊന്നിൽ തൃപ്തി തോന്നുന്നുവോ അതിന്റെ അവതാരകന്മാർക്കായിരിക്കും അവർ വോട്ടുകൾ നൽകുന്നതു്.

## 15

# സൌഗന്ധികപ്പൊയ്ക

കല്ലോലജാലം കളിക്കുന്ന കണ്ടു
കമലമണിനിറമുടയ കമലമതു കണ്ടു.

കല്യാണിമാരും കളിക്കുന്ന കണ്ടു
പൊലിമയൊടു ചടുലജലവടിവുമതു കണ്ടു.

അന്നങ്ങളങ്ങു പറക്കുന്ന കണ്ടു
അനവരതമവരുടയ നടനമതു കണ്ടു.

ചക്രവാകങ്ങടെ വിക്രമം കണ്ടു
ചടുലമലർമിഴികളുടെ കളിവിരുതു കണ്ടു.

മത്സ്യങ്ങളോടി നടക്കുന്ന കണ്ടു
മണമിയലുമണികുസുമനിരകളതു കണ്ടു.

മത്തഭൃംഗോദ്യൽപ്രയാണങ്ങൾ കണ്ടു
മലർമധുരതരുനിരകളതിസപദി കണ്ടു.

സത്സംഗശൃംഗാരഭാവങ്ങൾ കണ്ടു
സരസതരസരസിരുഹനികരമതു കണ്ടു.

നക്രങ്ങൾ കേറിക്കിടക്കുന്ന കണ്ടു
നടുവിലഥ ചടുലമതിവിടവുമഥ കണ്ടു.

വക്രങ്ങളായുള്ള തീരങ്ങൾ കണ്ടു
വലിയ ജലതിരനിരകൾ വിരവിനൊടു കണ്ടു.

ഗന്ധദ്വീപം വന്നു പൊങ്ങുന്ന കണ്ടു
ഗളഗളിതതരരണിതകളപൊലിമ കണ്ടു.

ഗന്ധർവ്വിമാർ വന്നു നീന്തുന്ന കണ്ടു
ഗഗനചരകുലമഖിലമുപരി ബത കണ്ടു.

കൽഹാരപുഷ്പം നിരന്നങ്ങു കണ്ടു
പുളിനരുചിനളിനികടെ തെളിവുമഥ കണ്ടു.

ഐരാവതം വന്നിറങ്ങുന്ന കണ്ടു
അവനുടയ വിഹരണവുമിഹ സപദി കണ്ടു.

മാരാരി കൂററൻ മദിക്കുന്ന കണ്ടു
മദനനുടെ കൊടിയുടയ മകരമതു കണ്ടു.

ആദിദേവൻെറ തുരംഗങ്ങൾ കണ്ടു
അരികിലുടനവനുടയ നടനമതു കണ്ടു.

ഇങ്ങനേ സൌഗന്ധികപ്പൊയ്ക കണ്ടു
ഇരുപുറവുമഥ രജനിചരവസതി കണ്ടു.

ഇംഗിതം ചേരുന്ന പുഷ്പങ്ങൾ കണ്ടു
ഇതു സകലമിഹ സുലഭമിതി മനസി കണ്ടു.

(കല്യാണസൌഗന്ധികം തുള്ളൽ)

## പരീക്ഷ

I

വിഗ്രഹിച്ചർത്ഥം പറയുക :—

ഗഗനചരകുലം; സരസതരസരസിരുഹനികരം; മത്തേഭംഗോദ്ധ്യൽപ്രയാണങ്ങൾ; കൽഹാരപുഷ്പം; പുളിനരുചി; രജനിചരവസതി.

II

താഴെ കൊടുത്തിരിക്കുന്ന ശബ്ദങ്ങളുടെ നാമരൂപം പറയുക :—

ചപലം; വക്രം; രണിതം; ഗളിതം; സുലഭം.

# ദാനിയൽ

യഹൂദരാജാവായ യഹോയാക്കീമിൻെറ വാഴ്ചയുടെ മൂന്നാമാണ്ടിൽ ബാബേൽരാജാവായ നബൂഖദ്നസർ ജറൂസലത്തിലേക്കു ചെന്നു് ആ പട്ടണത്തെ ആക്രമിച്ചു. അദ്ദേഹം യഹോയാക്കീമിനേയും അവിടേയുള്ള ദേവാലയത്തിലെ ചില പാത്രങ്ങളേയും ശിനോർദേശത്തിലേക്കു് കൊണ്ടുപോയി. ആ പാത്രങ്ങളെ സ്വന്തം ക്ഷേത്രത്തിലെ ഭണ്ഡാരത്തിൽ സൂക്ഷിക്കയും ചെയ്തു.

അനന്തരം നബൂഖദ്നസർ തൻെറ ഷണ്ഡന്മാരിൽ പ്രധാനനായ അശെഖ്നാസിനോടു് ഇസ്രയിൽ സന്താനപരമ്പരയിൽപെട്ട രാജകുടുംബത്തിൽനിന്നും മററുള്ള കുലങ്ങളിൽനിന്നും അംഗഭംഗമില്ലാത്തവരും സുന്ദരന്മാരും ബുദ്ധിശാലികളും ആയ ചില ബാലന്മാരെ രാജപരിചരണാർത്ഥം വരുത്തുവാനും അവരെ കൽദേയരുടെ ഭാഷയും വിദ്യയും അഭ്യസിപ്പിക്കുവാനും ആജ്ഞാപിച്ചു. രാജാവു് അനുഭവിച്ചിരുന്ന ഭോജ്യപേയങ്ങൾതന്നെയായിരുന്നു അവക്കും നൽകിയതു്. ഇങ്ങിനെ അവരെ മൂന്നു സംവത്സരം അഭ്യസിപ്പിച്ചതിന്നുശേഷം അവർ രാജസന്നിധിയിൽ സേവകന്മാരായി നില്ക്കണമെന്നു കല്പിച്ചു. അവരുടെ കൂട്ടത്തിൽ ദാനിയൽ, ഹനന്യാവ്, മീശായെൽ, അസര്യാവ് എന്നീ യഹൂദബാലന്മാർ ഉണ്ടായിരുന്നു. ഷണ്ഡാധിപൻ ദാനിയലിന്നു് ബെൽത്ത്ഷസ്സർ എന്നും ഹനന്യാവിന്നു് ശദ്രക്ക് എന്നും മീശായേലിന്നു് മെശക്ക് എന്നും അസര്യാവിന്നു് അബെദ്നേഗൊ എന്നും പേരുകൾ നൽകി.

എന്നാൽ താൻ രാജാവിൻെറ ഭോജനംകൊണ്ടും വീഞ്ഞുകൊണ്ടും തന്നെ അശുദ്ധമാക്കുകയില്ല എന്നു് ദാനി

യൽ നിശ്ചയിച്ചു. തനിക്കു് അശുദ്ധി വരുത്തരുതെന്നു ഷണ്ഡാധിപനോട്ടു് അപേക്ഷിക്കയും ചെയ്തു. "നിങ്ങളുടെ ഭക്ഷണവും പാനീയവും ഇന്നതായിരിക്കണമെന്ന രാജശാസനയെ എനിക്കു നിരസിച്ചുകൂട. നിങ്ങളുടെ മുഖം സമപ്രായന്മാരായ മററു ബാലന്മാരുടെ മുഖത്തോട്ടു് ഒത്തുനോക്കിയാൽ വളരെ മെലിഞ്ഞുകാണും. അങ്ങിനെ കണ്ടാൽ ഞാൻ രാജശിക്ഷ അനുഭവിക്കേണ്ടിവരും" എന്നു ഷണ്ഡാധിപൻ മറുവടി പറഞ്ഞു. അപ്പോഠം തങ്ങളുടെ മേലന്വേഷണത്തിന്നായി ഷണ്ഡാധിപൻ നിയമിച്ച മേൽസരോട്ടു് ദാനിയൽ ഇപ്രകാരം പറഞ്ഞു. "ഞങ്ങഠംക്കു തിന്മാൻ ശാകപദാൎത്ഥവും കുടിപ്പാൻ പച്ചവെള്ളവും തന്നുനോക്കുക. പത്തു ദിവസത്തിന്നുശേഷം ഞങ്ങളുടെ മുഖവും രാജഭോജനം കഴിക്കുന്ന മററു ബാലന്മാരുടെ മുഖവും തമ്മിൽ താരതമ്യപ്പെടുത്തുക. അപ്പോഠം കാണുന്നതനുസരിച്ചു് ഞങ്ങളെ ശാസിക്കാം." ദാനിയലിൻെറ ഈ അപേക്ഷയെ മേൽസർ സ്വീകരിച്ചു. പത്തു ദിവസം കഴിഞ്ഞശേഷം അവരുടെ മുഖം രാജഭോജനം കഴിച്ചു വരുന്ന ബാലന്മാരുടേതിനേക്കാഠം അഴകുള്ളതും, ശരീരം മാംസപുഷ്ടിയുള്ളതും ആയിട്ടാണു് കണ്ടതു്. പിന്നീടു മേൽസർ അവക്കു ശാകവും പച്ചവെള്ളവും കൊടുക്കുകയും രാജഭോജനവും വീഞ്ഞും അവക്കു വേണ്ടെന്നു തീരുമാനിക്കുകയും ചെയ്തു. ഈ നാലു ബാലന്മാർ അചിരേണ നിപുണന്മാരായിത്തീൎന്നു. ദാനിയൽ സകല ദശ്നങ്ങളേയും സ്വപ്നങ്ങളേയും സംബന്ധിച്ചു് ബഹുവിവേകിയായി. ആദ്യം നിശ്ചയിച്ചിരുന്ന മൂന്നു കൊല്ലം തികഞ്ഞപ്പോഠം ഷണ്ഡാധിപൻ അവരെയെല്ലാവരെയും നബൂഖദ്നസറിൻെറ മുമ്പാകെ പ്രവേശിപ്പിച്ചു. രാജാവു് അവരോടെല്ലാം പ്രത്യേകം സംസാരിച്ചു. എല്ലാ

വരിലുംവെച്ച് ദാനിയൽ മുതലായ നാലുപേർ അധികം വിശിഷ്ടന്മാരാണെന്നു് രാജാവിന്നു തോന്നി. അവരെ രാജധാനിയിൽ ശുശ്രൂഷക്കു നിൎത്തി. ജ്ഞാനസംബന്ധമായി ഓരോന്നു ചോദിച്ചപ്പോൾ തന്റെ രാജ്യത്തുള്ള സകല മന്ത്രവാദികളെക്കാളും ആഭിചാരകന്മാരെക്കാളും പത്തിരട്ടി വിശിഷ്ടന്മാരാണു് അവർ എന്നു് രാജാവിന്നു മനസ്സിലായി.

നബൂഖദ്നസറിന്റെ വാഴ്ചയുടെ രണ്ടാം ആണ്ടിൽ അദ്ദേഹം ഒരു സ്വപ്നം കാണുകയുണ്ടായി. തന്നിമിത്തം അദ്ദേഹത്തിന്റെ മനസ്സ് വ്യാകുലമായിത്തീൎന്നു. നിദ്ര കേവലം ഇല്ലാതായി. അദ്ദേഹം സ്വപ്നത്തിന്റെ തത്വമറിവാൻ മന്ത്രവാദികളെയും ആഭിചാരകന്മാരെയും ക്ഷുദ്രപ്രയോഗക്കാരെയും കൽദേയരെയും വിളിപ്പാൻ കല്പന കൊടുത്തു. അവർ വന്നപ്പോൾ രാജാവു് അവരോടു്, "ഞാൻ ഒരു സ്വപ്നം കണ്ടു. ആ സ്വപ്നം എന്താണെന്നു് ഓൎമ്മയില്ലാത്തതിനാൽ എന്റെ മനസ്സ് വ്യാകുലമായിരിക്കുന്നു" എന്നു് അരുളിച്ചെയ്തു. അതിന്നു കൽദേയർ അറമെക്ക്ഭാഷയിൽ രാജാവിനോടു്, "രാജാവു് ദീൎഘായുസ്സായിരിക്കട്ടെ! സ്വപ്നം അടിയങ്ങളോടു് അരുളിച്ചെയ്താൽ അൎത്ഥം അടിയങ്ങൾ വിവരിക്കാം" എന്നുണൎത്തിച്ചു. രാജാവു കൽദേയരോടു്, "സ്വപ്നവും അതിന്റെ അൎത്ഥവും അറിയിക്കാതിരുന്നാൽ നിങ്ങളെ കഷണം കഷണമായി നുറുക്കുകയും നിങ്ങളുടെ ഗൃഹങ്ങളെ പാഴാക്കുകയും ചെയ്യും. അറിയിച്ചുതന്നാൽ പ്രതിഫലമായി നിങ്ങൾക്കു സമ്മാനവും ബഹുമാനവും ലഭിക്കും. അതുകൊണ്ടു് സ്വപ്നവും അൎത്ഥവും അറിയിപ്പിൻ" എന്നിങ്ങിനെ അരുളിച്ചെയ്തു. അവർ പിന്നേയും "സ്വപ്നം അരുളിച്ചെയ്താൽ അൎത്ഥം അടിയങ്ങൾ അറി

യിക്കാം" എന്നു പറഞ്ഞു. രാജശാസന വീണ്ടും ആവൎത്തിക്കപ്പെട്ടപ്പോൾ, "ഈ കാൎയ്യം അറിയിപ്പാൻ കഴിയുന്നവർ ഭൂമിയിൽ ആരുംതന്നെയില്ല. യാതൊരു രാജാവും ഇങ്ങിനെയൊരു കാൎയ്യം മന്ത്രവാദികളോടും മററും ഇതേവരെ ആവശ്യപ്പെട്ടിട്ടുമില്ല. തിരുമുമ്പിൽ ഇതറിയിപ്പാൻ ജഡദേഹികളല്ലാത്ത ദേവന്മാൎക്കൊഴികെ മററാൎക്കും സാധിക്കുന്നതുമല്ല" എന്നു കൽദേയർ മറുവടി പറഞ്ഞു. രാജാവു് ഇതുകേട്ടു കോപാന്ധനായി, ബാബേയിലെ സൎവ്വവിദ്വാന്മാരേയും നശിപ്പിക്കാനുത്തരവു കൊടുത്തു. അപ്പോൾ രാജഭൃത്യന്മാർ ദാനിയലിനേയും കൂട്ടുകാരേയും കൂടി കൊല്ലുവാൻ അന്വേഷിച്ചു. "വിദ്വാന്മാരെ കൊന്നൊടുക്കുവാനുള്ള ഈ കഠോരശാസനയുണ്ടാവാൻ കാരണമെന്താ"ണെന്നു രാജാവിന്റെ അകമ്പടിത്തലവനായ അൎയ്യോക്കിനോടു ദാനിയൽ ചോദിച്ചു. അൎയ്യോക്കു സംഗതി പറഞ്ഞപ്പോൾ, ദാനിയൽ അകത്തു ചെന്നു രാജാവിനോടു് തനിക്കു അല്പം സമയം തരണമെന്നും, എന്നാൽ താൻ സ്വപ്നത്തിന്റെ അൎത്ഥം ധരിപ്പിക്കാമെന്നും ബോധിപ്പിച്ചു. തനിക്കും ഇതരവിദ്വാന്മാൎക്കും നാശം തട്ടാതിരിപ്പാനായി ദൈവത്തെ പ്രാൎത്ഥിപ്പാൻ നിശ്ചയിച്ചു വീട്ടിലേക്കു പോയി. സംഗതികളെല്ലാം തന്റെ കൂട്ടുകാരെ ഗ്രഹിപ്പിച്ചു. ദൈവാനുഗ്രഹത്താൽ ദാനിയലിന്നു് ആ രഹസ്യം അന്നു രാത്രി ദൎശനത്തിൽ വെളിപ്പെട്ടു. ദാനിയൽ ദൈവത്തെ പ്രാൎത്ഥിച്ചു് സ്തുതിച്ചു കഴിഞ്ഞശേഷം അൎയ്യോക്കിനോടു് "വിദ്വാന്മാരെ നശിപ്പിക്കരുതെന്നും താൻ കാൎയ്യം രാജാവിനെ ബോധിപ്പിക്കാ"മെന്നും പറഞ്ഞപ്പോൾ അൎയ്യോക്കു് അവനെ രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുപോയി. ദാനിയൽ രാജസന്നിധിയിൽചെന്നു സ്വപ്നവും അതിന്റെ അൎത്ഥവും വിശദമായി

രാജാവിനെ ഗ്രഹിപ്പിച്ചു. ഉടനെ രാജാവു ദാനിയലിനെ സാഷ്ടാംഗം നമസ്കരിക്കുകയും അവന്നു് ഒരു വഴിപാടും സുരഭിഗന്ധവും അർപ്പിക്കുകയും ചെയ്തു. "ഈ രഹസ്യം വെളിപ്പെടുത്തുവാൻ നീ ശക്തനായതുകൊണ്ടു് നിൻെറ ദൈവം ദൈവാധിദൈവവും രാജാധികർത്താവും ആകുന്നു." എന്നു പറഞ്ഞു് അമൂല്യങ്ങളായ അനേകസമ്മാനങ്ങൾ അവന്നു നൽകി; എന്നുമാത്രമല്ല, അവനെ ബാബേൽ സംസ്ഥാനത്തിൻെറ അധിപതിയും സകല വിദ്വാന്മാരുടേയും മേലധികാരിയും ആക്കിവെച്ചു. അതിനുംപുറമെ, ദാനിയലിൻെറ അപേക്ഷപ്രകാരം അവൻെറ മൂന്നു കൂട്ടുകാരെ ബാബേൽ ഭരണത്തിൻെറ മേൽനോട്ടക്കാരാക്കുകയും ചെയ്തു.

കുറച്ചുകാലം കഴിഞ്ഞശേഷം നബൂഖദ്നസർ രാജാവു വീണ്ടും ഒരു സ്വപ്നം കാണുകയുണ്ടായി. അതിൻെറ അർത്ഥം ധരിപ്പിക്കുവാനും മന്ത്രവാദികൾക്കും മററും സാധിച്ചില്ല. ആ സ്വപ്നത്തേയും ദാനിയൽ തന്നെ വ്യാഖ്യാനിച്ചു പറഞ്ഞുകൊടുത്തു. ആ സ്വപ്നത്തിൻെറ താല്പര്യംപോലെതന്നെ നബൂഖദ്നസർ രാജസ്ഥാനത്തിൽനിന്നു നീക്കപ്പെട്ടു.

അതിന്നുശേഷം അദ്ദേഹത്തിൻെറ മകൻ ബെൽഷസ്സർ രാജാവായി. ഈ രാജാവു തൻെറ പ്രഭുക്കന്മാരിൽ ആയിരം പേൎക്കു് ഒരു വിരുന്നു സൽക്കാരം ഒരുക്കി. ജറുസലത്തെ ആക്രമിച്ചു കാലത്തു കൊണ്ടുവന്ന അനേകം സ്വർണ്ണപ്പാത്രങ്ങളും മററും അനുപയോഗിച്ചു. രാജാവു് ഒരു സ്വർണ്ണപ്പാത്രത്തിൽ നിറച്ചുവെച്ചിരുന്ന വീഞ്ഞു കുടിച്ചു ബാബേലിലെ ദേവന്മാരെ സ്തുതിച്ചു. ആ സമയത്തു് ഒരു കൈ പൊങ്ങിവരികയും വിളക്കിന്നരികെയുള്ള വെളുത്ത ചുമരിന്മേൽ എന്തോ ചിലതെഴുതുകയും ചെയ്തു. അതു കണ്ട രാജാവു പല വിചാരങ്ങളാലും പരവശനായി. ഈ

എഴുത്തും അതിന്റെ അൎത്ഥവും മന്ത്രവാദികൾക്കും മററും മനസ്സിലായില്ല. ഇതറിഞ്ഞു രാജ്ഞി ഭോജനശാലയിൽ വന്നു രാജാവിനെ സാന്ത്വനപ്പെടുത്തി. ബൽഷസ്സരുടെ അച്ഛന്നു സ്വപ്നം വ്യാഖ്യാനിച്ചു കൊടുത്ത ദാനിയൽ ഈ എഴുത്തിന്റെ താല്പൎയ്യം രാജാവിനെ ധരിപ്പിച്ചു. സന്തുഷ്ട നായ രാജാവിന്റെ കല്പനപ്രകാരം ദാനിയലിനെ ധൂമ്രവ സ്ത്രവും പൊൻമാലയും അണിയിച്ചു. എന്നുമാത്രമല്ല, അവൻ രാജ്യത്തിൽ മൂന്നാമനായി വാഴുമെന്നു രാജാവു വിളംബര പ്പെടുത്തുകയും ചെയ്തു. ആ രാത്രിയിൽതന്നെ കൽദേയ രാജാവായ ബൽഷസ്സർ വധിക്കപ്പെട്ടു. അനന്തരം ദാൎയ്യ വേശിന്ന് രാജകിരീടം ലഭിച്ചു.

രാജ്യം ഒട്ടാകെ ഭരിക്കേണ്ടതിന്നു് ഈ രാജാവു 120 ദേശാധിപതികളേയും മൂന്നു അദ്ധ്യക്ഷന്മാരേയും നിശ്ച യിച്ചു. ഈ മൂന്നദ്ധ്യക്ഷന്മാരിൽ ദാനിയൽ ഒരുവനായി രുന്നു. ദേശാധിപതികൾ ഈ അദ്ധ്യക്ഷന്മാരെ കണക്കു ബോധിപ്പിക്കേണ്ടതുണ്ടായിരുന്നു. സൎവ്വോപരി സത്യവും നീതിയും വിനയവുമുള്ളവനാണു് ദാനിയൽ എന്നു കണ്ടു് രാജാവു് അവനെ സൎവ്വരാജ്യത്തിന്നും അധികാരിയാക്കു വാൻ നിശ്ചയിച്ചു. ഇതറിഞ്ഞപ്പോൾ മററുള്ളവൎക്കു അസൂയ തോന്നി; അവർ ഒരു ഉപായം പ്രയോഗിച്ചു. ഇന്നു മുതൽ മുപ്പതു ദിവസം യാതൊരാളും രാജാവിനെയൊഴികെ മറെറാരു ദൈവത്തേയും പ്രാൎത്ഥിക്കരുതെന്നും വല്ലവരും ഇതിന്നു വിപരീതമായി പ്രവൎത്തിച്ചാൽ അവരെ സിംഹ ങ്ങളുടെ ഗുഹയിൽ ഇട്ടുകളയുമെന്നും ഇവർ രാജാവിനെ കൊണ്ടു പ്രഖ്യാപിപ്പിച്ചു. ഇതറിഞ്ഞിട്ടുകൂടി ദാനിയൽ മുറപ്രകാരം സ്വഗൃഹത്തിൽവെച്ചു് ഈശ്വരപ്രാൎത്ഥന നട ത്തുകതന്നെ ചെയ്തു. ഇതു ചെയ്ത ദാനിയലിനെ രാജാവു

സിംഹഗുഹയിൽ ഇട്ടടപ്പിച്ചു. എങ്കിലും വ്യസനാക്രാന്ത നായ രാജാവു പിറേറന്നു രാവിലെ ഗുഹയുടെ സമീപം ചെന്നു് ദാനിയലിനെ വിളിച്ചു. "സിംഹത്തിന്നിരയാ ക്കാതെ ദൈവം എന്നെ രക്ഷിച്ചിരിക്കുന്നു" എന്നു ഗുഹ യിൽനിന്നു ദാനിയൽ വിളിച്ചുപറഞ്ഞു. രാജാവു് ഉടനെ ഗുഹ പൊളിപ്പിച്ചു് ദാനിയലിനെ പുറത്തുവരുത്തി. അവ നിൽ കുററമാരോപിച്ച സകലരേയും, അവരെ സഹായി ച്ചവരേയും രാജാവു സിംഹഗുഹകളിൽ ഇട്ടു. അവരെല്ലാം സിംഹങ്ങൾക്കിരയായിത്തീൎന്നു.

അതിന്നുശേഷം രാജാവു ദാനിയൽ പ്രാൎത്ഥിക്കുന്ന ദൈവത്തെ എല്ലാ പ്രജകളും പ്രാൎത്ഥിക്കേണ്ടതാണെന്നു പര സ്യപ്പെടുത്തി.

## പരീക്ഷ

### I

അൎത്ഥഭേദം വരുത്താതെ നിഷേധരൂപത്തിലാക്കുക:—

1. ദാനിയലിന്റെ മുഖം മററുള്ള ബാലന്മാരുടെ മുഖങ്ങളേക്കാൾ അഴകുള്ളതായിരുന്നു.
2. ഈ കാൎയ്യം ദേവന്മാൎക്കു മാത്രമേ സാധിക്കയുള്ളൂ.
3. രാജാവിന്റെ ഏററവും മുഖ്യനായ മന്ത്രി ദാനിയലായിരുന്നു.

### II

ദാനിയലും ഷണ്ഡാധിപനും തമ്മിൽ പറഞ്ഞ സംഗതികളെ അസ്പദപ്പെടുത്തി അവർ തമ്മിൽ നടക്കുംപോലെയുള്ള ഒരു സംഭാഷണം രചിക്കുക.

## 17

# സ്ഫടികവ്യവസായം

മനുഷ്യന്റെ ബുദ്ധിശക്തിയുടെ വലിപ്പത്തെ തെളിയിക്കുന്ന അനേകം കണ്ടുപിടുത്തങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നു സ്ഫടികനിർമ്മാണം. വർണ്ണങ്ങൾ ഉള്ളതോ ഇല്ലാത്തതോ ആയ ഏതു സ്ഫടികപാത്രം എടുത്തു നോക്കിയാലും അതിന്റെ നൈർമ്മല്യവും മോടിയും ജനങ്ങളുടെ മനസ്സിനെ ആകർഷിക്കാതിരിക്കയില്ല. നിർമ്മാതാക്കളുടെ സാമർത്ഥ്യത്തെയും കരകൌശലത്തെയും അനുസരിച്ച് അതിന്റെ ഗുണങ്ങൾ വർദ്ധിക്കുന്നു; എന്നു മാത്രമല്ല സ്ഫടികനിർമ്മാണം കലാവിദ്യകളിൽ ഒരു ഉത്തമസ്ഥാനത്തെ അർഹിക്കുകയും ചെയ്യുന്നു. മനുഷ്യർ നിർമ്മിക്കുന്ന സ്ഫടികത്തിനുപുറമെ ചില അഗ്നിപർവ്വതങ്ങളിൽനിന്നും വിവിധ വർണ്ണങ്ങളിലുള്ള അസംസ്കൃതസ്ഫടികങ്ങൾ ഉത്ഭവിക്കുന്നു.

സ്ഫടികത്തിന്റെ നിർമ്മാണം ആദ്യമായി ആരംഭിച്ചതു് ഏതു രാജ്യത്തിലാണെന്നു് ഉറപ്പിച്ചു പറവാൻ ഇതുവരെ ആർക്കും സാധിച്ചിട്ടില്ല. ക്രിസ്ത്വാബ്ദം ആയിരത്തഞ്ഞൂററമ്പതു കൊല്ലങ്ങൾക്കു മുമ്പു ഈജിപ്തുകാർ സ്ഫടികനിർമ്മാണം ആരംഭിച്ചിരുന്നു. 'ഗ്ലാസ്' ആദ്യമായി നിർമ്മിച്ചതു് ഈജിപ്തിലാണെന്നു ചില ഗവേഷണവിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നു. പുരാതനകാലത്തുതന്നെ ചീനദേശക്കാർക്കു പല ആകൃതിയിലും പ്രകൃതിയിലും ഉള്ള സ്ഫടികസാമാനങ്ങൾ ഉണ്ടാക്കുവാൻ സാധിച്ചിരുന്നു എന്നു് ഊഹിക്കുവാൻ ന്യായമുണ്ടു്. ഏതായാലും പ്രാചീനകാലത്തെ ഈജിപ്തുകാർക്കു, പലരും വിശ്വസിച്ചു വരുന്നതുപോലെ, സ്ഫടികനിർമ്മാണം ആദിമകാലങ്ങളിൽ അത്ര സുപരിചിത

മായിരുന്നില്ല. ബാബിലോണിയ, ഫൊനീഷ്യ, സൈപ്രസ്സ് മുതലായ രാജ്യങ്ങളിൽ മങ്കോളിയർ സ്ഫടികനിൎമ്മാണത്തെ പ്രചരിപ്പിച്ചിരുന്നു എന്നു വിചാരിപ്പാൻ ധാരാളം തെളിവുകളുണ്ട്.

പല ഗവേഷകന്മാരുടേയും അഭിപ്രായം സ്ഫടികനിൎമ്മാണതത്വങ്ങൾ ഏഷ്യയിൽനിന്നു ഗ്രീസ്, റോം മുതലായ രാജ്യങ്ങളിലേക്കു പകൎന്നുവെന്നാകുന്നു. അവിടങ്ങളിൽനിന്നു ക്രമേണ ബൊഹീമിയ, ജൎമ്മനി, ഫ്രാൻസ്, ബ്രിട്ടീഷ് ദ്വീപുകൾ മുതലായ രാജ്യങ്ങളിലേക്കും പകൎന്നു. 765-ാം ആണ്ടിൽ ഫ്രാൻസിൽനിന്നു സ്ഫടികനിൎമ്മാണചതുരന്മാരെ ബെനിഡിക്ററ് ബിസ്കോപ്പ് എന്ന ആൾ ഇംഗ്ലണ്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയിരുന്നു. 758-ൽ ചില ജൎമ്മൻ വിദഗ്ദ്ധന്മാരെയും ക്ഷണിച്ചുവരുത്തിയതായി അറിയുന്നു. പളുങ്കുമണികൾ, കൃത്രിമക്കല്ലുകൾ, പ്രതിമകൾ, കുപ്പികൾ, പാൽപ്പാത്രങ്ങൾ, കണ്ണാടികൾ എന്നു തുടങ്ങിയ പല സാധനങ്ങളും ഫൊനീഷ്യർ നിൎമ്മിച്ചിട്ടുള്ളതായി വിചാരിച്ചുവരുന്നുണ്ട്. ഇവരുടേയും ഈജിപ്തുകാരുടേയും സ്ഫടികനിൎമ്മാണചാതുൎയ്യം ബ്രിട്ടീഷ് കാഴ്ചബംഗ്ളാവിലുള്ള പുരാതന സ്ഫടികസംഗ്രഹത്തിൽനിന്നു അനുമാനിക്കാവുന്നതാണ്.

പലവിധ പുഷ്പങ്ങൾ, ലതകൾ, രൂപങ്ങൾ എന്നിവയെ സ്ഫടികത്തിൽ ചിത്രീകരിക്കുന്നതിൽ ഈജിപ്തുകാർ നിപുണന്മാരായിരുന്നുവെങ്കിൽ സുഖജീവിതത്തിനുപയുക്തങ്ങളായ സ്ഫടികപാത്രങ്ങളും മററും നിൎമ്മിക്കുന്നതിൽ പുരാതന ചീനക്കാർ കേൾവിപ്പെട്ടവരായിരുന്നു.

കണ്ണാടി, പളുങ്ക്, കുപ്പി, ചില്ല് എന്നും മററുമുള്ള പേരുകളാൽ അറിയപ്പെടുന്ന സ്ഫടികം നമുക്കെല്ലാവൎക്കും സുപരിചിതമായ ഒന്നാണല്ലോ. സ്ഫടികംകൊണ്ടുള്ള കണ്ണാടി,

'ഗ്ലാസ്സ്' തുടങ്ങിയ ഏതെങ്കിലും ചില സാമാനങ്ങൾ തീരെ ഇല്ലാത്ത ഒരു ഗൃഹംപോലും ഉണ്ടായിരിക്കയില്ല. ഈ സ്ഫടികത്തിന്റെ കണ്ടുപിടുത്തത്തെപ്പററി ഒരു കഥ പറഞ്ഞുവരുന്നുണ്ട്. ഒരിക്കൽ ഫൊനീഷ്യക്കാരായ ചില നാവികന്മാർ പാലസ്റ്റൈനിലുള്ള കാമ്മൽപവ്വതത്തിന്റെ അടിവാരത്തിൽകൂടി ഒഴുകുന്ന ബീലസ്സ്നദിയുടെ തീരത്തു ഭക്ഷണം പാകം ചെയ്യുന്നതിന്നായി കപ്പൽ അടുപ്പിച്ചു ഇറങ്ങി. അവർ നദീതീരത്തുള്ള മണൽത്തട്ടിൽ അടുപ്പുകൂട്ടുവാൻ കരയിൽ കല്ലു കാണാത്തതുകൊണ്ട് ചില കല്ലുകൾ കപ്പലിൽനിന്നു കൊണ്ടുപോകയാണത്രെ ചെയ്തതു്. അവ ചുണ്ണാമ്പുകല്ലുകളായിരുന്നു പോൽ. ഭക്ഷണം പാകം ചെയ്തതിന്നു ശേഷം അവരിൽ ഒരുവൻ അടുപ്പിലെ വെണ്ണീർ ഇളക്കി നോക്കുകയുണ്ടായി. അതിന്നിടയിൽ തിളങ്ങി മിന്നുന്ന ചില പളുങ്കുകട്ടകൾ അവന്റെ ദൃഷ്ടിക്കു വിഷയീഭവിച്ചു. അപ്പോൾ ജിജ്ഞാസുവായ ആ നാവികൻ അവ അടുപ്പിൽക്കാണാൻ ഇടയായതെങ്ങിനെ എന്നു ദീഘമായി വിചിന്തനംചെയ്തു. അടുപ്പു കൂട്ടുവാൻ ഉപയോഗിച്ച കല്ലിന്റെയും അവിടെയുള്ള മണലിന്റെയും സ്വഭാവത്തെ നല്ലവണ്ണം പരിശോധിച്ചു. അതിന്റെ ഫലമായി സ്ഫടികം ഉണ്ടാകുന്നതെങ്ങിനെയെന്നു് അവർ കണ്ടുപിടിച്ചു. ഇതാണ് ആ കഥ. ഈ കഥയുടെ വാസ്തവാവാസ്തവത്തെക്കുറിച്ച് ആലോചിക്കേണ്ടുന്ന കാര്യം ഇല്ല. അതെങ്ങിനെയായാലും, മങ്കോളിയ, ചൈന, ഈജിപ്തു മുതലായ രാജ്യങ്ങളിൽ സ്ഫടികനിമ്മാണം അതിപ്രാചീനകാലത്തുതന്നെ നടപ്പുണ്ടായിരുന്നു എന്നു വിചാരിക്കുവാൻ ന്യായമുണ്ട്.

സ്ഫടികം അല്ലെങ്കിൽ കണ്ണാടി ഒരു സംയുക്തപദാത്ഥമാകുന്നു. നിമ്മലമായ വെള്ളമണലും, ചുണ്ണാമ്പുകല്ലും,

സജ്ജികക്ഷാരം, അഥവാ സോഡപ്പൊടി, എന്നു പറഞ്ഞു വരുന്ന പദാൎത്ഥവുംകൂടി 6: 1: 2 എന്ന തോതിൽ കലൎത്തി പ്രത്യേകതരം മൺപാത്രങ്ങളിലാക്കി ചൂളയിൽ വെച്ച് അതികഠിനമായി തപിപ്പിച്ചുരുക്കുന്നു. അനന്തരം ആ ഉരുകിയ ദ്രവത്തെ അച്ചുകളിൽ ഒഴിച്ചു വാൎത്തെടുക്കുന്നു. കണ്ണാടിപ്പലകകൾ ഉണ്ടാക്കുവാൻ, ആവശ്യമുള്ള ഘനമനുസരിച്ച് ആഴമുള്ള ഇരുമ്പുചട്ടങ്ങൾ ഉണ്ടാക്കി അവയിൽ ഉരുക്കിയ ദ്രവത്തെ ഒഴിച്ചു ലോഹദണ്ഡുകൾകൊണ്ടു പരത്തി നിരപ്പാക്കുകയാണ് ചെയ്യുന്നതു്. എല്ലാത്തരം സ്ഫടികസാധനങ്ങൾ ഉണ്ടാക്കുവാനും മണലും ചുണ്ണാമ്പുകല്ലും കൂടിയേ കഴിയൂ. കടുപ്പം കൂടിയ സ്ഫടികം ഉണ്ടാക്കുവാൻ സജ്ജികക്ഷാരത്തിന്റെ സ്ഥാനത്തു കുലീനക്ഷാരത്തെ (പൊട്ടാസിയം കാർബണേറ്റ്) ഉപയോഗിക്കുന്നു. ഭൂതക്കണ്ണാടി, ദൂരദൎശിനി, ഛായാഗ്രാഹി മുതലായവ ഉണ്ടാക്കുന്നതിനുള്ള സ്ഫടികത്തിൽ ഈയസിന്ദൂരം ഒരു തോതനുസരിച്ചു ചേൎക്കുന്നു. സ്ഫടികത്തിന്നു വൎണ്ണഭേദങ്ങൾ കൊടുക്കുവാൻ അതതു നിറത്തിലുള്ള ലോഹങ്ങളുടെ ഭസ്മം കലൎത്തിയാൽ മതി. പച്ചനിറം കിട്ടുവാൻ ഇരുമ്പുഭസ്മം കലൎത്തുന്നുണ്ടു്.

ഉരുക്കി അച്ചുകളിൽ ഒഴിച്ചു തണുപ്പിച്ചെടുക്കുന്ന സ്ഫടികസാധനങ്ങൾ എളുപ്പത്തിൽ പൊട്ടിപ്പോകുവാൻ ഇടയുള്ളതുകൊണ്ടു്, അവയ്ക്കു് ഉറപ്പു കൂടുവാൻ വീണ്ടും വീണ്ടും ചൂടു പിടിപ്പിച്ചു തണുപ്പിക്കുന്നു. ഈ ക്രിയ ആവൎത്തിക്കുംതോറും സ്ഫടികത്തിന്റെ ദാൎഢ്യം അധികമധികമായിത്തീരും. കാച്ചിമുക്കിയാൽ ഇരുമ്പുകൊണ്ടുള്ള ആയുധങ്ങൾക്കു കടുപ്പവും ഉറപ്പും അധികമാകുന്നതുപോലെ തന്നെ, മേൽപ്പറഞ്ഞ ആവൎത്തനംകൊണ്ടു സ്ഫടികത്തിന്നും കൂടുതൽ ഉറപ്പും കടുപ്പവും സിദ്ധിക്കുന്നു. സോപ്പു കലക്കിയ

വെള്ളത്തിൽ ഓടക്കുഴൽ മുക്കി ഊതുമ്പോറം അതു കുമിളാകൃതിയായി രൂപാന്തരപ്പെടുന്നു. അതുപോലെതന്നെ ഉരുകിയ സ്ഫടികദ്രവ്യത്തിൽ ഇരുമ്പുകുഴൽ മുക്കി ഊതിയാൽ സ്ഫടികവും കുമിളാകൃതിയായിത്തീരുന്നു. ഉള്ളു പൊള്ളയായ ചില പാത്രങ്ങറം ഉണ്ടാക്കുവാൻ ഈ ഉപായമാണു് പ്രയോഗിക്കുന്നതു്. സ്ഫടികപ്പലകകറം ഉണ്ടാക്കി അവയുടെ ഒരു ഭാഗത്തു രസം, വെള്ളീയം മുതലായവ ചേൎത്തുണ്ടാക്കുന്ന ഒരു ലേപം തേച്ചിട്ടാണു് മുഖം നോക്കുവാൻ ഉപയോഗിച്ചുവരുന്ന കണ്ണാടികറം ഉണ്ടാക്കുന്നതു്.

കുടിൽമുതൽ കൊട്ടാരംവരെ നോക്കിയാൽ ഇന്നു സ്ഫടികസാധനങ്ങറം സൎവ്വസാധാരണമായി ഉപയോഗിച്ചുവരുന്നതു കാണാം. ഇതിൻെറ കാരണം അതിനുള്ള അന്യാദൃശ്യങ്ങളായ ഗുണങ്ങറം തന്നെയാണു്. ഉള്ളിലുള്ളതു പുറമെ വ്യക്തമായിക്കാണിക്കുക, ഭദ്രമായി അടച്ചുവെക്കുന്നതായാൽ കാററം പൊടിയും ലേശംപോലും ഉള്ളിൽ പ്രവേശിക്കാതിരിക്കുക, സാധുക്കറംക്കുംകൂടി വാങ്ങത്തക്കവണ്ണമുള്ള വിലക്കുറവു്, എന്നിവ സ്ഫടികസാധനങ്ങറംക്കുള്ള ഗുണങ്ങളാകുന്നു.

സ്ഫടികംകൊണ്ടുള്ള ഉപയോഗങ്ങറം അനേകമാണു്. അവയിൽ ചിലതു പ്രസ്താവിക്കാം. മനുഷ്യരുടെ അവയവങ്ങളിൽവെച്ചു പ്രധാനമാണല്ലൊ നേത്രം. അതിൻെറ കാഴ്ചയെ ബാധിക്കുന്ന അനേകം രോഗങ്ങറം മനുഷ്യനെ വല്ലാതെ ഉപദ്രവിക്കുന്നു. ഈ രോഗങ്ങളിൽ പലതും തടുക്കുവാൻ കണ്ണടകറംക്കു ധാരാളം ശക്തിയുണ്ടു്. മരുന്നെഴുതുക, ഞരമ്പു മുറിക്കുക, ചെമ്പരത്തിമൊട്ടുകൊണ്ടു് ഉരസുക, ധാരയിടുക, അട്ടയെക്കൊണ്ടു കടിപ്പിച്ചു കണ്ണിലെ ചോരയെടുക്കുക, ശിരോവസ്തിചെയ്യുക, എന്നിങ്ങിനെ

രോഗിയെ കഷ്ടപ്പെടുത്തുന്ന പലതരം പ്രയോഗങ്ങഠം കൊണ്ടു മാററിയിരുന്ന മിക്ക രോഗങ്ങളും ഉപനയനത്തിൻെറ (കണ്ണടയുടെ) ധാരണത്താൽ ക്ലേശം കൂടാതെ ഭേദപ്പെടുന്നതാണു്. പനിയുടെ ശക്തി എത്രയുണ്ടെന്നു് അറിയുവാൻ ഇന്നുപയോഗിക്കുന്ന ഊഷ്മമാപിനിയന്ത്രം (തർമോമീററർ) സ്ഫടികനിർമ്മിതമാണല്ലോ. നേത്രരോഗികളുടേയും വൈദ്യന്മാരുടേയും ധന്യവാദത്തെ സ്ഫടികത്തിൻെറ ഉപജ്ഞാതാവു് എത്രയും അർഹിക്കുന്നുണ്ടു്. വീട്ടിൽ വെളിച്ചത്തിന്നുവേണ്ടി കണ്ണാടിയോടുകഠം ഉപയോഗിക്കുന്നതു സാധാരണമാണു്. മരുന്നുശാലകളിലും മററും പദാർത്ഥങ്ങഠം കേടുവരാതെ സൂക്ഷിപ്പാൻവേണ്ടി കുപ്പികളിലും ഭരണികളിലും ആക്കി ചില്ലളമാരികളിലല്ലേ നിക്ഷേപിക്കുന്നതു്? അണുപ്രാണികളും പൊടിയും കാററുമേൽക്കാതെ ഭക്ഷണസാധനങ്ങഠം പുറമെ കാണത്തക്കവണ്ണം വൃത്തിയായി സ്ഫടികഭരണികളിൽ സൂക്ഷിച്ചുവെക്കുന്ന സമ്പ്രദായം അങ്ങാടിയിൽ നാം കണ്ടുവരുന്നു. ഒരു മുഖക്കണ്ണാടിയെങ്കിലും ഇല്ലാത്ത ഒരു ഗൃഹം ലോകത്തിൽ എവിടെയെങ്കിലും കാണ്മാൻ സാധിക്കുമോ? രാത്രികാലത്തു നഗരങ്ങളേയും വീടുകളേയും പ്രകാശിപ്പിക്കുന്ന വിദ്യുദ്ദീപത്തിൻേറയും മററും ആവരണം സ്ഫടികനിർമ്മിതമാണെന്നു് ഓക്കുമ്പോഠം അതിൻെറ ഉപയോഗം എത്രയുണ്ടെന്നു നമുക്കറിയാറാകുന്നു. അതിദൂരസ്ഥിതങ്ങളായ എത്രയെത്ര നക്ഷത്രഗോളങ്ങളെ സ്ഫടികംകൊണ്ടുണ്ടാക്കിയ ദൂരദർശിനിയുടെ സാഹായ്യത്താൽ ആധുനികശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു? ഗവേഷണദീപത്തിൻെറ (സർച്ചു്ലൈററ്) യോഗ്യതയ്ക്കു് മുഖ്യകാരണം സ്ഫടികമല്ലാതെ മറെറാന്നുമല്ല. നിത്യനൈമിത്തികങ്ങളായ ഓരോ ആവശ്യങ്ങഠംക്കും

വിനോദങ്ങൾക്കുംവേണ്ടി എത്രയെത്ര സ്ഫടികസാധനങ്ങളാണ് ഉപയോഗിച്ചുവരുന്നത്.

യൂറോപ്പ് മുതലായ രാജ്യങ്ങളിൽ സ്ഫടികവ്യവസായത്തിന്നു ഗണ്യമായ അഭിവൃദ്ധിയുള്ളതുപോലെ നമ്മുടെ രാജ്യത്തും അതു് എന്തുകൊണ്ടു് അഭിവൃദ്ധിപ്പെടുന്നില്ല എന്നു നാം നമ്മോടു തന്നെ ചോദിക്കേണ്ടതാണ്. സ്ഫടികവ്യവസായം സ്ഥാപിക്കുവാൻ ഒരു വലിയ തുക ആദ്യമായി ചിലവഴിക്കണം. അതിന്നൊത്ത ലാഭം പിന്നീടു സിദ്ധിക്കുകയും ചെയ്യും. എന്നാൽ ഇന്ത്യാരാജ്യം പ്രായേണ ദരിദ്രമാണ്. കയ്യിൽ വല്ലതും ഉള്ളവർ ഇങ്ങിനെയുള്ള വ്യവസായങ്ങൾക്ക് അതു ചിലവഴിക്കുവാൻ ഭയപ്പെടുന്നു. ലഘുവായ ഒരു സംഖ്യ പലരിൽനിന്നും പിരിച്ചു വലിയ ഒരു മൂലധനം സമ്പാദിച്ച് അതുകൊണ്ടു വ്യവസായം ആരംഭിക്കുന്നതായാൽ കാലക്രമേണ നമ്മുടെ രാജ്യത്തിലും വ്യവസായാഭിവൃദ്ധി ഉണ്ടാകുന്നതാണ്. നാമെല്ലാവരും ഇതിന്നായി ആഗ്രഹിക്കുകയും യഥാശക്തി ഉത്സാഹിക്കുകയും ചെയ്യേണ്ടതാകുന്നു.

## പരീക്ഷ

### I

വാക്യങ്ങൾക്ക് രചനാവൈചിത്ര്യം വരുത്തുക :—

പുരാതനകാലത്തിൽ ചീനദേശക്കാർക്ക് സ്ഫടികസാമാനങ്ങൾ ഉണ്ടാക്കുവാൻ സാധിച്ചിരുന്നു. അവർ സ്ഫടികനിർമ്മാണവിദ്യയെ പല സ്ഥലങ്ങളിലും പ്രചരിപ്പിച്ചിരുന്നു. ഈജിപ്ത്കാർക്കും സ്ഫടികനിർമ്മാണം അറിഞ്ഞിരുന്നുവെന്നു ചിലർ പറയുന്നു. എന്നാൽ ഈ കാര്യങ്ങളിൽ ഒരു തീർപ്പ് പറയുന്നതു് അസാദ്ധ്യമാകുന്നു.

II

വാക്യങ്ങളെ പ്രബന്ധക്രമത്തിലാക്കുക :—

1. കണ്ണാടിയുടെ ചില ഉപയോഗങ്ങളെ ഇവിടെ പ്രസ്താവിക്കാം.
2. കണ്ണാടിയുടെ ഉപയോഗങ്ങളും അനേകമാകുന്നു.
3. എത്രയോ നേത്രരോഗങ്ങളും കണ്ണാടിയുടെ സഹായംകൊണ്ടു ശമിക്കുന്നു.
4. നേത്രം ശരീരാംഗങ്ങളിൽവെച്ച് പ്രധാനമായ ഒന്നാണല്ലോ.
5. കണ്ണാടി ഇക്കാലത്തു സർവ്വസാധാരണമായിരിക്കുന്നു.

## 18

# നാട്ടുപുറം

നിശ്ശേഷവിശ്രാമവശാൽ വിശുദ്ധ-
ചൈതന്യമൊന്നേറിയപോലെ വീണ്ടും
ഇരമ്പവും കമ്പവുമൊന്നുമില്ലാ-
തുണന്ന് നാട്ടിൻപുറമെത്ര രമ്യം ! 1

മാവും പിലാവും പുളിയും കരിമ്പും
തെങ്ങും ഫലം തിങ്ങുമിളംകവുങ്ങും
നിറഞ്ഞഹോ ! സസ്യലതാഢ്യമായ
വീടൊന്നിതാ മുന്നിൽ വിളങ്ങിടുന്നു. 2

കടിഞ്ഞിൽകാച്ചീടിന കയ്പവള്ളി
കിടന്നിടും വേലികളാൽ മറഞ്ഞും
നേത്രാഭിരാമം ഗൃഹമോലമേഞ്ഞും
വൃക്ഷച്ഛദഛായയിൽ നിന്നിടുന്നു. 3

നോക്കുന്നിടത്തൊക്കെയുമുണ്ടു കായ്കൾ
മൂത്തും പഴുത്തും കദളീകദംബം
അതിൻ നടുക്കിച്ചെറുതായ വീടു
കണ്ണിന്നനായാസസുഖം തരുന്നു. 4

മുററത്തൊരററത്തൊരു പുച്ചെലിഞ്ഞി
മുററിത്തഴച്ചങ്ങിനെ നിന്നിടുന്നു
അദ്ധ്യാത്മചിന്താപരനായ് ഗൃഹസ്ഥ-
നന്തിക്കതിൻചോട്ടിലിരിപ്പതുണ്ടാം. 5

പാൽപ്പാത്രവും കൊണ്ടു പുറത്തുപററി-
ശ്ശാഠ്യം പിടിക്കുന്ന കിടാവുതന്നെ

ഇടയ്ക്കു ശാസിച്ചു ഗൃഹേശിയോരോ-
പശുക്കളെപ്പേർത്തു കറന്നിടുന്നു. 6

തോട്ടത്തിലിപ്പോൾ ഗൃഹസാർവ്വഭൗമ-
നതാതു സസ്യങ്ങളെയങ്ങുമിങ്ങും
ഗംഭീരമായോരു വിലോകനത്താൽ
സ്സംഭാവനം ചെയ്തു നടന്നിടുന്നു. 7

നീണ്ടുള്ള കൈ നീരുജലോഹകായ-
മുദ്ഗാഢമായുദ്ധതമായ നോട്ടം,
അത്യന്തസാധാരണമായ വേഷ-
മഹോ ഗൃഹസ്ഥൻ ബഹുധീരശാന്തൻ. 8

പുറം കഠോരം പരിശുഷ്കമൊട്ടു-
ക്കുള്ളോ മൃദുസ്വാദുരസാനുവിദ്ധം
നാടൻ കൃഷിക്കാരൊരു നാളികേര-
പാകത്തിലാണിങ്ങിനെ മിക്കപേരും. 9

സമ്മാർജ്ജനായാസമുദാഹരിക്കു-
മേറെച്ചുകപ്പാർന്ന കരാംബുജത്താൽ
കുടം ചുമന്നുള്ളൊരു പെൺകിടാവു-
ണ്ടിതാ പുറത്തേയ്ക്കു വരുന്നു മന്ദം. 10

സുസ്മേരമായ് സ്വേദലവങ്ങൾ ചിന്നി-
ത്തന്വീമുഖം സാധു വിളങ്ങിടുന്നു
കാലത്തു നീർത്തുള്ളികളങ്ങുമിങ്ങും
ചിന്നുന്ന ചെന്താമരയെന്നപോലെ. 11

വ്യാലംബിനീലാളകഭംഗി തിങ്ങ-
മത്തയ്യലിൻ ചാരുകവിൾത്തടങ്ങൾ

മിന്നുന്ന കൌമാരമനോഹരങ്ങ-
ളാരോഗ്യലക്ഷ്മീമണിദപ്പണങ്ങൾ. 12

തോട്ടം നനപ്പാനവൾ പോയിടുമ്പോൾ
വഴിക്കു നിൽക്കും ചെറുപിച്ചകങ്ങൾ
മന്ദാനിലാന്ദോളിതശാഖയാലേ
മാനിച്ചു മേന്മേൽ തടവീ തദംഗം! 13

നാട്യപ്രധാനം നഗരം ദരിദ്രം
നാട്ടിൻപുറം നന്മകളാൽ സമൃദ്ധം
കാട്ടിന്നകത്തോ കടലിന്നകത്തോ
കാട്ടിത്തരുന്നു വിധി രത്നമെല്ലാം. 14

(കാവ്യോപഹാരം)

## പരീക്ഷ

I

നാട്ടുപുറത്തിൽ കാണുന്ന കാഴ്ചകളെ വർണ്ണിച്ചുംകൊണ്ട് ഒരു സ്നേഹിതന്നു് എഴുതുംപോലെ ഒരു എഴുത്തുണ്ടാക്കുക.

II

തപാലാപ്പീസ്സും ഗതാഗതസൌകര്യങ്ങളും ഇല്ലാത്ത ഒരു ഗ്രാമത്തിലെ നിവാസി അവിടത്തെ ബുദ്ധിമുട്ടുകളെ അധികൃതന്മാരുടെ ദൃഷ്ടിയിൽ കൊണ്ടുവരുവാൻവേണ്ടി വത്തമാനപത്രത്തിൽ പ്രസിദ്ധീകരണത്തിന്നെഴുതുംപോലെ ഒരു ലേഖമെഴുതുക.

III

പദക്രമം വേണ്ടപോലെ മാററി ശ്ലോകരൂപത്തിലാക്കുക. വൃത്തം ഈ പാഠത്തിലുള്ള ശ്ലോകങ്ങളുടെ വൃത്തം തന്നെ.

1. നിങ്ങൾ മടിയാതെ പ്രയത്നം ചെയ്യിൻ;
   ഫലവും ക്ഷണത്തിൽ കരസ്ഥമാക്കാം.
   ഒട്ടും പിഴയാതെ സ്വധമ്മം ചെയ്യിൻ;
   എന്നാൽ ജഗദീശൻ സഹായമേകും.

## 19

# കേരളകാളിദാസൻ

യശോധനന്മാരുടെ ബിരുദനാമങ്ങൾ അവരുടെ ആദിമ നാമധേയങ്ങളെ ആച്ഛാദനം ചെയ്യുകളയുന്നു. വേദങ്ങളെ വിഭാഗിക്കയാൽ ഉണ്ടായ വേദവ്യാസൻ എന്ന സംജ്ഞ കൃഷ്ണൻ എന്ന പേരിന്നു പ്രചാരമില്ലാതാക്കിത്തീർത്തു. കാളിദാസഭവഭൂതികളുടെയും സ്ഥിതി ഇപ്രകാരം തന്നെയാകുന്നു.

വഞ്ചീശപരിവല്ലഭനായ കേരളവമ്മ വലിയകോയിത്തമ്പുരാന്നു കേരളകാളിദാസൻ എന്ന പേർ സിദ്ധിപ്പാൻ പല കാരണങ്ങൾ ഉണ്ടായിട്ടുണ്ടു്. അവയിൽ ചിലതു പ്രസ്താവിക്കാം.

പ്രകൃതനായകൻ സ്വദേശം (അരിപ്പാട്ടു്) വിട്ടു തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലത്തു സ്വന്തം മാതുലനും ഗുരുവുമായ രാജരാജവമ്മ കോയിത്തമ്പുരാൻ രഘുവംശം അഞ്ചാം സഗ്ഗത്തിലുള്ള

"ഗുവ്വത്ഥമത്ഥീ ശ്രുതപാരദൃശ്വാ
രഘോസ്സകാശാദനവാപ്യ കാമം
ഗതോ വദാന്യാന്തരമിത്യയം മേ
മാ ഭൂൽ പരീവാദനവാവതാരഃ"

എന്ന കാവ്യകടാക്ഷശ്ലോകത്തിന്റെ ആന്തരാത്ഥത്തെ വിവരിച്ചുകൊടുത്തു. അതു ഗ്രഹിച്ചതുമുതൽ രഘുവംശത്തിൽ പ്രതിപത്തി അദ്ദേഹത്തിന്നു് അധികമായിത്തീരുകയും അതിനെ സോത്സാഹം പാരായണം ചെയ്യാൻ തുടങ്ങുകയും ചെയ്തു. ഈ പാരായണത്തിന്റെ ഫലമായി കാളിദാസന്റെ കവിതാരീതിയുടെ മാഗ്ഗം അദ്ദേഹത്തിനു ഗ്രഹിക്കുവാൻ സാധിച്ചു.

നമ്മുടെ നായകനാൽ നിമ്മിതമായ "വിശാഖവിജയം" കാവ്യം രഘുവംശത്തെ നല്ലപോലെ അനുകരിക്കുന്നുണ്ട്. ശബ്ദാത്ഥഭംഗികൊണ്ടു കാളിദാസന്റെ മേഘസന്ദേശത്തിന്നു തുല്യമായ മയൂരസന്ദേശം വിദ്വാന്മാരുടേയും



കേരളവമ്മ വലിയകോയിത്തമ്പുരാൻ, സി. എസ്സ്. ഐ.

കവികളുടേയും പ്രശംസക്കു പാത്രീഭവിച്ചു. കാളിദാസകൃതമായ "അഭിജ്ഞാനശാകുന്തള"ത്തെ ഇദ്ദേഹം അത്ഥ

വൈകല്യംകൂടാതെ പരിഭാഷപ്പെടുത്തി. എല്ലാററിന്നും പുറമെ സമസ്യാപൂരണത്തിൽ കാളിദാസനെപ്പോലെ ഇദ്ദേഹം പ്രഖ്യാതി നേടി.

രഘുവംശത്തെ അനുകരിച്ചുകൊണ്ടുള്ള വിശാഖവിജയം, 'മേഘസന്ദേശ'ത്തിന്നെതിരായ 'മയൂരസന്ദേശം', 'ശാകുന്തള'ത്തിൻെറ പരിഭാഷ, സമസ്യാപൂരണം എന്നിവയാകുന്നു പ്രസ്തുതനായകന്നു് കേരളകാളിദാസൻ എന്ന അഭിധാനം സിദ്ധിക്കുവാനുള്ള കാരണങ്ങൾ.

പരപ്പനാട്ടു രാജസ്വരൂപത്തിലെ ഒരംഗമായ ഈ നായകൻ 1020 കുംഭം 10-ാംനു- ഭൂജാതനായി. ഇദ്ദേഹത്തിൻെറ അമ്മ വിദുഷിയായ പൂരം തിരുനാൾ ദേവിയും അച്ഛൻ തക്ക്വ്യാകരണാദികളിൽ അഗാധപാണ്ഡിത്യമുള്ള തളിപ്പറമ്പില്ലത്ത് മുല്ലപ്പള്ളിനമ്പൂതിരിയും ആയിരുന്നു. പതിവുപോലെ ഇദ്ദേഹം അഞ്ചാമത്തെ വയസ്സിൽ വിദ്യാഭ്യാസമാരംഭിച്ചു. അക്ഷരാഭ്യാസം ചെയ്യിച്ച ഗുരുവിൻെറ പേർ രാമവാരിയർ എന്നായിരുന്നു. കേരളവമ്മകോയിത്തമ്പുരാൻെറ മാതുലനായ രാജരാജവമ്മകോയിത്തമ്പുരാൻ 1030-ാം ആണ്ടിൽ ഇദ്ദേഹത്തെ തിരുവനന്തപുരത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി അവിടെവെച്ചു് പല ശാസ്ത്രങ്ങളും അഭ്യസിപ്പിച്ചു.

വിദ്യാഭ്യാസം ഏതാണ്ടു പൂത്തിയായതിന്നുശേഷം കേരളവമ്മകോയിത്തമ്പുരാൻ തിരുവിതാംകൂർ രാജവംശത്തിലെ റാണി ലക്ഷ്മീഭായിയെ വിവാഹം ചെയ്തു. വിവാഹത്തിന്നു ശേഷമത്രേ നായകന്നു് വലിയകോയിത്തമ്പുരാൻ എന്ന സ്ഥാനപ്പേർ സിദ്ധിച്ചതു്. വിവാഹാനന്തരവും ജ്ഞാനസമ്പാദനത്തിൽ നമ്മുടെ നായകന്നു വൈമുഖ്യം ഉണ്ടായിരുന്നില്ല. ഇന്ത്യയിലെ ഭാഷകൾ പലതും അഭ്യസിച്ചതിന്നു

പുറമെ ഡോക്ടർ വെറിങ്ങ്സായ്പിൻെറ ശിഷ്യനായി ഇംഗ്ലീഷുഭാഷയിൽ നല്ല പരിജ്ഞാനം സമ്പാദിച്ചു.

ഒരു കാലത്തു തിരുവനന്തപുരം പാഠ്യപുസ്തകസമിതിയിലെ ഒരംഗവും പിന്നീട് അതിൻെറ അദ്ധ്യക്ഷനും ആയിരുന്ന ഈ പണ്ഡിതൻ കേരളഭാഷാപോഷണത്തിന്നുവേണ്ടി ചെയ്തിട്ടുള്ള പരിശ്രമങ്ങൾ സ്തുത്യർഹമായ നിലയിൽ ഫലിച്ചിട്ടുണ്ട്.

ഗംഭീരമായോ ലളിതമായോ ഏതു വിഷയവും ഗദ്യരൂപത്തിൽ ഭംഗിയായി പ്രതിപാദിക്കുന്നതിന്നുള്ള ശക്തിയെ മലയാളഭാഷയിലേക്കാവാഹിച്ചതു് ഇദ്ദേഹം തന്നെയാണ്. 'ആക്ബർ', 'വിജ്ഞാനമഞ്ജരി', എന്നീ പുസ്തകങ്ങൾ പരിശോധിച്ചാൽ ഈ കാര്യം തെളിയുന്നതാണ്.

ആയില്യം മഹാരാജാവുമായി അധികകാലം ഉണ്ടായ അടുപ്പം ആദിയിൽ മൈത്രിക്കു കാരണമായെങ്കിലും അവസാനം വിദ്വേഷമായിട്ടാണ് പരിണമിച്ചതു്. ഈ വിദ്വേഷം ആ കവികോകിലത്തെ തിരുവനന്തപുരത്തുനിന്നു ഉച്ചാടനംചെയ്തു ഹരിപാദത്തിൽ (അരിപ്പാട്ട്) അസ്വതന്ത്രനാക്കി പാർപ്പിച്ചു. അന്നു സംഭവിച്ച ദയിതാവിപ്രയോഗം പിന്നീട് 'മയൂരസന്ദേശ'ത്തിന്നു പ്രതിപാദ്യവിഷയമായി. 'പച്ച'യായിപ്പോകാതെ വിപ്രലംഭശൃംഗാരത്തെ വളരെ തന്മയത്വത്തോടെ പ്രതിപാദിച്ചിട്ടുള്ള ഈ മയൂരസന്ദേശകാവ്യം കൈരളിയുടെ തിരുമംഗല്യംതന്നെയാണെന്നു് പറഞ്ഞാൽ ഒട്ടും അതിശയോക്തിയാകുന്നതല്ല.

സ്വരവ്യഞ്ജനങ്ങൾക്ക് ആനുരൂപ്യം വരുത്തി ദ്വിതീയാക്ഷരപ്രാസത്തെ പ്രയോഗിക്കേണ്ടതു് ശക്തിയുള്ള കവികളുടെ കടമയാണെന്നു് വാദപ്രതിവാദകോലാഹലത്തിൽ നമ്മുടെ ചരിത്രനായകൻ സിദ്ധാന്തിച്ചു. ഇന്നു് എത്രയോ

കവികൾ അതിനെ അനുസരിക്കയും ചെയ്യുന്നു. കാലത്തിനൊത്ത കോലംകെട്ടിച്ചലങ്കരിച്ച് ഭാഷായോഷയെ രംഗത്തിൽവെച്ചു നൃത്തം ചെയ്യിച്ച നാട്യാചാര്യൻ, കവി "ഗണദാസ"നായ കേരളകാളിദാസനാണെന്നുള്ളതിൽ രണ്ടു പക്ഷത്തിന്നവകാശമില്ല.

കാലം മാറിക്കൊണ്ടേയിരുന്നു. ജരാനരകൾ നമ്മുടെ ചരിത്രനായകനെയും സ്പർശിച്ചു. ആ മഹാൻ വിശ്രമകാംക്ഷിയായിത്തീർന്നു. ഈശ്വരഭക്തി അധികാധികമായി. സാഹിത്യസംരംഭം പ്രായേണ തളർന്നു. ആ ഘട്ടത്തിൽ ആ ഭക്തകവി പാടിയതു നോക്കുക :

"കൂടുന്നു വന്നു ജരയും നരയും വപുസ്സിൽ
ആടുന്നു പല്ലുകൾ കെടുന്നിതു ജാഠരാഗ്നി
വാടുന്നു ബുദ്ധി വനജേക്ഷണ ! ഞാനിദാനീം
തേടുന്നു തേ ചരണപങ്കജമൊന്നു താനെ."

"നിൻകാലാണെനിക്കു ശരണം കരുണാംബുരാശേ"
"രക്ഷിക്ക പക്ഷിവരപത്ര ! പദാനതം മാം."

ആയിരത്തിത്തൊണ്ണൂറാമാണ്ട് ശരൽക്കാലം ആരംഭിച്ചു. ചരാചരരൂപമായ പ്രപഞ്ചം പ്രസന്നമായി. പെരുംതിരുക്കോവിലപ്പനെ ദർശിച്ച് "ഹരിപാദ"ത്തണവാൻ ത്വരയോടെ കേരളവർമ്മ വലിയകോയിത്തമ്പുരാൻ കാറിൽ സൂതനോടുകൂടിക്കയറി. കാറു പോയിക്കൊണ്ടിരിക്കേ ധർമ്മപുത്രന്റെ സ്വർഗ്ഗയാത്രയിൽ ഒരുമിച്ചുകൂടാനാശിച്ച ശ്വാവു തന്നെയായിരിക്കാം—അഥവാ അതിന്റെ ഒരു സഗോത്രൻ—രഥത്തിന്നഭിമുഖമായി അടുത്തു. അപ്പോൾ സംഭ്രാന്തനായ സൂതൻ വഴിതെററിച്ചു വണ്ടിവിടുന്ന അവസരത്തിൽ ചളി കെട്ടിക്കിടക്കുന്ന നിരത്തിന്റെ ഒരുവിലേക്ക് രഥവും

ജരാജീർണ്ണമായ കവിയുടെ ശരീരം രഥതല്പത്തിലേക്കും കുലുങ്ങി മറിഞ്ഞു വീണു.

എങ്കിലും വലിയ ഉപദ്രവമൊന്നുംകൂടാതെ യാത്രതുടൎന്ന് എത്തേണ്ട ദിക്കിൽ എത്തി. ഈ വിവരം കേട്ടെത്തിയ വൈദ്യവിദഗ്ദ്ധന്മാരുടെ ഉപചാരങ്ങളും പണ്ഡിതവൎയ്യനായ രാജരാജവൎമ്മ തമ്പുരാന്റെ സാന്ത്വനവാക്കുകളും തല്ക്കാലം ഫലിച്ചില്ല. സാഹിതീവല്ലഭനായ കേരളകാളിദാസൻ യശശ്ശരീരനായി.

"ജാതസ്യ ഹി ധ്രുവോ മൃത്യുഃ ധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാൎയ്യേൎത്ഥേ ന ത്വം ശോചിതുമൎഹസി."

## പരീക്ഷ

### I

കേരളവൎമ്മ കോയിത്തമ്പുരാന്ന് "കേരള കാളിദാസൻ", "വലിയ കോയിത്തമ്പുരാൻ" എന്നീ പേരുകൾ സിദ്ധിക്കുവാനുള്ള കാരണങ്ങൾ, മയൂരസന്ദേശം ഉണ്ടാക്കുവാൻ ഇടവരുത്തിയ സംഭവം, ഇവയെ വിവരിക്കുക. ഓരോന്നും ഓരോ ഖണ്ഡികയിൽ അടക്കുക.

### II

താഴെ പറയുന്ന വാക്യങ്ങളിൽ ആവശ്യപ്പെട്ട മാററം വരുത്തുക:—

1. ജരാനരകൾ ചരിത്രനായകനെയും സ്പൎശിച്ചു. (കൎമ്മണിപ്രയോഗമാക്കുക.)
2. കേരളകാളിദാസൻ പെരുംതിരുക്കോവിലപ്പനെ ദൎശിച്ചു മടങ്ങി. (ദൎശിച്ചു എന്നതിന്നു പകരം അതിന്റെ നാമപദം പ്രയോഗിക്കുക.)
3. നമ്മുടെ നായകനാൽ നിൎമ്മിതമായ വിശാഖവിജയം കാവ്യം രഘുവംശത്തെ നല്ലപോലെ അനുകരിക്കുന്നുണ്ട്. (നിൎമ്മിതമായ എന്നതിന്റെ ക്രിയാരൂപം പ്രയോഗിക്കുക.)
4. മയൂരസന്ദേശം കാവ്യം കൈരളിയുടെ തിരുമംഗല്യംതന്നെയാണെന്നു പറഞ്ഞാൽ ഒട്ടും അതിശയോക്തിയാകുന്നതല്ല. (ചോദ്യരൂപമാക്കുക.)

21

# നേപാളയാത്ര

സമുദ്രനിരപ്പിൽനിന്നു 4500 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന അതിമനോഹരമായ ഒരു നഗരമാകുന്നു നേപാളദേശത്തിന്റെ തലസ്ഥാനമായ കാട്ടുമാണ്ടു്. രണ്ടു നാഴികയോളം നീളവും അത്രതന്നെ വീതിയുമുള്ള ഈ നഗരം ഹിമഗിരിയുടെ മദ്ധ്യവർത്തിയായ ഒരു പർവ്വതനഗരമെന്നിരിക്കിലും, പരിഷ്കൃതമായ ഒരു ദേശീയ നഗരമെന്നപോലെ ശോഭമാനമായിക്കാണപ്പെടുന്നു. കാട്ടുമാണ്ടുവിന്റെ വീഥികളിൽക്കൂടെ സഞ്ചരിക്കുന്ന ഒരാൾ, താൻ ഹിമവാന്റെ നടുവിൽക്കൂടെയാണ് സഞ്ചരിക്കുന്നതെന്നുള്ള തത്വം തീരെ വിസ്മരിച്ചുപോകുന്നു. നവംനവമായ പരിഷ്കാരചിഹ്നങ്ങൾ സർവ്വത്ര ഒരു യാത്രികന്റെ നേത്രങ്ങളെ ആകർഷിക്കുന്നു. പരിഷ്കൃതരീതിയിൽ നവീനമായി നിർമ്മിക്കപ്പെട്ടിരിക്കുന്ന ഉന്നതതരമായ വിചിത്രമന്ദിരങ്ങൾ അനേകം കാണപ്പെടുന്നു. ഘടികാരസ്തംഭം (Clock Tower), നഗരമന്ദിരം (Town-hall), വിദ്യാമന്ദിരം (College), ആസ്പത്രി മുതലായ ആധുനിക പരിഷ്കാരത്തിന്റെ പല വിസ്തരണങ്ങളും പട്ടണത്തിന്റെ ഹൃദയത്തിൽ ശോഭിക്കുന്നുണ്ടു്. ചവിട്ടുവണ്ടി, മോട്ടോർവണ്ടി, കുതിരവണ്ടി എന്നീ വാഹനങ്ങൾ ഒന്നിനെയൊന്നു പിന്തുടൎന്നുകൊണ്ടു്, അത്ര തിക്കും തിരക്കുമായി സദാ പാഞ്ഞുകൊണ്ടിരിക്കുന്നില്ലെങ്കിലും, ദുർല്ലഭമായി ഇടക്കിടെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ധനികന്മാരുടെ ഗൃഹങ്ങളിലും നഗരവീഥികളിലും രാത്രി മുഴുവനും വിദ്യുൽപ്രദീപങ്ങൾ ജ്വലിച്ചുകൊണ്ടിരിക്കുന്നു. വലിയ വലിയ ഷാപ്പുകളാൽ അലംകൃതമായ അങ്ങാടികളിൽ

സർവ്വദാ വണിക്കുകൾ വിപുലമായി വ്യാപാരം ചെയ്തുകൊണ്ടിരിക്കുന്നു. മദ്രാസിലെ ഫോർട്ട് സെൻറ് ജോർജ്ജ്, കൽക്കത്തയിലെ ഫോർട്ട് വില്യം എന്നീ കോട്ടകളുടെ മൈതാനത്തോട് കിടപിടിച്ചുകൊണ്ട് നഗരമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന വിശാലമായ മൈതാനത്തിൽ ആയിരക്കണക്കായി ശ്രുക്കാഭടന്മാർ യുദ്ധാഭ്യാസം ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങിനെ പലവിധമായ പരിഷ്ക്കാരങ്ങളാൽ ഉപശോഭിതമായി കൌതുകകരമായ കാട്ടമാണ്ടുനഗരത്തിൽനിന്ന് മൂന്നു നാഴിക കിഴക്ക് 'വാഗ്മതി' എന്ന പുണ്യനദിയുടെ ദക്ഷിണതീരത്തിലാകുന്നു സുപ്രസിദ്ധമായ "പശുപതി" നാഥമന്ദിരം.

നേപാളരാജധാനിയായ കാട്ടമാണ്ടുവിലേക്കു ചെല്ലുവാൻ അടുത്ത റെയിൽവേസ്റ്റേഷൻ, ബീഹാർ സംസ്ഥാനത്തിലുൾപ്പെട്ട "റക്സൌൾ" ആകുന്നു. റക്സൌളിൽനിന്നു രണ്ടു നാഴിക കിഴക്കുവടക്കായി "വീരഗഞ്ച്" എന്നൊരു ചെറിയ നഗരം സ്ഥിതിചെയ്യുന്നു. ഇവിടെനിന്നാണ് നേപാളദേശം ആരംഭിക്കുന്നതു്.

റക്സൌളിൽനിന്നു കാട്ടമാണ്ടുവിലേക്കു 72 നാഴിക ദൂരമുണ്ട്. ഇതിൽ ആദ്യത്തെ 24 നാഴികയ്ക്കു നേപാളഗവർമ്മേണ്ടിന്റെ തീവണ്ടിയുണ്ട്. അതിന്നു തുടർച്ചയായ് 24 നാഴിക ദൂരം മോട്ടോർവാഹനങ്ങളിൽ യാത്രചെയ്യാം. പിന്നീട 18 നാഴിക ഘോരമായ പർവ്വതപ്രദേശമാണ്. ഈ ദൂരം കാൽനടയായോ, കുതിരപ്പുറത്തോ ഡോലികളിലോ കയറിയോ, സഞ്ചരിക്കാം. ശേഷമുള്ള 6 നാഴികക്കു മോട്ടോർ വാഹനങ്ങൾ കിട്ടും. യാത്ര ആകപ്പാടെ ക്ലേശകരം തന്നെ.

സാധാരണമായി നേപാളദേശത്തിൽ സർക്കാരനുമതികൂടാതെ അന്യദേശക്കാർക്കു പ്രവേശിച്ചുകൂട. എന്നാൽ

കൊല്ലംതോറം ശിവരാത്രിമഹോത്സവത്തെ പ്രമാണിച്ച് കാട്ടമാണ്ടവിൽ ചെന്നു "പശുപതിനാഥനെ" ദശിക്കുക യെന്നതു പണ്ടേക്കുപണ്ടേയുള്ള ഒരു നടവടിയായതുകൊണ്ട് ഇപ്പോഴും അതു മുടക്കാതേയും മുടങ്ങാതേയും അതേ രീതി യിൽ നടന്നുവരുന്നു. എന്നാൽ പശുപതിനാഥത്തിലേക്കു യാത്രചെയ്യാൻ ഇച്ഛിക്കുന്ന എല്ലാ ജനങ്ങളും വീരഗഞ്ചി ലുള്ള നേപാള സക്കാരുദ്യോഗസ്ഥനിൽനിന്നു പാസ്പോർട്ട് വാങ്ങേണ്ടതാകുന്നു.

നയമഹഷിയാൽ പാലിക്കപ്പെട്ടതായ ഹിമാലയ ത്തിൻെറ അംശത്തിന്നു 'നയപാല'മെന്നു പേരുണ്ടായി എന്നു സ്കാന്ദപുരാണത്തിൽ ഹിമവൽഖണ്ഡത്തിൽ വിവ രിച്ചിരിക്കുന്നു. നയപാലമെന്ന ശബ്ദത്തിൻെറ രൂപഭേദം മാത്രമാകുന്നു നേപാളം. കിഴക്കുപടിഞ്ഞാറ 450 നാഴിക നീളത്തിലും തെക്കുവടക്കു 150 നാഴിക വീതിയിലും വിസ്താ രത്തിൽ കിടക്കുന്ന പവ്വതപ്രദേശമാകുന്നു ഇപ്പോഴത്തെ നേപാളദേശം. കാട്ടമാണ്ട് ഈ നേപാളദേശത്തിൻെറ തലസ്ഥാനവും പ്രധാനനഗരവുമാകുന്നു. 20 നാഴിക നീള ത്തിലും 15 നാഴിക വീതിയിലും അതിരമണീയമായിക്കാണ പ്പെടുന്ന ഒരു സമഭൂമിയുടെ ഏകദേശം മദ്ധ്യത്തിലായി ട്ടാണ് കാട്ടമാണ്ടു നഗരത്തിൻെറ സ്ഥിതി. കാശ്മീരസമ ഭൂമിയും നേപാളസമഭൂമിയും ഹിമാലയത്തിൻെറ അന്തഭാഗ ത്തിൽ കിടക്കുന്ന എത്രയോ വിശാലവും മനോഹരവുമായ രണ്ടു മൈതാനങ്ങളാകുന്നു. നേപാളസമഭൂമി ചന്ദ്രഗിരി യുടെ താഴ്വരയിൽ നിന്നാരംഭിക്കുന്നതും ഇടയ്ക്കിടെ ചെറിയ ചെറിയ ഗ്രാമങ്ങളാലും നെൽക്കൃഷി ചെയ്യുന്ന വിശാല മായ വയലുകളാലും പ്രായേണ പൂണ്ണമായി ദ്രഷ്ടാക്കളുടെ മനസ്സിനെ അത്യധികം ആനന്ദിപ്പിക്കുന്നതുമായ ഒരു

വിചിത്രസ്ഥലമാകുന്നു. ഈ മൈതാനത്തിന്റേയും, അതിൽ പ്രതിഷ്ഠിതമായിക്കാണുന്ന കാട്ടുമാണ്ടുനഗരം, കാട്ടുമാണ്ടു നഗരത്തിന്റെ സമീപവർത്തികളായ പത്താനം, ഭാത്തുഗാം എന്ന നഗരങ്ങളുടേയും ഉൽപത്തിയെപ്പററി പല ഐതിഹ്യങ്ങളും ചരിത്രങ്ങളും പറഞ്ഞു കേൾക്കുന്നുണ്ട്. ഈ വിഷയത്തിൽ ഇംഗ്ലീഷ്യാത്രികന്മാർ എഴുതീട്ടുള്ള പലേ ഇംഗ്ലീഷു പുസ്തകങ്ങളും ഞാൻ കാട്ടുമാണ്ടുവിൽ നിവസിച്ചിരുന്ന അവസരത്തിൽ വായിക്കയുണ്ടായി. നേപാളത്തിൽ നടപ്പുള്ള നേവാരിഭാഷയിൽ എഴുതീട്ടുള്ളതും നേപാളത്തെപ്പററി വർണ്ണിക്കുന്നതുമായ ചില ബൌദ്ധഗ്രന്ഥങ്ങളുടെ സാരത്തെ അവിടുത്തെ ചില വിദ്വാന്മാരുടെ മുഖത്തിൽനിന്നു ഗ്രഹിക്കയും ചെയ്തു. ഈ സമഭൂമി പണ്ടു 'നാഗവാസം' എന്നു പേരായ വിശാലമായ ഒരു തടാകമായിരുന്നുവത്രെ. ജലപൂർണ്ണമായ ഈ തടാകം ക്രമേണ മനോഹരമായ ഒരു മൈതാനമായിത്തീൎന്നുപോൽ.

ഹിന്ദുസ്ഥാനത്തിൽനിന്ന് ആൎയ്യവംശത്തിലുൾപ്പെട്ട ബ്രാഹ്മണാദിജാതിക്കാരും തിബത്തിൽനിന്ന് മങ്കോളിയൻ വംശത്തിൽപെട്ട നേവാർജാതിക്കാരും ഇവിടെ കുടിയേറിപ്പാൎത്തു തുടങ്ങി. കാട്ടുമാണ്ടുനഗരം ആദ്യമായി നിൎമ്മിച്ചതു് 'മഞ്ജുശ്രീ' എന്നൊരു രാജാവായതുകൊണ്ടു് ഇതിന്റെ ആദ്യത്തെ നാമധേയം മഞ്ജുപട്ടണമായിരുന്നു. പിന്നീടു്, 1596-ൽ, അന്നത്തെ നേവാർരാജാവിനാൽ തന്റെ രാജമന്ദിരത്തിന്നു സമീപത്തായി യാത്രക്കാൎക്കു നിവസിക്കുവാൻ വേണ്ടി ഒരേ മരത്തിന്റെ വിഭാഗങ്ങൾകൊണ്ടു് വമ്പിച്ച ഒരു മന്ദിരം നിൎമ്മിക്കപ്പെടുകയും, തന്നിമിത്തം ഈ മന്ദിരം 'കാഷ്ഠമണ്ഡപം' എന്ന പേരിനാൽ വിഖ്യാതമായിത്തീരുകയും ചെയ്തു. തദനന്തരം ഈ നഗരത്തിന്നു്

'കാട്ടമാണ്ടു' എന്ന നാമം സിദ്ധമായിത്തീൎന്നു. 'കാഷ്ഠമണ്ഡപം' എന്ന ശബ്ദത്തിന്റെ അപഭ്രംശരൂപം മാത്രമാകുന്നു 'കാട്ടമാണ്ടു'. അപ്പപ്പോളായി പലേ രാജവംശങ്ങളും നേപാളരാജ്യത്തിന്റെ ഭരണം നിൎവ്വഹിച്ചിരുന്നതായി ചരിത്രങ്ങളിൽ കാണപ്പെടുന്നു. എന്നാൽ ഇപ്പോഠം അധികാരത്തിലിരിക്കുന്ന ഗ്രൂക്കാലിരാജവംശം രാജപുത്താനയിലെ ചിററർ രാജവംശത്തിൽനിന്നു് ഇവിടെ കുടിയേറിപ്പാൎത്തവരാണെന്നു പറഞ്ഞുവരുന്നു. തന്റെ പേരിന്നുമുമ്പിൽ "His Majesty" എന്നെഴുതുവാനധികാരമുള്ള ഒരേ ഒരു ഹിന്ദുരാജാവു് ഇന്നും ഭൂഗോളത്തിൽ ജീവിച്ചിരിക്കുന്നതു് ഈ നേപാളരാജാവാണെന്നുള്ള കഥ ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ഈ ധൎമ്മരാജ്യം എന്നെന്നേക്കും യാതൊരുത്തന്റേയും ഭ്രുകുടീഭംഗത്തിൽ ഭയപ്പെടാതെ ഇതേ സ്വാതന്ത്ര്യരീതിയിൽ സൎവ്വോൽക്കൎഷേണ വൎത്തിക്കുവാൻ നാം ആശിക്കേണ്ടതും പ്രാൎത്ഥിക്കേണ്ടതുമാണു്. നേപാളദേശത്തിന്റെ രാജനഗരമായ കാട്ടമാണ്ടുവിനേയും, അതിന്റെ ഉപനഗരങ്ങളേയും ശത്രുക്കളുടെ ആക്രമണത്തിൽനിന്നു പണ്ടും ഇപ്പോഴും പ്രകൃതിദേവിതന്നെ രക്ഷചെയ്തുകൊണ്ടിരിക്കുന്നു. സീസാഗഡി, ചന്ദ്രഗഡി എന്നുള്ള ഗംഭീരകോട്ടകളുടെ മതിലുകളും, ടെറായി വനമാകുന്ന വിശാലമായ കിടങ്ങും ഉള്ള കാലത്തോളം ശത്രുസൈന്യം നേപാളരാജധാനിയിൽ പ്രവേശിക്കുകയെന്നതു് എത്രയും ദുഷ്കരമാകുന്നു.

## പരീക്ഷ

### I

നേപാളരാജ്യത്തിന്റെ മഹിമയെ വൎണ്ണിക്കുക. ഒരു ഖണ്ഡികയിൽ അടക്കണം.

II

കാട്ടുമാണ്ടു നഗരത്തെ വർണ്ണിക്കുന്ന ഒരെഴുത്തു് നിങ്ങളുടെ സ്നേഹിതനെഴുതുന്നവിധം രചിക്കുക.

III

സമാസപദങ്ങളാക്കുക :—

പരിഷ്കാരത്തിൻെറ ചിഹ്നങ്ങൾ ; നഗരത്തിൻെറ മദ്ധ്യത്തിൽ ; ബൌദ്ധന്മാരുടെ ഗ്രന്ഥങ്ങൾ ; ജലംകൊണ്ടു പൂർണ്ണമായ ; രാജാവിൻെറ മന്ദിരം.

IV

വാക്യങ്ങൾക്കു് രചനാവൈചിത്ര്യം വരുത്തുക :—

സമുദ്രനിരപ്പിൽനിന്നു വളരെ ഉയരത്തിലാണു് ഊട്ടക്കമണ്ടു് സ്ഥിതിചെയ്യുന്നതു്. ഇവിടെയാണു് ഉഷ്ണകാലത്തിൽ അനേകം മാന്യന്മാർ താമസിക്കുന്നതു്. അക്കാലത്തിൽ ഗവർണ്ണരുടെ ആപ്പീസ്സും മററും ഇവിടെയാണു് പ്രവർത്തിക്കുന്നതു്. ഒക്ടോബർമാസം മുതല്ക്കാണു് ഇവിടെ ശൈത്യം വർദ്ധിക്കുന്നതു്. അപ്പോഴാണു് പലരും ഇവിടംവിട്ടു പോവാൻ തുടങ്ങുന്നതു്.

## 20

# ശ്രീചക്രഗാനം

( നതോന്നത )

വാർകുന്തളം വാന്നുകെട്ടിത്താർകൊണ്ടെഴും മാല ചാത്തി-
പ്പേർകൊണ്ടോരിപ്പെൺതയ്യലാളെന്തു ചെയ്യയാം ?
എന്തൊന്നാണീരമ്യാനനച്ചെന്താമരപ്പൂവിൽനിന്നും
മന്ദം മന്ദം പൊഴിയുമീ വചനാമൃതം !

"ഭാരതമാതാവേ ! ജയ ! ഭാരതമാതാവേ ! ജയ !
സാരതീത്ഥസരിൽക്ഷേത്രഭൂഷണേ ! ജയ !
നിരന്നോരീ ദാരിദ്ര്യമാം നരകത്തെയകററവാൻ
തിരിക്കുന്നേൻ ശ്രദ്ധ പൂണ്ടിത്തിരുചക്രം ഞാൻ.

സത്യഭാമാദേവി നിൻെറ പുത്രി പണ്ടാ നരകൻെറ
മസ്തകത്തെത്തകത്താച്ചക്രത്താലല്ലോ.
ഞാനിച്ചക്രംതിരിക്കുമ്പോഠധ്യാനിക്കുന്നേൻസൂക്ഷ്മമാംനിൻ
മേനിക്കുള്ളിൽ തിളങ്ങുന്ന മഹാശക്തിയെ."

അമ്പിലിത്ഥം ഭക്തി വീണക്കമ്പികളിൽ നിന്നിഗ്ഗാനം
സമ്പ്രീതയായ് തൂകുമ്പോളിത്താളം തെററാതെ
തൻകൈകൊണ്ടിച്ചക്രം മന്ദം പങ്കജാക്ഷി തിരിക്കയാം
സങ്കല്പത്താൽ കാലചക്രം ചിച്ഛക്തിപോലെ.

ധമ്മാധമ്മപ്പരുത്തിയിൽ സമ്മർദ്ദനയന്ത്രം വെച്ചാൽ
മമ്മം പൊട്ടിച്ചധമ്മത്തെദ്ദൂരവേ തള്ളി ;
നേത്തുനേത്തു പോരും ധമ്മ "വത്തി"കഠക്കു മാത്രം താനി-
ക്കീത്തനീയചക്രത്തിങ്കൽ പ്രവേശമുള്ളൂ.

സൂരചക്രം തിരിഞ്ഞെന്നും ദൂരെത്തള്ളിക്ഷാരദ്രവ്യം
വാരിധിയിൽനിന്നെടുപ്പതാവിയെ മാത്രം
അംബരത്തിൽ തിരിയുന്ന പമ്പരമായ് സൂക്ഷ്മചക്രം
അംബുധാര തൂകിടുന്നു നീരാവിമേഘം.

ആകാശത്തിലൊരു ഭാഗം സൂരചക്രം തിരിയുന്നു
മേഘവൃന്ദമൊരു ഭാഗം വാരിതൂകുന്നു.
ബലം പൂണ്ടിച്ചക്രം തന്വീവലകയ്യിൽത്തിരിയുന്നു
നലം! നലം! നൂൽ വീഴുന്നിതിടക്കൈത്താരിൽ.

"വട്ടം വട്ടം തിരിയുമിച്ചക്രത്തിൻ ചുററളവിന്റെ
തിട്ടമായൊരററം കാണ്മാൻ പ്രയാസ"മെന്നോ?
നീളെ നീളെ വരുന്നൊരീ നൂലിൻമാല പറയുന്നു
പാലൊഴുകും ചാരുവർണ്ണപ്പുഞ്ചിരിയാലെ.

ശുഭ്ര"വർണ്ണ"സത്വം വീണ്ടും നിർഭരമീ ഭാരതത്തിൽ
നിർഭാസിപ്പിക്കുമിത്തന്തു ധർമ്മതന്തു താൻ.
"സൽ" "ഗുണ"ങ്ങളിവതിങ്ങിയുൽഗമിച്ചു തമ്മിൽച്ചേർന്നു
വൽഗുക്കളായ് നാലുവർണ്ണവർഗ്ഗങ്ങളായാൽ

ജാതിമത്സരമാമപഖ്യാതി വിട്ടീ മാതൃഭൂമി
ജ്യോതിസ്സേറി സ്വതന്ത്രയായ്ദ്യോതിക്കുമല്ലോ.
ഭാരതമാതാവേ! ജയ! ഭാരതമാതാവേ! ജയ!
വാരിതീർത്ഥസരിൽക്ഷേത്രഭൂഷണേ! ജയ!

## പരീക്ഷ

I

അവശ്യപ്പെട്ടപ്രകാരം രൂപാന്തരപ്പെടുത്തുക :—

1. ചിലർക്കു മാത്രമേ ഈ ചക്രത്തിങ്കൽ പ്രവേശമുള്ളു. ('പ്രവേശം' എന്ന നാമത്തിന്റെ ക്രിയാരൂപം പ്രയോഗിക്കുക.)

2. അവൾ സംപ്രീതയായ് ഗാനം ചെയ്യുന്നു. (സംപ്രീതിയെന്ന നാമപദം പ്രയോഗിക്കുക.)
3. മാതൃഭൂമി സ്വതന്ത്രയായ് ശോഭിക്കും. (സ്വാതന്ത്ര്യം എന്ന നാമപദം പ്രയോഗിക്കുക.)

II

ഒരു സ്ത്രീ ചക്ക് തിരിക്കുന്നതിനെ കാണിക്കുന്ന ഒരു ചിത്രം വരക്കുക.

# അവന്തിക

അതിപ്രാചീനങ്ങളായ ഏഴു വിശിഷ്ടനഗരങ്ങളിൽ വെച്ച് എല്ലാം കൊണ്ടും പ്രാധാന്യമേറിയ നഗരം അവന്തികയാകുന്നു. ക്രിസ്തുവർഷാരംഭം മുതൽക്കു തന്നെ ഇതിനെ ഉജ്ജയിനി എന്നാണ് പറഞ്ഞുവരുന്നതു്. പുണ്യക്ഷേത്രങ്ങളും ബഹുവിധപരിഷ്ക്കാരങ്ങളും സർവ്വോപരി ശിപ്രാനദിയും ഉള്ളതുകൊണ്ടു് അവന്തികാനഗരം യോഗികൾക്കും ഭോഗികൾക്കും സുഖവാസത്തിന്നു പററിയതാകുന്നു. അവിടെയുള്ള മഹനീയമായ മഹാകാളക്ഷേത്രത്തിലെ മഹേശ്വര വിഗ്രഹത്തിൻെറ മദ്ധ്യത്തിലായി സുരക്ഷിതമായി വെച്ചിട്ടുള്ള ജലരാശിയിൽ സമസ്ത ജീവികളുടേയും ബീജങ്ങൾ അവശേഷിച്ചിരിപ്പുണ്ടു് എന്നാണ് സങ്കല്പം. ഈ സംഗതി കൊണ്ടു് അവന്തികാനഗരത്തെ സന്താനനഗരമെന്നും വിളിക്കാറുണ്ടു്.

സമുദ്രവിതാനത്തിൽനിന്നു് ഏതാണ്ടു് 1745 അടി ഉയരമുള്ള മാൾവാ പീഠഭൂമിയിലാണ് അവന്തിക സ്ഥിതി ചെയ്യുന്നതു്. ഭാരതീയരുടെ ജ്യോതിശ്ശാസ്ത്രത്തിൽ ധ്രുവരേഖകളെ കണക്കാക്കുന്നതു് അവന്തികാധ്രുവരേഖയെ മൂലരേഖയായി സങ്കല്പിച്ചിട്ടാണ്.

ചരിത്രകാലത്തിന്നു് മൂവ്വായിരം കൊല്ലം മുമ്പുതന്നെ അവന്തികയുടെ യശസ്സ് സർവ്വത്ര വ്യാപിച്ചിരുന്നു. അതിലെ പൊൻതാഴികക്കുടങ്ങളേയും ശിപ്രാനദിയേയും വർണ്ണിച്ചിട്ടുള്ള കാളിദാസന്നും മററു പണ്ഡിതന്മാർക്കും അതിനോടു വലിയ പ്രതിപത്തിയുള്ളതായിക്കാണുന്നുണ്ടു്. അശോകൻ, വിക്രമാദിത്യൻ, അക്‌ബർ മുതലായ ചക്രവർത്തിമാർക്കും അവന്തിക "കണ്ണിലുണ്ണി"യായിരുന്നു.

നഷ്ടശിഷ്ടങ്ങളായ അവന്തികയിലെ ഓരോ വസ്തുക്കൾ പരിശോധിച്ചശേഷം, ഇത്ര പൌരാണികമായ നഗരം മറ്റൊന്നില്ലെന്നു ഗവേഷണവിദഗ്ദ്ധന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. സമകാലികസൃഷ്ടി എന്ന അൎത്ഥത്തിൽ "പ്രതികല്പ" എന്ന ഒരു സംസ്കൃതപ്പേരു കൂടി ഈ അവന്തികയ്ക്കു് പണ്ഡിതന്മാർ പറഞ്ഞു വരുന്നുണ്ടു്. ശ്രീകൃഷ്ണന്റെ ഗുരുകുലമായ സാന്ദീപനിയുടെ ആശ്രമം സ്ഥിതിചെയ്തതു് അവന്തികയിലത്രെ. "അങ്കപാദ" എന്നു വിളിച്ചു വരുന്ന ആ സ്ഥലത്തേയ്ക്കു ജീവിതത്തിൽ ഒരു പ്രാവശ്യമെങ്കിലും വീരവൈഷ്ണവന്മാർ തീൎത്ഥയാത്ര ചെയ്യാറുണ്ടു്. മഹാകാളക്ഷേത്രത്തിലെ ശിവദൎശനത്തിന്നുവേണ്ടി ശൈവന്മാരും കോടിക്കണക്കിൽ അവിടെ എത്തിച്ചേരുന്നു. 1235-ൽ ആൽതമിഷ് മഹാകാളക്ഷേത്രത്തെ നശിപ്പിക്കയും, അതിലെ രത്നഖചിതമായ വിഗ്രഹത്തെ ദില്ലിയിലേക്കു കൊണ്ടുപോകയും ചെയ്തു. ഇന്നു കാണുന്ന ആ ക്ഷേത്രം ഒരു മഹാരാഷ്ട്രരാജാവിന്റെ സചിവനായ രാമചന്ദ്രൻ 500 കൊല്ലങ്ങൾക്കു മുമ്പു നിൎമ്മിച്ചതാണു്. ഇന്നു് അവിടെ ദൎശനത്തിന്നായി വരുന്ന ഭക്തന്മാരെ സ്വാഗതം ചെയ്യുവാൻ അസംഖ്യം പുരോഹിതന്മാർ സന്നദ്ധരായുണ്ടു്. കൃഷ്ണൻ അവന്തികയിൽ ഗുരുകുലവാസം ചെയ്തിരുന്ന കാലത്തുതന്നെ അവന്തികാനഗരം ഖഗോളശാസ്ത്രത്തിൽ വളരെ പ്രസിദ്ധിയുള്ളതായിരുന്നു. ഇപ്പോൾ അവിടെ സ്ഥിതിചെയ്യുന്ന നക്ഷത്രശാല (യന്ത്രമഹാൾ) 1693-ൽ ജയസിംഹമഹാരാജാവു് നിൎമ്മിച്ചതാകുന്നു. അതിൽ ശിലാനിൎമ്മിതങ്ങളായ അനവധി ഖഗോളശാസ്ത്രോപകരണങ്ങൾ ഉണ്ടു്. ത്രികോണാകൃതിയിലുള്ള അതിന്റെ ഒരു ചുമരു് ശരിയായി തെക്കുവടക്കു കാണിക്കുന്നതും ഭൂമിയുടെ അച്ചുതണ്ടിന്നു സമാന്തരമായി നിൎമ്മിക്കപ്പെട്ടതുമാണു്.

അവന്തികയുടെ അഹങ്കാരനിദാനമായ ശിപ്രാനദിയിലെ ജലം മലിനമാകാതിരിപ്പാൻ വേണ്ടി അതിൽ സോപ്പു, തേച്ചുകുളി മുതലായവ വിരോധിക്കപ്പെട്ടിരിക്കുന്നു. ആ നദിയുടെ തീരത്തുള്ള വനങ്ങളിൽ നായാട്ടു ചെയ്യുകയോ നദിയിൽനിന്നു ജലജന്തുക്കളെ പിടിക്കുകയോ പാടില്ലെന്നു പ്രഖ്യാപിക്കുന്ന അശോകചക്രവർത്തിയുടെ ശിലാശാസനങ്ങൾ അവിടെ ഇന്നും കാണാം. ഇന്ത്യാരാജ്യത്തു മറ്റേതു നദിയിലും ഇല്ലാത്ത ഒരുതരം ആമകളെ ശിപ്രാനദിയിൽ സുലഭമായിക്കാണാം. പ്രാണിസംരക്ഷണത്തിൽ ജാഗരൂകനായ ശ്രീബുദ്ധമുനിയുടെ ആദർശങ്ങളെ കൈക്കൊണ്ട അശോകമഹാരാജാവിൻെറ ശാസനത്തെ ഉജ്ജയിനീനിവാസികളും തീർത്ഥയാത്രക്കാരും ആദരിച്ചു വരുന്നു. അവർ നദിയിലെ ജന്തുക്കൾക്കു പലപ്പോഴും ആഹാരവും കൊടുക്കാറുണ്ടു്. മുമ്പൊരു കാലത്തു ഹിമവൽസേതുപര്യന്തം നടപ്പുണ്ടായിരുന്ന ജീവകാരുണ്യം ഇപ്പോൾ ഇന്ത്യയിൽ അപൂർവ്വമായേ കാണുന്നുള്ളു. പരപ്രാണനെ രക്ഷിക്കുന്നതിന്നുവേണ്ടി തൻെറ പ്രാണനെക്കൂടി ഉപേക്ഷിപ്പാനുദ്യമിച്ച ശിബി, ജീമൂതവാഹനൻ മുതലായവരെ ഭാരതീയർ ഒരിക്കലും മറക്കരുതു്. ശിപ്രാതീരത്തിൽവെച്ചു പശുക്കൾക്കു ധർമ്മമായി പുല്ലു കൊടുക്കുന്നതും കാണ്മാൻ കൌതുകമുള്ള ഒരു കാഴ്ചയാണു്.

ശിപ്രാതീരത്തിൽ മൂന്നുത്സവങ്ങളും, മഹാകാളക്ഷേത്രത്തിൽ മഹാശിവരാത്രിയും, കൊല്ലംതോറും കൊണ്ടാടിവരുന്നു. പന്ത്രണ്ടു കൊല്ലം കൂടുമ്പോൾ ഒരിക്കൽ നടത്തുന്ന "സിംഹസ്ഥ" എന്ന പുണ്യദിനത്തിൽ — അതാവിതു്, വ്യാഴം ചിങ്ങംരാശിയിൽ പ്രവേശിക്കുകയും സപ്തർഷികൾ പ്രതിഫലിക്കുകയും ചെയ്യുന്ന ദിനം — തീർത്ഥയാത്രക്കാരടക്കം 12 ലക്ഷത്തിലധികം ജനങ്ങൾ നാനാദിക്കുകളിൽനിന്നുമായി

അവന്തികയിൽ എത്തിച്ചേരുന്നുണ്ട്. ശൈവന്മാർ നദിയുടെ ഇടത്തുകരയിലും വൈഷ്ണവന്മാർ അങ്കപാദത്തിന്നടുത്തു വലത്തുകരയിലും താമസിക്കുന്നു. ഉത്സവാരംഭം മുതൽ മൂന്നാഴ്ച ഗ്വാളിയോർ മഹാരാജാവു ശിഷ്ടരായ അതിഥികളെ സൽക്കരിക്കുന്നു. ഉജ്ജയിനിയിലുള്ള പ്രഭുക്കന്മാർ അതു പോലെ മററുള്ളവരേയും ഉപചരിക്കുന്നു. ശൈവന്മാരും വൈഷ്ണവന്മാരും തിങ്ങി നിറയുന്ന ഈ കാലത്തു ലഹളയൊന്നും ഉണ്ടാകാതിരിപ്പാൻ പൊല്ലീസ്സുകാർ മുൻകരുതൽ ചെയ്യാറുണ്ട്. ശിപ്രാതീരത്തിൽ നഗ്നസന്യാസിയായി കാലം കഴിച്ച തൻെറ ജ്യേഷ്ഠനിൽനിന്നാണ് വിക്രമാദിത്യന്നു സിംഹാസനം സിദ്ധിച്ചതെന്ന സംഗതിയാൽ ഇന്നും ഗ്വാളിയോർ രാജകുടുംബം അവിടെയുള്ള സന്യാസിയായ മഹന്തിനെ സൽക്കരിച്ചു വരുന്നു.

പൂർവ്വകാലങ്ങളിൽ അവന്തിക, യുദ്ധാഭ്യാസത്തിന്നുള്ള ഒരു രംഗമായിരുന്നു. "ആകരം" എന്ന നാമധേയത്തിൽ കായികാഭ്യാസത്തിന്നുള്ള ഒരു വിദ്യാലയം അവിടെയുണ്ടായിരുന്നു. വാൾ, കുന്തം, ഗദ, വെണ്മഴു തുടങ്ങിയുള്ള ആയുധങ്ങളുടെ പ്രയോഗം അനേകം യുവാക്കന്മാർ അവിടെ വെച്ചു പരിശീലിച്ചുവന്നു. ചുരുക്കിപ്പറയുന്നതായാൽ, എല്ലാ സംഗതികളെക്കൊണ്ടും ഭാരതഭൂമിയുടെ ഒരു തലസ്ഥാനപട്ടണത്തിന്നു വേണ്ട യോഗ്യതകൾ അവന്തികക്കു പൂർണ്ണമായിട്ടുണ്ടായിരുന്നു.

## പരീക്ഷ

I

അവന്തികക്ക് 'സന്താനനഗരം,' 'പ്രതികല്പ' എന്നീ പേരുകളുണ്ടാവാനുള്ള കാരണം, അതിന്നു ഖഗോളശാസ്ത്രസംബന്ധമായുണ്ടായിരുന്ന

പ്രാധാന്യം, ഇവയെ വിവരിക്കുക. ഓരോന്നും ഓരോ ഖണ്ഡികയിൽ അടക്കുക.

II

'സിംഹസ്ഥ' എന്ന ഉത്സവത്തെപ്പററി നിങ്ങളുടെ സ്നേഹിതന്നു എഴുതുംപോലെ ഒരെഴുത്തുണ്ടാക്കുക.

III

വാക്യത്തിൽ പ്രയോഗിക്കുക:—

കണ്ണിലുണ്ണി; നഷ്ടശിഷ്ടങ്ങൾ; രത്നഖചിതം; ശിലാനിർമ്മിതം; ജാഗരൂക; ഹിമവൽസേതുപര്യന്തം.

23

# ഒരു നായാട്ടിൻെറ പ്രതിദ്ധ്വനി

അതികമനീയമായ ഒരു വനാന്തരം. അല്പം മുമ്പു പെയ്തു ഒരു മഴ നിമിത്തം ഇലകളിലും പുഷ്പങ്ങളിലും തുള്ളി തുള്ളിയായി നിന്നിരുന്ന ജലകണങ്ങൾ, ബാലാൎക്കകിരണങ്ങളുടെ പ്രതിഫലനംകൊണ്ടു ചെറിയ ചെറിയ രസക്കുടുക്കകൾ പോലെ മിന്നിക്കൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്കു പുഷ്പങ്ങളിൽനിന്നു പാറിക്കൊണ്ടിരുന്ന വണ്ടുകൾ ഉണ്ടാക്കിയ ഝങ്കാരം കാന്താരനിശ്ശബ്ദതയെ അല്പം ഭേദിച്ചു. ചിത്രപക്ഷങ്ങളോടു കൂടിയ കിളികൾ വൃക്ഷശാഖകളിൽ ചാടിച്ചാടി ശബ്ദങ്ങൾ ഉണ്ടാക്കുകയും ചെയ്തിരുന്നു. അത്യുന്നതങ്ങളായ ചില മരങ്ങളിൽ പൊകണകളും ചൂളകളും പറ്റിയിരുന്നു് തങ്ങളുടെ കളകൂജിതങ്ങളാൽ പ്രഭാതസൂൎയ്യനു സ്വാഗതമരുളുന്നു.

നാലുഭാഗവും വൻകാടുകളാൽ ചുററപ്പെട്ടു്, നടുവിൽ പച്ചപ്പുല്ലു നിറഞ്ഞ ഒരു മൈതാനത്തിൽ നിന്നു മേഞ്ഞുംകൊണ്ടിരുന്ന ഒരു മാൻകിടാവു പെട്ടെന്നു മേലോട്ടു നോക്കിച്ചാടി കാട്ടിനുള്ളിലേയ്ക്കു് ഓടിപ്പോയി. അതിൻെറ വഴിയേ തന്നെ ദൃഷ്ടികളെ പതിപ്പിക്കുന്നതായാൽ, സൂൎയ്യകിരണങ്ങൾക്കു ശക്തി കൂടുംതോറും മെല്ലെമെല്ലെ പൊന്തിപ്പോകുന്ന 'കോട'യിൽകൂടി കൂട്ടംകൂട്ടമായി കുതിച്ചോടുന്ന പുള്ളിമാനുകളെക്കാണാം. പകൽ മുഴുവനും പുറത്തു വരുവാൻ ധൈൎയ്യപ്പെടാതെ അവിടവിടെ പൊന്തകളിൽ ഭീരുക്കളായി പാൎത്തു വരുന്ന ഈ സാധുമൃഗങ്ങൾ രാത്രികാലത്തിൽ, പകുതിയെങ്കിലും ഭയമൊഴിഞ്ഞുവെന്നുവെച്ചു മൈതാനങ്ങളിൽ വന്നു മേയുന്നു. പ്രഭാതത്തിൽ വീശുന്ന മന്ദമാരുതനേററു്, നവ

തുഷാരകണങ്ങഠം നിറഞ്ഞ പച്ചപ്പുല്ല് തിന്നു, മതിമറന്നു നില്ക്കുന്ന അവ നേരം പുലരുന്നതുകൂടി അറിയുന്നില്ല.

മനുഷ്യന്നു തൻെറ കണ്ണുകളുടെ പ്രയോജനം പൂൎത്തിയാവേണമെങ്കിൽ ഈവക കാഴ്ചകളെയാണു് കാണേണ്ടതു്. ഗംഭീരവും മനോഹരവും ആയ വനസ്ഥലം ആനന്ദപൂൎണ്ണമെന്നു പറയപ്പെടുന്ന ആ വേദാന്തതത്വത്തിലേയ്ക്കോ, ഈ ലോകത്തിൻെറ നിസ്തുലമഹിമയെക്കുറിച്ചുള്ള ഒരു ചിന്താസാഗരത്തിലേയ്ക്കോ ഒരുവനെ തള്ളിവിടുവാൻ പൎയ്യാപ്തമാണു്. പ്രകൃതിയുടെ ഭംഗി വിപിനപ്രദേശങ്ങളിൽത്തന്നെയാണു് അകൃത്രിമമായും പരിപൂൎണ്ണമായും പരിലസിക്കുന്നതു്. "കാന്താരവാസം സുഖം" എന്നു പണ്ടുള്ളവർ പറഞ്ഞിട്ടുള്ളതു വെറുതേയൊന്നുമല്ല.

കാററുകൊണ്ടു തമ്മിൽ ഉരസുന്ന വിടപിശാഖകഠം ഉണ്ടാക്കുന്ന ശബ്ദമോ ചില പക്ഷികളുടെ കോമളങ്ങളും മററു ചിലവയുടെ ഭയങ്കരങ്ങളും ആയ രവമോ അല്ലാതെ വിവിധജന്തുപരിപൂൎണ്ണമായ ഈവക വനങ്ങളിൽ പകൽസമയത്തു യാതൊരൊച്ചയും ഉണ്ടാവുകയില്ല. ഒരിഞ്ചുപോലും ഒഴിക്കാതെ മൈതാനഭൂമികഠം മുഴുവൻ ചവിട്ടിമറിച്ചു രാത്രികാലങ്ങളിൽ അഹങ്കരിച്ചു നടക്കുന്ന കാട്ടികളുടെ കുളമ്പടികളും, അരുവികളുടെ തീരങ്ങളിൽ ചിലപ്പോഠം കാണുന്ന നരിച്ചവിട്ടുകളും, ആനക്കൂട്ടങ്ങളുടെ വട്ടച്ചവിട്ടുകുഴികളും, ഏതൊരുവൻെറയും ഹൃദയത്തിൽ പെട്ടെന്നു് ഒരു ഞെട്ടൽ ഉണ്ടാക്കാതിരിക്കുകയില്ല.

തോക്കുണ്ടല്ലോ കൈയിൽ, എന്ന ധൈൎയ്യത്തോടുകൂടി ഞാനും ചില കൂട്ടാളികളും കാട്ടിന്നുള്ളിൽ സഞ്ചരിക്കുകയായിരുന്നു. കാൽപ്പെരുമാററം കേട്ടു ചാടിപ്പോകുന്ന ചില മാനുകളെയല്ലാതെ ഒരു മണിക്കൂറോളം നടന്നിട്ടും വേറെ

യൊന്നും കാണുകയുണ്ടായില്ല. ഏകദേശം മൂന്നു മണിക്കൂർ സമയം പിന്നേയും ഇങ്ങിനെ കഴിച്ചു. പെട്ടെന്നു പിന്നിൽ നിന്നൊരു വെടി പൊട്ടുന്നതു കേട്ടു ഞെട്ടി തിരിഞ്ഞുനോക്കിയപ്പോൾ ഞാൻ കണ്ടതു വലിയ വലിയ പാറക്കല്ലുകൾ കൂട്ടംകൂട്ടമായി ഉരുണ്ടുവരുന്നതുപോലെയുള്ള ഒരു കൂട്ടം കാട്ടികളെ ആയിരുന്നു. വെടിവെയ്ക്കാവുന്ന ഏതെങ്കിലും ഒരു ജന്തുവിനെ മുമ്പിൽ കാണട്ടെ, എന്നു അതുവരെ പ്രാൎത്ഥിച്ചിരുന്ന ഞാൻ ഉടനടി കിംകൎത്തവ്യതാമൂഢനായി അല്പ നേരം നിന്നു. ആകസ്മികമായുണ്ടായ ആ പരിഭ്രമം വിട്ടുപോയി നോക്കുമ്പോഴാണ് എന്റെ ഒരു പ്രാണസ്നേഹിതനെ വലിയ ഒരു പോത്ത് അതിന്റെ കൊമ്പുകളുടെ ഇടയിലാക്കി കളിപ്പിക്കുന്നതു കണ്ടത്. പരിഭ്രമിച്ചും ഭയന്നും ഞാൻ എന്റെ തോക്കിന്റെ രണ്ടു കുഴലും ഒന്നായി ഒഴിച്ചുകളഞ്ഞു. "അയ്യോ! നിരായുധനായല്ലോ" എന്ന വിചാരം എന്നെ പൂൎവ്വാധികം പരിഭ്രമിപ്പിച്ചു എന്നു മാത്രമല്ല, പ്രജ്ഞാഹീനനാക്കുക കൂടിച്ചെയ്തു. തീ പോലെ ചൂടോടുകൂടിയ ഒരു ശ്വാസം മുഖത്തുതട്ടി പെട്ടെന്നുണൎന്ന എന്റെ അക്ഷികൾക്കു ലക്ഷ്യമായതു്, ഏകദേശം ഒരഞ്ചുവാര അകലെയായി ക്രോധിച്ചുനില്ക്കുന്ന ഒരു കാട്ടുപോത്തായിരുന്നു. കാണലും അടുത്തുവരലും ഒന്നായിക്കഴിഞ്ഞു. ഉഗ്രമൂൎത്തിയായ ആ ജന്തുവിനെ കണ്ട ഉടനെ ഞാൻ ഭയവിവശനായി കണ്ണടച്ച്, "വരുന്നതു വരട്ടെ" എന്നുറച്ചു നിലത്തു കിടന്നു. എന്തോ ഒന്നാലോചിച്ചു ദേഹം തടവി നോക്കിയപ്പോൾ, രക്തം പുരണ്ടപോലെ തോന്നി. "കാലപുരിയിലേയ്ക്കു ഒരാൾകൂടി ഇതാ വരുന്നു", എന്നു സന്തുഷ്ടനായ കാവൽക്കാരൻ ഘണ്ടാനാദം തുടരെത്തുടരെ പുറപ്പെടുവിക്കുന്നതും കേട്ടു. കാട്ടുപോത്തിനെത്തന്നെ ചിന്തിച്ചു

കൊണ്ടു്, അതു കേട്ടുണന്നു. "കട്ടുന്തുടി കൊട്ടുന്ന ഹൃദയത്തോടുകൂടി" നോക്കിയപ്പോഠ, വീട്ടിന്റെ വടക്കെ കോലായിൽ സുഖമായി കിടക്കുന്നതായും ഓട്ടയുള്ള ഓടിനുള്ളിൽ കൂടി വീണ വെള്ളത്താൽ ഷട്ട് മുഴവൻ നനഞ്ഞതായും കണ്ടു കണ്ണുതിരുമ്മി എഴുന്നേററപ്പോഠ രാവിലത്തെ ചായ അടുത്തു വെച്ചു പോകുന്ന രാമൻനായരുടെ പിൻപുറമാണു് കണ്ടതു്. വേഗം കിടക്ക മടക്കി തൂൺചാരിക്കൊണ്ടു കുറച്ചുനേരം ഇഹലോകത്തിലും പരലോകത്തിലും അല്ലാതെ ചിന്താമഗ്നനായി ഇരുന്നു. തലേ ദിവസം ഒരു നായാട്ടിൽ ഏർപ്പെട്ടു ക്ഷീണിച്ചുറങ്ങിയതു നിമിത്തമുണ്ടായ ഒരു സ്വപ്നം മാത്രമാണു് എന്നെ ഇത്രമാത്രം ഭയാകുലനാക്കിത്തീർത്തതു് എന്നു് എനിക്കപ്പോഠ മനസ്സിലായി.

## പരീക്ഷ

I

സ്വപ്നത്തിൽ അനുഭവമായ സംഭവങ്ങളെ ഒരു സ്നേഹിതന്നെഴുതിയറിയിക്കുന്ന വിധം ഒരെഴുത്തുണ്ടാക്കുക.

II

തെററു തീർത്തെഴുതുക :—

1. കാണലും അടുത്തുവരുന്നുവെന്നും ഒന്നായിക്കഴിഞ്ഞു.
2. കാലപുരിയോടു ഇതാ ഒരാഠകൂടി വരുന്നുണ്ടു്.
3. ഉണന്നു നോക്കിയപ്പോഠ രാവിലത്തെ രാമൻ നായരുടെ ചായ അടുത്തുവെച്ചു പോകുന്ന പിൻപുറമാണു് കണ്ടതു്.

# ശ്രീബുദ്ധചരിതം.

യാഗശാലയിൽ ദീക്ഷിച്ചരുളും നൃപനോടു
വേഗമങ്ങെത്തിയൊരു കിങ്കരനുണർത്തിച്ചു
യോഗീന്ദ്രനൊരാളാട്ടിൻകുട്ടിയെച്ചുമലിൽവെ-
ച്ചാഗതനായെന്നുള്ള വാർത്തയും സകൌതുകം.

പിന്നെയാടുകളോടുമകത്തു പുക്കദേവൻ
മന്നവൻ ഹോമശാല തന്നിൽ നില്പതു കണ്ടാൻ.

വരിയായ് ശുഭ്രവസ്ത്രം ധരിച്ചു മന്ത്രം ജപി-
ച്ചിരുപാർശ്വവും നിൽക്കുമന്തണർതന്മദ്ധ്യത്തിൽ

സുഗന്ധാഢ്യമാമിന്ധനോച്ചയത്തിന്മേൽ കത്തി
പ്രകടജ്വാലനീട്ടി ഭൂ ഭൂ ശബ്ദമോടാർത്തും

ചൊരിയും നെയ്യും സോമരസവുമുണ്ടു ജൃംഭി-
ച്ചെരിഞ്ഞു വാച്ചു പൊങ്ങി വായുവിൽ തത്തിക്കേറി

സ്ഫുലിംഗങ്ങളാൽ പൊട്ടിച്ചിരിച്ചു ഘോരമായി
ജ്വലിച്ചിതങ്ങു മദ്ധ്യഹോമകുണ്ഡത്തിലഗ്നി.

തീമലയതിന്നടിവാരത്തെ വലംവെച്ചു
ധൂമസംവൃതമായ് ചേർന്നൊലിച്ചു മണലൂടെ
ആ മഹത്തിങ്കൽ ബലികഴിച്ചൊരജങ്ങൾതൻ
ഭീമമാം രക്തനദി പാഞ്ഞുകൊണ്ടിരുന്നിതു.

അങ്ങടുത്തു താൻ മെയ്യിൽ പുള്ളികൾ പൂണ്ടു നീണ്ട
ശൃംഗങ്ങളാർന്നുള്ളൊരു കോലാടും കിടന്നിതു,

ഉൽഗളനാളം പിന്നോക്കം തിരിച്ചഹോ മുഞ്ഞ-
പ്പുൽകയറാൽ കെട്ടിയ ഖിന്നമാം ശിരസ്സോടും

അതിൻെറ കഴുത്തിൽ തൻ മൂർച്ചയേറിയ കത്തി-
യദയം ചേർത്തു താഴ്ത്തി നിന്നു വൈദികനേകൻ.

"ദൈവതങ്ങളേ ! തുഷ്ടി നേടുവിൻ ചുടുചോര
തൂവുമീ മേഷരക്തം തന്നെ നോക്കുവിൻ നിങ്ങൾ.



ഭൂപതി ബിംബിസാരനിതിനെയർപ്പിക്കുന്നു
ഹാ ! ബലിയായ്നിങ്ങൾക്കീ നെടിയയജ്ഞാന്തത്തിൽ.

എരിഞ്ഞീടുമീ മണമാന്നൊരഗ്നിയിൽ വെന്തു
പൊരിഞ്ഞ മാംസത്തിൻെറ മേദുരസൌരഭത്തെ

സരസം സ്വദിച്ചു ചിത്താനന്ദമാന്നീടുക;
പരമീയാട്ടിൻെറ മേലാവഹിച്ചിരിപ്പൊരു

നരനായകൻ തൻെറ പാപപങ്കങ്ങളെല്ലാ-
മെരിതീയിതിൽ തന്നെ വെന്തു വെണ്ണീറായ്പോക.

വെട്ടുന്നു മേഷത്തെ ഞാ"നെന്നു ചൊല്ലിനാൻ മന്ത്രം;
പെട്ടെന്നു കടന്നെത്തി ഭഗവാൻ കൃപാകുലൻ.

"അരുതു മഹാരാജ, വെട്ടുവാനയ്യരു-
തുരുസാഹസമങ്ങിസ്സാധുജന്തുവെ"യെന്നു

കരൾ നൊന്തോതീടിനാൻ, കൂസാതെ കോലാടിനെ
വിരവിൽചെന്നു കയറഴിച്ചു വിട്ടീടിനാൻ.

ആരുമേ തട്ടത്തുമില്ലഹോ ധീരനാമ-
ക്കാരുണികനെ സ്വയം തന്നുടെ തേജസ്സിനാൽ.

മന്നവൻ തന്നെ നോക്കി മുമ്പിൽനിന്നുദാരമായ്
പിന്നെയപ്രാണികൃപാവാരിധിയരുൾചെയ്താൻ.

"അന്തമേകുവാനാക്കുമെളുതാമിജ്ജീവിതം
ഹന്ത! ഭൂപനു പോലും നിർമ്മിപ്പാനരുതല്ലോ.

വിസ്മയാവഹമൊരു തത്വമാണതെന്നതു
വിസ്മരിച്ചഹോ മർത്ത്യനതിനെ ഹിംസിക്കാമോ?

എന്നല്ല നരമ്പാൽ നല്ലോമനപ്പൂരോമങ്ങ-
ളെന്നിതുകളാം നിജസർവ്വസ്വം നമുക്കേകി

നമ്മളെ വിശ്വസിച്ചു നാളുകൾ നയിക്കുന്ന
കന്മഷമോരാതുള്ള കൂട്ടങ്ങളീയാടുകൾ.

വിളിച്ച വഴി പോരു മിത്തുണാശികൾ നീട്ടും
ഗളനാളത്തെ പിടിച്ചറുക്കെന്നതു കഷ്ടം !

എന്തൊരു കുടിലത യെന്തു നിഷ്ഠുരണത-
യെന്തൊരക്രമമത്രെ നിഷ്ഠുരമഹാപാപം !

പുണ്യസോപാനമേറാൻ മോഹിച്ചു യജ്ഞംചെയ്തു
നിർണ്ണയം നിങ്ങൾ നരകാബ്ധിയിൽ പതിക്കുന്നു.

നിങ്ങൾകൊല്ലും ജന്തുക്കൾ നിങ്ങളായ് ജനിച്ചീടാം ;
നിങ്ങളെക്കൊൽവാനവ ഖഡ്ഗങ്ങൾ ധരിച്ചീടാം ;

എങ്ങിനെയൊഴിക്കാവൂ ദുഷ്കൃതം, ബ്രഹ്മാണ്ഡത്തി-
ലെങ്ങുപോയൊളിക്കാവൂ നിയതി വിളിക്കുമ്പോൾ ?

ഓക്കുവിനയ്യോ ചെന്നു ചാടായ്കിൻ മററു മണ്ണാൽ
തുക്കുവാനരുതാത്ത നരകഗർത്തങ്ങളിൽ".

## പരീക്ഷ

I

ബുദ്ധഭഗവാൻ യാഗസ്ഥലത്തിൽ ചെന്നപ്പോൾ കണ്ട കാഴ്ചയെ വർണ്ണിക്കുക.

II

ഹിംസയെ വിരോധിച്ചുംകൊണ്ടു ബുദ്ധഭഗവാൻ അരുളിയ മൊഴികളുടെ സാരം എഴുതുക.

III

വാക്യത്തിൽ പ്രയോഗിക്കുക :—

ധൂമസംവൃതം; തന്മദ്ധ്യത്തിൽ; അപ്പിക്കുക; സാഹസം; വിസ്മയാവഹം.

5

# ആചാൎയ്യ പ്രഫുല്ലചന്ദ്ര റേ

ഭാരതീയമഹാന്മാരുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനം സൎവ്വഥാ അൎഹിക്കുന്ന ആചാൎയ്യ പ്രഫുല്ലചന്ദ്ര റേ, 1861-ൽ ജസ്സൂർ ജില്ലയിൽ പെട്ട റാറിലി എന്ന സ്ഥലത്തു ജനിച്ചു. ആഭിജാത്യവും ധനസ്ഥിതിയും ഉള്ളതായിരുന്നു പ്രഫുല്ല ചന്ദ്രന്റെ കുടുംബം. സെമിൻറാറായിരുന്ന ചന്ദ്രന്റെ പിതാവു്, സന്താനങ്ങളുടെ വിദ്യാഭ്യാസസൌകൎയ്യമുദ്ദേ ശിച്ചു്, 1870-ൽ കൽക്കത്തെയിൽ താമസമാക്കി. ഹാറി വിദ്യാലയത്തിലും, കേശവചന്ദ്രസേനനാൽ സ്ഥാപിതമായ ആൽബൎട്ടു് സ്കൂളിലും, ഈശ്വരചന്ദ്രവിദ്യാസാഗരനാൽ സ്ഥാപിതമായ മെട്രോപോലിട്ടൺ വിദ്യാലയത്തിലും, പഠി ച്ചതിന്നുശേഷം പ്രഫുല്ലചന്ദ്രൻ കൽക്കത്ത സൎവ്വകലാശാല യിൽ വിദ്യാഭ്യാസം തുടൎന്നു. പതിമൂന്നാം വയസ്സിൽ 'ചന്ദ്രനെ' കഠിനമായ അതിസാരരോഗം ബാധിക്കുകയാൽ, ഏതാനും മാസങ്ങൾ വിദ്യാഭ്യാസം മുടക്കേണ്ടിവന്നു. ആദ്യം മുതൽക്കുതന്നെ ചന്ദ്രന്റെ അസാധാരണമായ പ്രതിഭാവൈ ശിഷ്ട്യം പ്രത്യക്ഷപ്പെട്ടിരുന്നു. പഠിപ്പിലുള്ള പാടവം നിമിത്തം പ്രതിവൎഷം സമ്മാനങ്ങൾ കിട്ടുക പതിവായിരുന്നു.

കൽക്കത്ത പ്രസിഡൻസി കോളേജിൽ വിദ്യാൎത്ഥി യായ കാലത്തുതന്നെ ഫ്രഞ്ച്, ജൎമ്മൻ, സംസ്കൃതം എന്നീ ഭാഷകളിൽ നല്ല അവഗാഹമുണ്ടായിരുന്നു. ബി. എ.ക്കു വായിക്കുന്ന അവസരത്തിലാണു്, ജിൽക്രിസ്റ്റു് സ്കോളർ ഷിപ്പു പരീക്ഷക്കു ചന്ദ്രൻ ഹാജരായതു്. ഉന്നതവിദ്യാഭ്യാ സത്തിന്നു ശീമക്കു പോകുന്ന വിദ്യാൎത്ഥികൾക്കു നൽകി യിരുന്ന വേതനമായിരുന്നു ജിൽക്രിസ്റ്റു് സ്കോളർഷിപ്പു്.

ബി. ഏ. പാസായ ശേഷം, പഠനം തുടരുന്നതിന്നു് എഡിൻബൊറോവിലേക്കു കപ്പൽ കയറി. രസതന്ത്രം ഐച്ഛികവിഷയമായി സ്വീകരിച്ച് ബി. എസ്സ്. സി.



ആചാര്യ് പ്രഫുല്ലചന്ദ്ര റേ.

പരീക്ഷകൾ പഠിച്ചു. യഥാകാലം അതിൽ വിജയിയായി. അതിന്നുശേഷം പ്രശസ്തമായ നിലയിൽ 'ഡോക്ടർ' ബിരുദവും നേടി. രസതന്ത്രവിഷയകമായ ഗവേഷണത്തിൽ

വ്യാപൃതനായി ഒരു കൊല്ലംകൂടി അവിടെ കഴിച്ചതിന്നു ശേഷം, 1888-ൽ പ്രഫല്ലചന്ദ്രൻ ഇന്ത്യയിലേക്കു മടങ്ങി. സതീത്ഥ്യന്മാരുടേയും പ്രൊഫസർമാരുടേയും വിശേഷമായ പ്രശംസയ്ക്കും ആദരത്തിന്നും നമ്മുടെ നായകൻ പാത്രമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ.

ഒരു സംഭവം സ്മരണീയമാണ്. 'സിപ്പായി ലഹളക്കു മുമ്പും പിമ്പും ഉള്ള ഇന്ത്യയുടെ സ്ഥിതി' എന്ന വിഷയത്തെപ്പററി എഴുതുന്ന ഏററവും നല്ല ഉപന്യാസത്തിന്ന് ഒരു സമ്മാനം നല്കുന്നതാണെന്നു സർവ്വകലാശാലാധികൃതൻ പ്രഖ്യാപിച്ചു. നമ്മുടെ കഥാനായകനും ഉപന്യാസമത്സരത്തിൽ ചേന്നു. പ്രബന്ധം പരീക്ഷകന്മാരുടെ പ്രശംസയ്ക്കു വിഷയമായെങ്കിലും ബ്രിട്ടീഷുഭരണത്തെ അതിൽ ആക്ഷേപിച്ചിരുന്നു എന്നതു നിമിത്തം സമ്മാനം നഷ്ടപ്പെട്ടു. പ്രബന്ധം അധികൃതന്മാരുടെ വക്കൽനിന്നു തിരികെ വാങ്ങി സ്വന്തം ഉത്തരവാദിത്വത്തിൽ മുദ്രണം ചെയ്യുകയും തന്റെ ആംഗലസുഹൃത്തുക്കൾക്കെല്ലാം അതു അയക്കുകയും ചെയ്തു. നായകന്റെ ദേശാഭിമാനത്തിന്റേയും കാര്യബോധത്തിന്റേയും ഉത്തമലക്ഷ്യമായിരുന്നു ആ പ്രബന്ധം.

ഇന്ത്യയിൽ തിരിച്ചെത്തിയ ഡോക്ടർ പി. സി. റേ ബി. എസ്സ്. സി. ഒരു കൊല്ലം ഉദ്യോഗമില്ലാതെ കഴിക്കേണ്ടിവന്നു. ഐ. ഇ. എസ്സിൽപെട്ട ഒരു പ്രൊഫസരുദ്യോഗത്തിന്ന് അഹ്ഹത സമ്പൂർണ്ണമായി നായകന്നുണ്ടായിരുന്നുവെങ്കിലും ഇന്ത്യക്കാരനാണെന്ന ദോഷം നിമിത്തം അതു കിട്ടുകയുണ്ടായില്ല. ഒടുവിൽ 250ക. ശമ്പളത്തിൽ ഒരു അസിസ്റ്റാണ്ടു പ്രൊഫസറായി പ്രസിഡൻസി കോളേജിൽ നിയമിക്കപ്പെട്ടു. ഒരു കാൽ നൂററാണ്ടിലേറെക്കാലം, പ്രസിഡൻസി കോളേജിൽതന്നെ കഴിച്ചു. അദ്ധ്യാപന

ത്തിൽ മാത്രമല്ല, രസതന്ത്രവിഷയകമായ ഗവേഷണത്തിലും പ്രൊഫസർ റേ പരിശ്രമിച്ചിരുന്നു. പ്രസിഡൻസി കോളേജിൽ ജോലി നോക്കുന്ന കാലത്തായിരുന്നു തന്നെ വിശ്വവിഖ്യാതനാക്കിയ കണ്ടുപിടുത്തത്തിന്നു റേയ്ക്കു സാധിച്ചതു്. റേയുടെ കണ്ടുപിടുത്തത്തെപ്പററിയും അതിന്നു ശാസ്ത്രലോകത്തിലുള്ള സ്ഥാനത്തെപ്പററിയും ഉയന്ന ക്ലാസ്സുകളിൽ മാത്രമേ പഠിക്കുവാൻ സാധിക്കയുള്ളു. 1916-ൽ പുതുതായി കൽക്കത്തയിൽ സ്ഥാപിക്കപ്പെട്ട സയൻസ്സു കോളേജിൽ രസതന്ത്രവകുപ്പിലെ അദ്ധ്യക്ഷനായി നിയമിക്കപ്പെട്ടതോടുകൂടി, റേക്കു് പ്രസിഡൻസി കോളേജു വിടേണ്ടിവന്നു. കുറേ കൊല്ലം സയൻസ്സു കോളേജിൽ ജോലി നോക്കി. വാദ്ധക്യഗ്രസ്തനാകയാൽ ഒടുവിൽ ആ ഉദ്യോഗത്തേയും ഉപേക്ഷിച്ചു.

ഒരു ശാസ്ത്രജ്ഞൻെറ നിലയിൽ അന്യാദൃശമായ ഒരു സ്ഥാനം റേക്കുണ്ടു്. എന്നാൽ ഭാരതീയരായ നമുക്കു മഹാനായ ഒരു ത്യാഗിയുടേയും അത്യുത്തമനായ ഒരു ദേശാഭിമാനിയുടേയും നിലയിലാണു് അദ്ദേഹം അധികം ആദരണീയനായിരിക്കുന്നതു്. സ്വദേശിപ്രസ്ഥാനത്തിൽ റേ ചെയ്തിട്ടുള്ള പരിശ്രമം നിസ്തുലമാണു്. 1921-മുതൽ ഖദർ പ്രചരണത്തിൽ ആ ദേശാഭിമാനി ഉദ്യുക്തനായിരുന്നു. ബങ്കാളത്തിലെ ഗ്രാമങ്ങളിൽ ചക്കക്കു പ്രചുരപ്രചാരം ലഭിക്കാൻ കാരണം റേയുടെ ശ്രമം മാത്രമാണു്. 'ഞാൻ ഒരു സ്വദേശിയാണു്. സ്വദേശിവ്രതമാണെൻെറ മതം എന്നു് ഒരു പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞിട്ടുണ്ടു്. വിശ്വവിഖ്യാതനായ ഈ ശാസ്ത്രജ്ഞൻ തനിപ്പരുക്കൻ ഖദർ ധരിക്കുന്നതിൽ മാത്രമല്ല, ചക്കുകൊണ്ടു നൂൽനൂൽക്കുന്നതിൽ പോലും അഭിമാനം കൊള്ളുന്നു.

മാതൃഭൂമിയുടെ ഉന്നമനത്തിന്നും പ്രശസ്തിക്കും തന്റെ സർവ്വസ്വവും അദ്ദേഹം സമർപ്പിച്ചിരിക്കുന്നു. ശാസ്ത്രീയവിദ്യാഭ്യാസവും സാങ്കേതികവിദ്യാഭ്യാസവും പ്രചരിക്കുന്ന പക്ഷമേ ഭാരതത്തിന്നു് അഭിവൃദ്ധിയുണ്ടാവുകയുള്ളു എന്നു ആ കണ്ണു തെളിഞ്ഞ ദേശാഭിമാനി ഗ്രഹിച്ചു. ശാസ്ത്രാഭിവൃദ്ധിക്കായി വ്യയം ചെയ്യുന്നതിന്നു് എട്ടു ലക്ഷം ഉറപ്പികയാണു് ആചാര്യദേവൻ കൽക്കത്ത സർവ്വകലാശാലക്കു സംഭാവന ചെയ്തിട്ടുള്ളതു്.

ഇന്ത്യാരാജ്യത്തിൽനിന്നു പ്രതിവർഷം അനേക ലക്ഷം ഉറപ്പിക ഔഷധങ്ങൾക്കായി അന്യരാജ്യങ്ങളിലേക്കു പോകുന്നതിനെ തടയുന്നതിന്നും, ആ തുകയെ കഴിയുന്നേടത്തോളം ഈ രാജ്യത്തിൽത്തന്നെ ഉപയോഗിക്കുന്നതിന്നും ആയി ബങ്കാളത്തിൽ ഒരു ഔഷധനിർമ്മാണശാല റേ സ്ഥാപിച്ചു. അഞ്ഞൂറുറുപ്പികകൊണ്ടു് ആരംഭിച്ച ആ സ്ഥാപനം, ഇന്നു 50 ലക്ഷത്തിലേറെ മുതലെടുപ്പുള്ള "ബങ്കാൾ കെമിക്കൽ ആൻറ് ഫാർമററിക്കൽ വർക്സ്"ല്ലാതെ മറെറാന്നുമല്ല. ഇന്നു വിദേശീയൌഷധങ്ങളോടു കിടപിടിക്കത്തക്ക യോഗ്യത അവിടെ നിന്നുണ്ടാകുന്ന ഔഷധങ്ങൾക്കുണ്ടു്.

പുരാതനഭാരതീയക്കു രസതന്ത്രത്തിൽ വമ്പിച്ച നേട്ടങ്ങളുണ്ടായിരുന്നു എന്നും, ലോഹങ്ങളും ധാതുക്കളും രോഗചികിത്സക്കായി ആദ്യകാലം മുതല്ക്കേ ഭാരതീയർ ഉപയോഗിച്ചിരുന്നു എന്നും അസന്ദിഗ്ദ്ധങ്ങളായ തെളിവുകൾകൊണ്ടു തന്റെ ഹൈന്ദവരസതന്ത്രചരിത്രത്തിൽ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ടു്. നഷ്ടപ്രായമായ ആ മഹത്വത്തെ വീണ്ടും കരഗതമാക്കുവാൻ വേണ്ടി തന്റെ നാട്ടുകാരെ അതിൽ ഉപദേശിച്ചിട്ടുമുണ്ടു്. ആ ഗ്രന്ഥം ഒന്നുമാത്രം റേയുടെ ദേശാഭിമാനത്തെ തെളിയിക്കുവാൻ പര്യാപ്തമാണു്.

നമ്മുടെ രാജ്യത്തിന്നു നേരിട്ട ഓരോ ആപൽഘട്ടത്തിലും അവശത്രാണത്തിന്നായി തന്റെ ധനത്തേയും സ്വാധീനശക്തിയേയും അദ്ദേഹം ഉപയോഗിച്ചിട്ടുണ്ടു്. 1921-ലെ ക്ഷാമം നിമിത്തവും 1922-ലെ വെള്ളപ്പൊക്കം നിമിത്തവും ബങ്കാളത്തിലുണ്ടായ ദുരിതത്തിൽനിന്നു നാട്ടുകാരെ രക്ഷിക്കാൻ ആചാര്യദേവൻ ചെയ്ത പ്രയത്നം എത്രയും ശ്ലാഘ്യമായിരുന്നു. ലക്ഷക്കണക്കിന്നുള്ള തുകയാണദ്ദേഹം പിരിച്ചു സാധുസംരക്ഷണത്തിന്നു ചിലവാക്കീട്ടുള്ളതു്. "സർ പി. സി. റേയുടെ പരിശ്രമത്തിന്റെ ഫലമായി കോൺഗ്രസ്സിന്റെ പ്രശസ്തി (ദുരിതനിവാരണവിഷയത്തിൽ) വദ്ധിച്ചിരിക്കുന്നു," എന്നാണു് മാഞ്ചസ്റ്റർ ഗാർഡിയൻ പത്രം പോലും പ്രസ്താവിച്ചിട്ടുള്ളതു്.

250 ക. മുതൽ ആയിരം ഉറപ്പികയിലധികം ശമ്പളം ശ്രീമാൻ റേയ്ക്കു കിട്ടീട്ടുണ്ടു്. എന്നാൽ ഈ കാലങ്ങളിലെല്ലാം തന്റെ ആവശ്യത്തിന്നു പ്രതിമാസം അമ്പതുറപ്പിക മാത്രമേ ഈ പുണ്യാത്മാവു ചിലവാക്കിയിരുന്നുള്ളു. ബാക്കിയുള്ള ധനം മുഴുവനും നാട്ടിന്റെ മേന്മക്കും നാട്ടുകാരുടെ നന്മക്കുമായി ചിലവു ചെയ്യുന്നതിന്നായി നീക്കിവെയ്ക്കുകയായിരുന്നു പതിവു്.

പ്രഖ്യാതനായ രസതന്ത്രജ്ഞൻ, സ്തുത്യർഹനായ ദേശാഭിമാനി, നിഷ്കന്മഷനായ ബ്രഹ്മചാരി, സർവ്വോപരി ദീനരക്ഷയ്ക്കും വിദ്യാഭ്യാസാഭിവൃദ്ധിക്കുമായി തന്റെ സമയവും ധനവും വ്യയം ചെയ്തിട്ടുള്ള മഹാത്യാഗി, ഈ നിലയിലെല്ലാം ഭാരതീയക്കു് എന്നെന്നും സ്മരണീയനായ ഈ ആദർശപുരുഷൻ, എഴുപതിലേറെ പ്രായമായ ഈ കാലത്തിലും (1939) അവിശ്രമം സ്വദേശിപ്രസ്ഥാനത്തിൽ പരിശ്രമിച്ചുകൊണ്ടിരിക്കുകയാണു്.

## പരീക്ഷ

I

പ്രബന്ധമത്സരത്തിൽ കഥാനായകന്നു സമ്മാനം കിട്ടാതിരിക്കുവാനുള്ള കാരണം, അദ്ദേഹത്തിൻെറ സ്വഭാവവിശേഷങ്ങൾ, സ്വദേശിപ്രസ്ഥാനത്തിൽ അദ്ദേഹം ചെയ്ത പരിശ്രമങ്ങൾ, ഇവയെ വിവരിക്കുക. ഓരോ വിഷയത്തേയും ഓരോ ചെറിയ ഖണ്ഡികയിൽ അടക്കുക.

II

വാക്യത്തിൻെറ ഒടുവിൽ കൊടുത്തിട്ടുള്ള ക്രിയയുടെ ഉചിതരൂപത്തെ വാക്യത്തിൽ കാണുന്ന ഒഴിവിൽ പ്രയോഗിച്ച് അർത്ഥപൂർത്തി വരുത്തുക.

1. 13-ാംവയസ്സിൽ ചന്ദ്രനെ അതിസാരരോഗം — ഏതാനും മാസങ്ങൾ വിദ്യാഭ്യാസം മുടക്കേണ്ടിവന്നു. (ബാധിക്കുക)
2. പുതുതായി കല്ക്കത്തയിൽ സ്ഥാപിക്കപ്പെട്ട സയൻസ് കോളേജിൽ രസതന്ത്രവകുപ്പിലെ അദ്ധ്യക്ഷനായി — കൂടി റേ, പ്രസിഡൻസി കോളേജ് വിടേണ്ടിവന്നു. (നിയമിക്കുക)
3. ബങ്കാളത്തിലെ ഗ്രാമങ്ങളിൽ ചക്കക്കു പ്രചുരപ്രചാരം — കാരണം റേയുടെ ശ്രമം മാത്രമാണ്. (ലഭിക്കുക)

III

വാക്യത്തിൽ പ്രയോഗിക്കുക :—

ഭാരതീയമഹാന്മാർ ; പ്രതിഭാവൈശിഷ്ട്യം ; ഐച്ഛികവിഷയം ; ഗവേഷണം ; വ്യാപൃതൻ ; സ്മരണീയം ; ഉത്തമലക്ഷ്യം.

# ആകാശസഞ്ചാരം.

വെള്ളത്തിൽ നിപതിക്കുന്ന ഏതു വസ്തുവിനും ഉടനെ വെള്ളം ഇടം കൊടുക്കുന്നു. പക്ഷേ വെള്ളത്തിനുള്ള ഞെരുക്കം അതു പ്രത്യക്ഷപ്പെടുത്താതിരിക്കയില്ല. നാലുഭാഗത്തുനിന്നും അതിൻെറ തള്ളൽ വസ്തുവിനു അനുഭവപ്പെടുന്നതാണ്. ആൾ തിങ്ങിയിരിക്കുന്ന മോട്ടോർ ബസ്സിൽ കണക്കിലധികമായി വലിഞ്ഞു കയറി ഞെങ്ങിഞെരുങ്ങിക്കൂടുന്ന യാത്രക്കാരന് ഇരുഭാഗത്തുനിന്നും അനുഭവപ്പെടുന്ന തള്ളൽ അനുസ്മരിച്ചാൽ മതി ഇക്കാൎയ്യം മനസ്സിലാകുവാൻ. വെള്ളത്തിൻെറ തള്ളലിന്നെതിരായി വസ്തുവിൻെറ പ്രഭാവം പ്രവൎത്തിക്കുന്നു. സമ്മൎദ്ദങ്ങൾ രണ്ടും രണ്ടു ഭാഗത്തേയും ശക്തിക്കാസ്പദമായ ഭാരത്തെയനുസരിച്ചിരിക്കും. വസ്തുവിൻെറ തൂക്കത്തിൽ ഒരംശം ജലസമ്മൎദ്ദത്തോടെതിരിടുവാൻ ഉപയോഗിക്കേണ്ടിയിരിക്കുന്നു. ആ അംശം വസ്തുവിൻെറ ഘനഫലത്തോളം വരുന്ന ജലത്തിൻെറ ഭാരത്തിനു സമമായിരിക്കണം. എങ്കിലേ വസ്തുവിനു ജലാഭ്യന്തരത്തിൽ 'പൊറുതി' കിട്ടുകയുള്ളു. ഇതാണ് എന്തെങ്കിലും വസ്തു വെള്ളത്തിലിട്ടു തൂക്കി നോക്കിയാൽ ഭാരക്കുറവു കാണുന്നതിൻെറ രഹസ്യം.

വെള്ളത്തിൽ നിപതിക്കുന്ന വസ്തു പൊള്ളയോ വളരെ ഭാരം കുറഞ്ഞതോ ആണെന്നിരിക്കട്ടെ. എന്നാൽ പിന്മാറുന്ന ജലത്തിൻെറ തള്ളലിനോട് കിട പിടിക്കുവാൻ ആ വസ്തുവിനു കഴികയില്ല. തന്നിമിത്തം അതിൻെറ കുറഞ്ഞൊരു ഭാഗം മാത്രം വെള്ളത്തിൽ മുങ്ങി ബാക്കി ഭാഗം ജലോപരി ലക്ഷീഭവിക്കുന്നു. പിന്മാറുന്ന ജലത്തിൻെറ

തൂക്കം വസ്തുവിൻെറ ഒന്നാകെയുള്ള തൂക്കത്തിനു സമമായിരിക്കും. ഈ തത്വം ജലമാർഗ്ഗങ്ങളിൽ നാം ഉപയോഗിക്കുന്ന യാനപാത്രങ്ങളിൽ അനുസരിക്കപ്പെട്ടുന്നുണ്ടു്. ഒരു കപ്പൽ തന്നെ ഉദാഹരണമായി എടുക്കുക. അതിൻെറ ഒന്നാകെയുള്ള തൂക്കത്തിനു സമമായേ വെള്ളം പിന്മാറുകയുള്ളു. അതിനാൽ കപ്പലിൻെറ കിഴ്ഭാഗം മാത്രം വെള്ളത്തിൽ മുങ്ങുന്നു. കണക്കിലധികം സാമാനങ്ങൾ കയററി കപ്പലിൻെറ ഭാരം, പിൻവാങ്ങുന്ന വെള്ളത്തിൻെറ ഭാരത്തിലും അധികമാക്കിയാൽ കപ്പൽ കടലിന്നടിയിലെത്തുകയായി.

വെള്ളത്തിൻെറ ഈ പെരുമാററം വായുവിന്നുമുണ്ടു്. അതിനേക്കാൾ ലഘുതരമായ വല്ല വസ്തുവും ഉണ്ടെങ്കിൽ അതു വെള്ളത്തിൽ യാനപാത്രങ്ങളെന്നപോലെ, വായുവിൽ പൊന്തിക്കിടക്കുന്നതാണു്. ഈ തത്വമാകുന്നു വ്യോമയാനോപകരണങ്ങളുടെ അടിസ്ഥാനം.

റോജർബേകൺ എന്ന മഹാനാണു് ഒന്നാമതായി ആകാശയാനം സാദ്ധ്യമാണെന്നു തെളിയിച്ചതു്. നേർത്ത തോൽകൊണ്ടോ മറേറാ വലിയൊരു സഞ്ചിയുണ്ടാക്കി അതിൽ ഉഷ്ണവായുവോ (വായുവിനു ചൂടുതട്ടിയാൽ ഭാരം കുറയും) വേറെ ഏതെങ്കിലും ഘനം കുറഞ്ഞ വാതകമോ നിറച്ചാൽ അതു് ഉയൎന്നു് അന്തരീക്ഷത്തിൽ വിഹരിക്കുമെന്നും അതിൽ കയറി മനുഷ്യൎക്കും വ്യോമയാനം സാധിക്കാമെന്നും അദ്ദേഹം പ്രസ്താവിച്ചു. പക്ഷേ വളരെപ്പേർ അദ്ദേഹത്തിൻെറ അഭിപ്രായം അനുസരിച്ചു് ആകാശയാനകാംക്ഷികളായി അന്നു പുറപ്പെട്ടില്ല. ഫ്രാൻസിൽ രണ്ടു യുവാക്കന്മാർ കടലാസ്സുകൊണ്ടു് ഒരു സഞ്ചി ഉണ്ടാക്കി അതിൽ തീപ്പുക നിറച്ചു് മേല്പോട്ടു വിട്ടുനോക്കുകയും അതു സ്വച്ഛന്ദം സഞ്ചരിക്കുന്നതായി കണ്ടതോടെ സന്തോഷഭരി

തരായി പിന്നീട്ട പലവട്ടവും അതു പരീക്ഷിക്കുകയും
ഉണ്ടായി. സഞ്ചിയുടെ അടിയിൽ ഒരു തീപ്പാത്രം കെട്ടി
ത്തൂക്കി, അതിൽനിന്നു് അധികമധികം പുക ഗോളത്തിൽ
കയററി ആകാശത്തിൽ ബഹുദൂരം സഞ്ചരിക്കുവാൻ ആ
യുവസഹോദരന്മാൎക്കിടയായി. അവരുടെ സംരംഭം പല
രുടെ ശ്രദ്ധയേയും ആകൎഷിച്ചു. പിന്നീട്ട വാതകഗോളങ്ങ
ളിൽ കയറി ആകാശഗമനത്തിന്നൊരുങ്ങിയവർ കുറച്ചല്ല.
ക്രമേണ ഉഷ്ണവായുവിന്റേയും പുകയുടേയും സ്ഥാനം സ്വഭാ
വേന ഭാരം കുറഞ്ഞ അബ്ജനകം, ഹീലിയം ഇത്യാദി
വാതകങ്ങൾ കൈക്കലാക്കി. ഏതാദൃശവാതകങ്ങൾ ആകാ
ശഗോളനിൎമ്മിതിയെ അതിമാത്രം ത്വരിപ്പിച്ചിട്ടുണ്ടു്.

വാതകഗോളത്തോടനുബന്ധിക്കപ്പെടുന്ന കൊട്ടയി
ലാണു് യാത്രക്കാർ ഇരിക്കുക. നിലത്തുനിന്നു് ഉയരുമ്പോൾ
വിമാനത്തിന്റെ ഭാരം അതിന്നു സ്ഥലം മാറിക്കൊടുക്കുന്ന
വായുവിന്റെ ഭാരത്തേക്കാൾ കുറവായിരിക്കുമാറു് വാതക
ഗോളം വലുതാക്കുന്നതാണു്. വേണ്ടെടത്തോളം പൊങ്ങി
യാൽ വിമാനത്തിലിരിക്കുന്നവർ വായുവിന്റേയും വാഹന
ത്തിന്റേയും ഭാരങ്ങൾ സമമാകുമാറു് ഗോളത്തിലെ വാത
കത്തിൽ നിന്നല്പം ബഹിഷ്കരിക്കും. അനന്തരം വിമാനം
അതെത്തിയ പന്ഥാവിൽ തന്നെ സഞ്ചരിച്ചുകൊള്ളും.
ഭാരസമീകരണം ഉണ്ടാവാത്തപക്ഷം വിമാനം പൊങ്ങി
യാൽ വിമാനത്തിലിരിക്കുന്നവർ വായുവിന്റേയും വാഹന
ത്തിന്റേയും ഭാരങ്ങൾ സമമാകുമാറു് ഗോളത്തിലെ വാതക
ത്തിൽ നിന്നല്പം ബഹിഷ്കരിക്കും. അനന്തരം വിമാനം
അതെത്തിയ പന്ഥാവിൽ തന്നെ സഞ്ചരിച്ചുകൊള്ളും.
ഭാരസമീകരണം ഉണ്ടാവാത്തപക്ഷം വിമാനം പൊങ്ങി
പ്പൊങ്ങി അന്തരീക്ഷോപരി എത്തിയാൽ മാത്രമേ നിലകൊ

ളളുകയുള്ളൂ. അപ്പോഴേക്കും അതിലുള്ള യാത്രക്കാരെല്ലാം അന്തരിക്കുന്നതാണ്. ഇങ്ങനെ ജീവഹാനി നേരിട്ട വ്യോമചാരികൾ ഇല്ലാതില്ല. ഭാരസമീകരണത്തിനുശേഷം ദിഗന്തസമമായി (Horizontally) എവിടേക്കെങ്കിലും യാത്ര ചെയ്യുവാൻ യന്ത്രസഹായം കൂടിയേകഴിയൂ. വ്യോമയാനാരംഭകാലത്ത് വാതകഗോളത്തോട് യന്ത്രമനുബന്ധിക്കുവാൻ ആർക്കും കഴിഞ്ഞിരുന്നില്ല. പതിനെട്ടാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ വിമാനത്തോടു പങ്കായങ്ങൾ ഘടിപ്പിച്ച് വായുവിൽക്കൂടി തുഴഞ്ഞു പ്രയാണം ചെയ്യുവാൻ ചിലർ ഉദ്യമിച്ചു. പക്ഷേ അതുകൊണ്ടുണ്ടായ ഗതിവേഗം നിസ്സാരമായിരുന്നു. ൧൮൫൨-ൽ ഹെൻറി ഗിഫോർഡ് (Henry Gifford) എന്നൊരാൾ വളരെ ഭാരം കുറഞ്ഞൊരു ആവിയന്ത്രം (Steam Engine) ഉപയോഗിച്ച് ശീഘ്രഗമനത്തിനു് ഒരുമ്പെടുകയും ആയാളുടെ ശ്രമം ഏറെക്കുറെ വിജയിക്കുകയും ചെയ്തു. അനന്തരം 'പെട്രോൾ'തൈലത്തിന്റെ കണ്ടുപിടുത്തത്തോടുകൂടി മോട്ടോർയന്ത്രംതന്നെ വിമാനത്തെ നയിക്കുവാൻ ശക്തമായി. തിസ്സാൻഡിയർ എന്നൊരാളാണ് ആദ്യം മോട്ടോർയന്ത്രം ഘടിപ്പിച്ച് വിമാനസഞ്ചാരം സുകരമാക്കിത്തീർത്തതു്. അദ്ദേഹത്തെ അനുകരിച്ച് പലരും ശക്തിമത്തരങ്ങളായ മോട്ടോർയന്ത്രങ്ങൾ ഉപയോഗിച്ച് ഗതിവേഗം വർദ്ധിപ്പിച്ചുവന്നു. അവരിൽ ജർമ്മനിക്കാരനായ ഫർഡിനാണ്ടു് വോൺസെപ്പിലിന്റെ യത്നങ്ങളാണ് സർവ്വോപരി അവധാനീയം. ൧൯൦൦ ജൂൺ മാസത്തിൽ അദ്ദേഹം പണി തീർത്തിറക്കിയ വിമാനം മണിക്കൂറിൽ ൧൮ നാഴിക വീതം സഞ്ചരിപ്പാൻ ശക്തിയായി. അതിൽ അഞ്ചാളുകൾക്കു് ഇരിക്കാമായിരുന്നു. പക്ഷേ ൧൯൦൬ സെപ്തംബർ മാസത്തിൽ അദ്ദേഹം ൮൫ അശ്വശക്തിയുള്ള രണ്ടു

മോട്ടോർയന്ത്രങ്ങൾ ഘടിപ്പിച്ച് നിർമ്മിച്ച വിമാനം അന്നു വിശേഷോത്തരമെന്ന അഭിനന്ദനം അർഹിക്കയുണ്ടായി. ആ വാഹനവിശേഷം പത്താളുകൾക്കു സുഖമായിരിക്കാവുന്നതും ആയിരുന്നു. എന്നിട്ടും സെപ്പലിൻ തൃപ്തിപ്പെട്ടില്ല. ചക്രവർത്തിപോലും അനേകഥാ പ്രോത്സാഹിപ്പിക്കുകയാൽ അദ്ദേഹം ഉപര്യുപരി പരിശ്രമിച്ചു കൊണ്ടിരുന്നു.

ഭാരം കുറഞ്ഞ വാതകഗോളങ്ങളുടെ സാഹായ്യത്തോടു കൂടി ഉയരുന്ന വിമാനങ്ങളിൽ അനേകമാളുകൾക്ക് ഒന്നിച്ചു യാത്രചെയ്യാനോ ധാരാളം ഭാരം കയററുവാനോ തരമില്ല. വിമാനത്തിൻെറ ഒന്നാകെയുള്ള തൂക്കം അതിന്ന് അന്തരീക്ഷത്തിൽ സ്ഥലംകൊടുക്കുന്ന വായുവിൻെറ തൂക്കത്തെക്കാളധികമാകരുതെന്നുള്ള നിബന്ധനമാണ് ധാരാളം ഭാരം കയററുന്നതിനുള്ള പ്രതിബന്ധം. ഈ വൈഷമ്യം പരിഹരിക്കുവാൻ ശാസ്ത്രജ്ഞന്മാർ ചെയ്യു പരിശ്രമം, പറവകളെപ്പോലെ പക്ഷങ്ങളോടുകൂടി പായുന്ന വിമാനങ്ങളുടെ (Aeroplane) നിർമ്മാണത്തിനു കാരണമായി.

പക്ഷികൾ പറക്കുന്നതെങ്ങനെയെന്നു നിഷ്കർഷിച്ചു പഠിക്കുവാൻ പല വിദ്വാന്മാരും ഒരുങ്ങി. അവയുടെ പക്ഷങ്ങൾ കീഴ്പ്പെട്ടും മുൻപോട്ടും (Downwards and forwards) അടിയ്ക്കുമ്പോൾ ഉണ്ടാകുന്ന വായുസംഘട്ടനമാണ് അവയ്ക്ക് ഉത്പതനശക്തി കൊടുക്കുന്നതെന്നും, അതുകൊണ്ട് വല്ല വിധത്തിലും വിമാനങ്ങൾക്കു പക്ഷങ്ങൾ നൽകി, അവയുടെ ഉത്ക്ഷേപണങ്ങളെ നിയന്ത്രിക്കാമെങ്കിൽ നമുക്കും ഉത്പതനശക്തി നേടാമെന്നും ഉള്ള അഭിപ്രായങ്ങൾ പ്രബലീഭവിച്ചു. പിന്നെ ചിറകുകൾ, അഥവാ തൽസദൃശങ്ങളായ ഫലകങ്ങൾ (Planes), ഉണ്ടാക്കി വിമാനങ്ങളോടു ഘടിപ്പിക്കുവാനുള്ള ശ്രമമായി. പലരും പല ആകൃതിയിൽ

ചിറകുകളും ഉണ്ടാക്കി പരീക്ഷണം നടത്തി. അവയെ ചലിപ്പിക്കുവാൻ തുടക്കത്തിൽ ആവിയന്ത്രത്തിന്റെ സാഹായ്യം വേണ്ടിവന്നു.

യന്ത്രം വഴിയായി മേലോട്ടൊരു തള്ളൽ ലഭിച്ചാൽ മതി വിമാനത്തിനു പൊങ്ങുവാൻ എന്നുള്ള തത്വത്തെ മുൻനിറുത്തി, ആദ്യം ഏററവും വിജയകരമായി വിമാനത്തിൽ സഞ്ചരിച്ചവർ രണ്ടു് അമേരിക്കൻ സഹോദരന്മാരാണു്. അവർ വിമാനത്തിന്നടിയിൽ ചക്രങ്ങൾ ഘടിപ്പിച്ചു മോട്ടോർയന്ത്രം വഴിയായി കുറെ ദൂരം വിമാനത്തെ നിലത്തുകൂടെ നടത്തുകയും അങ്ങനെ ഫലകങ്ങൾക്കു (Planes) മേൽപ്പെട്ടു ലഭിച്ച തള്ളൽ നിമിത്തം വിമാനത്തെ ഉയർത്തി വിയന്മാർഗ്ഗത്തിൽ സ്വച്ഛന്ദം നയിക്കുകയും ചെയ്തു. ചക്രങ്ങളുടെ തിരിച്ചൽകൊണ്ടുണ്ടായ ശക്തികൊണ്ടു് റൈററ് സഹോദരന്മാർ മണിക്കൂറിൽ 30 നാഴികവീതം സഞ്ചരിപ്പാൻ സമർത്ഥരായി. അവരുടെ വിജയാശ്ലിഷ്ടമായ വ്യോമയാനം സകലരുടേയും പ്രശംസയ്ക്കു പാത്രീഭവിച്ചു. അനന്തരം പശ്ചിമഭൂഖണ്ഡത്തിലെ മിക്ക രാജ്യങ്ങളിലും ഏതാദൃശരീതിയിലുള്ള വ്യോമയാനപാത്രങ്ങൾ നിർമ്മിക്കപ്പെട്ടുവന്നു. റൈററ് സഹോദരന്മാരുടെ ഒന്നാമത്തെ ശ്രമം കഴിഞ്ഞിട്ടു് 30 കൊല്ലമേ ആയുള്ളു. അതിനിടയ്ക്കു വിമാനനിർമ്മാണത്തിൽ പല പരിഷ്കാരങ്ങളും ഉണ്ടായിട്ടുണ്ടു്. ജനതതിയുടേയും ഗവർമ്മെണ്ടുകളുടേയും സമ്മാനരൂപത്തിലുള്ള പ്രോത്സാഹനമാണു് അതിന്റെ ഒരു പ്രധാനകാരണം. ഇപ്പോൾ അടിയിൽ ചക്രങ്ങൾക്കു പകരം അവയോടു കൂടിയ 'ബോട്ടു'കൾ (Boats) അനുബന്ധിക്കപ്പെട്ടിരിക്കയാൽ, മൈതാനത്തിലോടി പൊന്തുന്നതിന്നു പകരം വെള്ളത്തിൽ കുറെ ദൂരം സഞ്ചരിച്ചു് ഉൽപതന

ശക്തി നേടുന്ന വിമാനങ്ങളും (Sea Planes) ഉണ്ടു്. രണ്ടു തരം യാനപാത്രങ്ങൾക്കും ദിക്പരിച്ഛേദം ചെയ്തു ഗമിക്കുവാൻ സഹായിക്കുന്ന ഉപകരണം വാലാണു്.

വാതകഗോളങ്ങളെ ആശ്രയിച്ചു പൊങ്ങുന്ന വിമാനങ്ങളേക്കാൾ ഇപ്പോഴത്തെ വിമാനങ്ങൾക്കു ഭാരം വളരെ കൂടും. ഭാരവത്തുക്കളാണെങ്കിൽ മാത്രമേ അവയുമായുള്ള വായുസംഘട്ടനം ശക്തിമത്തായിരിക്കയുള്ളു. സംഘട്ടനം ശക്തിമത്തല്ലെങ്കിൽ അവയ്ക്കു വേണ്ടുന്നത്ര ഉദ്ഗമനശക്തി സിദ്ധിക്കുകയില്ല. ഇക്കാരണത്താൽ ചിറകുള്ള വിമാനങ്ങളിൽ അധികം ആളുകൾക്കു കയറി യാത്ര ചെയ്യാനോ ഒട്ടാകെ ഭാരം കയററുവാനോ ഞെരുക്കമില്ലാതായിരിക്കുന്നു. എന്നിരുന്നാലും അത്യുന്നതസ്ഥാനങ്ങളിലെത്തി അന്തരീക്ഷസ്വഭാവം ഗ്രഹിക്കുന്നതിനും മററും വാതകഗോളം കൊണ്ടുള്ള വിമാനമാണു് ഇന്നും അധികം ഉപകരിക്കുക.

അടുത്ത കാലം വരെ കവിസൂക്തങ്ങളിൽ മാത്രം സ്ഥിതി ചെയ്തിരുന്ന ആകാശയാത്ര ഇങ്ങിനെ ഇക്കാലത്തു ശാസ്ത്രത്തിൻെറ അനുഗ്രഹത്താൽ നമുക്കു യഥാൎത്ഥമായനുഭവപ്പെട്ടിരിക്കുന്നതിൽ അത്യധികം സന്തോഷിക്കേണ്ടിയിരിക്കുന്നു. ഇതേ വരെ മനുഷ്യൎക്കു് എത്തി നോക്കുവാൻ കൂടി കഴിഞ്ഞിട്ടില്ലാത്ത ഹിമാലയശിഖരത്തിൻെറ മീതെ വൈമാനികന്മാർ എത്തിപ്പറന്നിരിക്കുന്നു. ഇനിയും എത്ര അത്യുച്ചസ്ഥാനങ്ങളിൽ അവർ എത്തുകയില്ല! എത്ര വിദൂരപട്ടണങ്ങളെ അവർ അടുപ്പിക്കുകയില്ല! സ്ഥലകാലങ്ങളാൽ മനുഷ്യൎക്കുള്ള ക്ലേശങ്ങൾ അടിക്കടി അകന്നുകൊണ്ടേ ഇരിക്കുന്നു.

## പരീക്ഷ

I

അകാശസഞ്ചാരം എന്ന വിഷയത്തെക്കുറിച്ച് ഒരുപന്യാസമെഴുതാൻ സഹായിക്കുന്ന സൂചനകൾ ഈ പാഠത്തിൽനിന്ന് തയ്യാറാക്കുക.

II

വിഗ്രഹിച്ചർത്ഥം എഴുതുക:—

ജലോപരി; വ്യോമയാനോപകരണങ്ങൾ; വിശേഷാന്തരം; വിമാനനിർമ്മാണം; അന്തരീക്ഷസ്വഭാവം; അത്യുച്ചസ്ഥാനം. വിദൂരപട്ടണം.

III

അപോദ്ധരിക്കുക:—

ഇതേ വരെ മനുഷ്യർക്ക് എത്തി നോക്കുവാൻകൂടി കഴിഞ്ഞിട്ടില്ലാത്ത ഹിമാലയശിഖരത്തിന്റെ മീതെ വൈമാനികന്മാർ എത്തിപ്പറന്നിരിക്കുന്നു.

# ഹരിശ്ചന്ദ്രചരിതം — ശ്മശാനഘട്ടം.

[സ്ഥലം — കാശിയിലെ ശ്മശാനഘട്ടം; സമയം = അദ്ധ്‌രാത്രി.]

(ഹരിശ്ചന്ദ്രൻ ചുടലക്കു് കാവൽ നില്ക്കുന്നു.)

ഹരി— (ആത്മഗതം) ലോകത്തിലുള്ള സുഖാനുഭവങ്ങൾ ക്ഷണഭംഗുരങ്ങൾ. രാജകുലത്തിൽ പിറന്നു് ചിരകാലം രാജ്യം ഭരിച്ചിരുന്ന ഞാൻ ഇതാ ഇപ്പോൾ ഒരു ചണ്ഡാലന്റെ ദാസനായിത്തീൎന്നിരിക്കുന്നു. പുണ്യപുരിയായ അയോദ്ധ്യയിൽ ഭാൎയ്യാപുത്രാദികളോടു കൂടി ഞാൻ ഐശ്വൎയ്യത്തോടെ അന്നു് നാൾ കഴിച്ചു. ഇന്നോ, എന്റെ വാസം പ്രേതഭൂമിയിൽ. എന്റെ സഹവാസം ഭൂതവേതാളഗണത്തോടും. ശവദാഹാഗ്നിയിൽനിന്നു പുറപ്പെടുന്ന ചടചടാ ശബ്ദവും മൃതസുഹൃത്തുക്കളുടെ രോദനവുമാണു് ഞാൻ ഇപ്പോൾ കേൾക്കുന്നതു്. ഇന്നത്തെ ഈ നീചസ്ഥിതിയും അന്നത്തെ ആ ഉന്നതപദവിയും തമ്മിൽ എന്തൊരന്തരം! എന്നാൽ ഈ ദാസ്യവും ശ്മശാനവാസവും എനിക്കു് അത്ര തന്നെ ദുഷ്കരമായി തോന്നുന്നില്ല. ഇതെല്ലാം എന്റെ കൎമ്മവിപാകമെന്നു് ഞാൻ സമാധാനപ്പെടുന്നു. പക്ഷേ യാതൊരു ക്ലേശവുമനുഭവിച്ചിട്ടില്ലാത്തവരായ എന്റെ പ്രാണേശ്വരിയും പുത്രനും മദീയ ബന്ധത്താൽ പ്രാപിച്ചിരിക്കുന്ന അവസ്ഥാന്തരത്തെ വിചാരിക്കുമ്പോഴാണു് എന്റെ ഹൃദയം തപിക്കുന്നതു്. ഹാ, ജീവനാഥേ! ശിബിരാജവംശലക്ഷ്മി! ഹാ, പുത്ര! ലോഹിത!

(അനന്തരം ലോഹിതാശ്വന്റെ മൃതശരീരത്തെ കൈകളിലെടുത്തുംകൊണ്ടു്, മലിനവേഷയായി ചന്ദ്രമതി പ്രവേശിക്കുന്നു.)

ഹരി— ആരോ സംസ്കാരാൎത്ഥം വരുന്നതുപോലെ തോന്നുന്നു. (സൂക്ഷിച്ചു നോക്കീട്ട്) ഹാ, ഒരു സ്ത്രീ മാത്രമോ! ഇതെങ്ങിനെ? ഈ നിശാമദ്ധ്യത്തിൽ ഏകാകിനിയായി ഇവിടെ വരുന്ന ഇവൾ ആരായിരിക്കും? ആകട്ടെ, വഴിയെ അറിയാം.

ചന്ദ്ര— (ശവത്തെ മണ്ണിൽ കിടത്തി) ഹാ, പ്രിയപുത്ര! ഇതും എന്റെ വിധിയോ? പുത്രന്മാർ മാതാപിതാക്കളുടെ സംസ്കാരം ചെയ്യുന്നതു വിഹിതം. എന്നാൽ അനാഥയായ ഒരു സ്ത്രീക്ക് തന്റെ ഏകഗതിയായ പുത്രന്റെ സംസ്കാരം കഴിക്കേണ്ടി വന്നാൽ അതിൽ പരം കഷ്ടമുണ്ടോ?

ഹരി— (ആത്മഗതം). ഇവൾ സ്വപുത്രന്റെ സംസ്കാരത്തിന്നായി ഇവിടെ വന്നിട്ടുള്ള പോലെ തോന്നുന്നു. ഇവളെ ഇവിടത്തെ സമ്പ്രദായം അറിയിക്കണം. (പ്രകാശം). ഇവിടെ വെച്ച് ഒരു ശവദാഹം കഴിക്കേണമെങ്കിൽ ഒരു പണവും നാഴി അരിയും ഒരു വസ്ത്രവും തരണം. അല്ലാതെ ആൎക്കും തന്നത്താൻ ശവത്തെ സംസ്കരിപ്പാൻ പാടില്ല.

ചന്ദ്ര— (ഹരിശ്ചന്ദ്രൻ പറഞ്ഞതു കേൾക്കായ്കയാൽ കൊള്ളികൾ പെറുക്കി ചിത കൂട്ടുന്നു). ഹാ, പ്രിയ കുമാര!

ഹരി— (ആത്മ.) ഇവൾ താനേ ചിത കൂട്ടുവാൻ ഉത്സാഹിക്കുന്നു. പുത്രശോകാൎത്തയാകയാൽ ഞാൻ പറഞ്ഞതു കേട്ടില്ലായിരിക്കാം. (പ്രകാശം) ആരാണവിടെ ചിത കൂട്ടുന്നതു്. ശ്മശാനത്തിൽ ആൎക്കും തന്നത്താൻ ചിതകൂട്ടി ശവത്തെ സംസ്കരിച്ചുകൂടെന്നു ഞാൻ പറഞ്ഞതു കേട്ടില്ലേ.

ചന്ദ്ര— ഹാ, പ്രിയ പുത്ര! നിന്നെ ദഹിപ്പിക്കുവാൻ എന്റെ തലയിൽ എഴുതിയല്ലോ. ഹാ, കാശിവിശ്വ

നാഥ! എന്റെ മകന്റെ ശരീരം വേവും മുമ്പേ തന്നെ ഈ പാപിഷ്ഠയുടെ ശരീരവും ശോകാഗ്നിയാൽ വെന്തു വെണ്ണീറായിപ്പോകാൻ വരമരുളേണമേ. ഇതെങ്കിലും അവിടുന്നെനിക്കു ചെയ്യുകയില്ലേ?

ഹരി— (ആത്മ.) ഇത്രയെല്ലാം പറഞ്ഞിട്ടും ഇവൾ യാതൊരു കൂസലും കൂടാതെ സംസ്കാരത്തിന്നു വട്ടം കൂട്ടുന്നു. (ചന്ദ്രമതിയുടെ അരികെ ചെന്നു് കാൽകൊണ്ടു ചിത തട്ടിക്കളഞ്ഞു്) എടി, ധിക്കാരി! ശ്മശാനംകാവൽക്കാരനായ എന്നെ കണ്ട ഭാവം കൂടി നടിക്കാതെ ഈ വിധം തുനിയുവാൻ നിനക്കെങ്ങിനെ ധൈര്യം വന്നു? ദുഃഖിതയാണെങ്കിലും ലോകമര്യാദയെ ലംഘിപ്പാൻ നീ ഒരുമ്പെടാമോ. ഇതിന്റെ അർത്ഥമെന്തു്?

ചന്ദ്ര— ആര്യ! പ്രസാദിക്കണേ. പ്രസാദിക്കണേ. അറിയാതെ ചെയ്ത അപരാധത്തെ ക്ഷമിക്കേണമേ.

ഹരി— അറിവില്ലെങ്കിൽ പറഞ്ഞതു കേൾക്കരുതെന്നുണ്ടോ?

ചന്ദ്ര— പുത്രശോകാബ്ധിയിൽ നിമഗ്നയായ ഞാൻ കേട്ടില്ല.

ഹരി— (ആത്മ). അങ്ങിനെയും വന്നേയ്ക്കാം. എന്നാൽ ഞാൻ ചെയ്തതു് സാഹസമായിപ്പോയി. (പ്രകാശം) എന്നാൽ ഇനിയെങ്കിലും ക്രമപ്രകാരമുള്ള അവകാശങ്ങൾ തന്നു് സംസ്കാരത്തിന്നു പുറപ്പെടുക.

ചന്ദ്ര— ആര്യ! ഞാൻ അഗതിയാണല്ലോ.

ഹരി—എന്തു ചെയ്യട്ടെ. പരതന്ത്രനായ എനിക്കും സ്വാമിയുടെ നിശ്ചയമനുസരിച്ചല്ലാതെ സംസ്കാരകർമ്മമനുവദിക്കുവാൻ തരമില്ലല്ലോ.

ചന്ദ്ര—ആര്യൻ ദയ വിചാരിക്കേണമേ.

ഹരി— യാതൊരു നിർവ്വാഹവുമില്ല. പക്ഷേ എനിക്കുള്ള നാഴി അരിയും വസ്ത്രവും ഞാനുപേക്ഷിക്കാം. എന്റെ സ്വാമിക്കു ചെല്ലേണ്ടതായ ഒരു പണം തന്നേ തീരൂ.

ചന്ദ്ര— എൻെറ കയ്യിൽ ഒന്നുമില്ലല്ലോ. പിന്നെ ഞാനെങ്ങിനെ തരും?

ഹരി— ഇതും തരമില്ലെങ്കിൽ നടക്കാം. ശഠിച്ചു നിന്നിട്ടു യാതൊരു പ്രയോജനവുമില്ല.

ചന്ദ്ര— ആൎയ്യൻെറ കരുണ തന്നെയാണ് എനിക്കിവിടെ ശരണം.

ഹരി— (ആത്മ.) ഞാൻ എന്തുചെയ്യാനാണ്. (പ്രകാശം) ബന്ധുജനങ്ങളിൽനിന്നെങ്കിലും ഒരു പണം വാങ്ങിക്കൊണ്ടു വന്നു കൂടേ?

ചന്ദ്ര— ഞാൻ പരതന്ത്രയും അനാഥയും ആണ്. അല്ലെങ്കിൽ ഈ സമയത്തു് തനിയെ ഇവിടെ വരുമോ?

ഹരി — (സൂക്ഷിച്ചുനോക്കി, കോപത്തോടെ) ആഹാ! അസത്യം പറയുന്നുവോ? നീ അനാഥയോ? എന്നാൽ നിൻെറ കണ്ഠത്തിൽ മംഗല്യസൂത്രം മിന്നിക്കാണുന്ന തെങ്ങിനെ?

ചന്ദ്ര— ഹാ, വിശ്വനാഥ! ചുടലക്കാവൽക്കാരനായ ഒരു ചണ്ഡാലനു് എൻെറ ദിവ്യമംഗല്യസൂത്രം കാണ്മാനിടയായല്ലോ. അതു് എൻെറ ഭൎത്താവിനല്ലാതെ ഇതരന്മാൎക്കു കാണ്മാൻ കഴിയാത്തതെന്നാണല്ലോ വരം. ഹാ, അരുന്ധതീദേവി! ഇതെന്തൊരു വിപരീതകാലമാണ്!

ഹരി— (ആത്മ.) എന്തു്! ഭൎത്താവിന്നല്ലാതെ ഇതരന്മാൎക്കു കാണ്മാൻ സാധിക്കാതിരിക്കത്തക്ക മാഹാത്മ്യത്തോടു കൂടിയതോ ഇവളുടെ കണ്ഠസൂത്രം? ഇവൾക്കു് അരുന്ധതീപ്രസാദവുമുണ്ടോ! ഈ സാമ്യം എന്നെ വല്ലാതെ ഭ്രമിപ്പിക്കുന്നുവല്ലോ. ഇവൾ കേവലയല്ല, നിശ്ചയം. (പ്രകാശം) ഭദ്രേ! ഞാൻ നീചനാണെന്നു ശങ്കിക്കേണ്ട. കൎമ്മംകൊണ്ടു ഇപ്പോൾ നീചനാണെന്നു തോന്നാമെങ്കിലും ജന്മംകൊണ്ടു ഞാൻ കുലീനനാകുന്നു.

ചന്ദ്ര— എന്നാൽ ആൎയ്യന്റെ കുലം ഏതാണ് ?

ഹരി— കുലത്തെ ദൂഷിപ്പിച്ച ഞാൻ നിൎമ്മലസൂൎയ്യകുലജാതനാണ്.

ചന്ദ്ര— (ആത്മ.) അയ്യോ! ആൎയ്യപുത്രന്റെ സഗോത്രനാണോ ഇദ്ദേഹം ! (പ്രകാശം) സൂൎയ്യവംശജാതനായ ഭവാൻ ഈ അവസ്ഥയെ പ്രാപിച്ചതെങ്ങിനെ ?

ഹരി— കൎമ്മത്തെയനുസരിച്ച അവസ്ഥ എനിക്കു പ്രാപ്തമായി എന്നു പറഞ്ഞാൽ പോരേ ?

ചന്ദ്ര— ആൎയ്യ ! അങ്ങിനെ പാപവും നീചവും ആയ എന്തു കൎമ്മമാണ് ഭവാൻ ചെയ്തതു് ?

ഹരി—ഭാൎയ്യാസുതവിക്രയത്തിൽപരം പാപവും നീചവും ആയ കൎമ്മം എന്താണുള്ളതു് ?

ചന്ദ്ര— ഹാ, ദൈവമേ ! ഇതെന്തു് !

ഹരി— (ആത്മ.) എന്റെ അവസ്ഥകേട്ട് ഇവൾ ദുഃഖിക്കുന്നുവല്ലോ. ഇതു വെറും അനുശോചനം മാത്രമായിരിക്കുമോ ? (പ്രകാശം) ഭദ്രേ ! ഞാനും ഭവതിയോടു കുറഞ്ഞൊന്നു ചോദിപ്പാനാഗ്രഹിക്കുന്നു.

ചന്ദ്ര— ആൎയ്യൻ ചോദിക്കാമല്ലോ.

ഹരി— ഭവതിക്ക് അരുന്ധതീപ്രസാദം സിദ്ധിച്ചതെങ്ങിനെ ?

ചന്ദ്ര— ഭഗവതി അരുന്ധതി എന്റെ ആചാൎയ്യയാണ്.

ഹരി— (ആത്മ.) ഇതെങ്ങിനെ. (പ്രകാശം) ഭവതിയുടെ കുലമോ ?

ചന്ദ്ര— നിൎഭാഗ്യയായ ഞാൻ ശിബിവംശജാതയാണ്.

ഹരി— (ആത്മ.) ഹാ, വിശ്വനാഥ ! ഈ സാമ്യം എന്നെ വല്ലാതെ സംശയഗ്രസ്തനാക്കുന്നുവല്ലോ ?

ചന്ദ്ര— ആൎയ്യ! എന്തു സംഗതിയാലാണ് ഭവാന്നു ഭാൎയ്യാസുതവിക്രയം ചെയ്യേണ്ടിവന്നതു്?

ഹരി— ഋണബന്ധത്താൽ.

ചന്ദ്ര— (ആത്മ.) അയ്യോ! ഈ സംഭാഷണം പ്രതിപദം എന്നെ വ്യാമോഹിപ്പിക്കുന്നു. (പ്രകാശം) ആൎയ്യന്നു രാജത്വം ഉണ്ടായിരുന്നുവോ!

ഹരി— ഉണ്ടായിരുന്നു. ഞാൻ ചിരകാലം അയോദ്ധ്യയെ ഭരിച്ചു.

ചന്ദ്ര— (ആത്മ.) ഹാ, ദൈവമേ! ഇതെന്റെ ആൎയ്യപുത്രൻ തന്നെ. (പ്രകാശം) പ്രാണനാഥ! നമസ്കാരം. അങ്ങയുടെ നിൎഭാഗ്യയായ പ്രിയതമയാണ് ഞാൻ. പ്രിയപുത്രൻ ലോഹിതൻ സ്വാമിനിൎദ്ദേശത്താൽ കാട്ടിൽ ദൎഭക്കുപോയപ്പോഠം വിഷം തീണ്ടി മരിച്ചുപോയി. നമ്മുടെ ദുരിതം ദുരന്തം തന്നെ.

ഹരി— ഹാ, വത്സാ! (മൂൎഛിച്ചു വീഴുന്നു.)

ചന്ദ്ര— ആൎയ്യപുത്ര! ആശ്വസിക്കണേ, ആശ്വസിക്കണേ. ആൎയ്യപുത്രൻ പ്രാപിച്ചിട്ടുള്ള അവസ്ഥാന്തരവും, അനുഭവിക്കുന്ന പുത്രദുഃഖവും, മുമ്പേ തന്നെ എന്റെ ഹൃദയമെരിക്കുന്ന ശോകാഗ്നിശിഖക്കു് ഇന്ധനമായ് തീൎന്നിരിക്കുന്നു.

ഹരി— (മൂൎച്ഛ തെളിഞ്ഞശേഷം) കഷ്ടം! കഷ്ടം! ഈ മഹാപാപിക്കു് ഇഹപരങ്ങളിൽ ഒരുപോലെ ഗതിയില്ലാതായല്ലോ. എന്തു ചെയ്യട്ടെ? ആരോടു പറയട്ടെ? വിശ്വംഭര! ഈ സങ്കടമനുഭവിപ്പാൻ മാത്രം ഞാൻ എന്തു പാപം ചെയ്തു. ഇതിനാൽ വംശനാശവും പിതൃക്കഠംക്കു് അധഃപതനവും ഭവിച്ചുവല്ലൊ. എന്റെ ഈ കെട്ട ശരീരം ഇനിയും നശിക്കുന്നില്ലല്ലോ. പ്രാണത്യാഗം ചെയ്യാമെന്നുവെച്ചാൽ ഞാൻ സ്വതന്ത്രനുമല്ല. (ചന്ദ്ര

മതിയെ നോക്കി) ദേവി! ഇതെല്ലാം ഈ നീചൻെറ ദുരിതത്തിൻെറ ഫലം.

ചന്ദ്ര— ആൎയ്യപുത്രൻ ഈ അവസ്ഥയെ പ്രാപിച്ചതെങ്ങിനെ?

ഹരി—ഋണദ്രവ്യം കൊടുക്കുന്നതുവരെ കൂടെ നടന്നതിന്നു് നക്ഷത്രകൻ ആവശ്യപ്പെട്ട പ്രതിഫലം കൊടുപ്പാൻ വേണ്ടി ഞാൻ കാശിയിൽ പറയത്തലവനായ വീരബാഹുവിൻെറ അടിമയായ്തീൎന്നു. ദേവി! വരുവാനുള്ളതെല്ലാം വന്നു. ഇനി ദുഃഖിച്ചിട്ടു യാതൊരു പ്രയോജനവുമില്ല. ഇനി നാം ഉണ്ണിയുടെ ചരമകൎമ്മങ്ങൾ താമസിയാതെ ചെയ്യുക. അതിന്നു കാലകൌശികസ്വാമിയെക്കണ്ടു ശ്മശാനാധിപന്നു ചെല്ലേണ്ടതായ പണം മാത്രം ഭവതി വാങ്ങിക്കൊണ്ടുവരണം.

ചന്ദ്ര— ആൎയ്യപുത്ര! വനത്തിൽ ചെന്നു വരുവാനനുവാദം തന്നെ എത്രയോ യാചിച്ച ശേഷമാണു് സ്വാമികൾ തന്നതു്. അദ്ദേഹത്തെ ചെന്നു കണ്ടാൽ പണമോ, വീണ്ടും ഇങ്ങോട്ടുവരുവാൻ അനുവാദമോ, തരുമെന്നു തോന്നുന്നില്ല. ഉദയത്തിന്നു മുമ്പെ മടങ്ങി എത്തണമെന്നാണു് നിശ്ചയം.

ഹരി— അഹോ! വിധിയുടെ പരീക്ഷ നോക്കുക. ഒരു പണം കിട്ടുവാൻ ഒരു മാൎഗ്ഗവും എനിക്കില്ല. അതുകൊണ്ടു ഭവതി തന്നെ സ്വാമിയെക്കണ്ടു യാചിക്കുക. അദ്ദേഹത്തിന്നു കനിവു തോന്നുവാൻ മാത്രമെങ്കിലും വിശ്വനാഥൻ പ്രസാദിക്കട്ടെ.

ചന്ദ്ര— പ്രാണനാഥ! എന്നാൽ അങ്ങയുടെ കല്പനപോലെ പ്രവൎത്തിക്കാം.

ഹരി— ദേവി! ഖേദിക്കരുതു്. ഈ ദുഃഖങ്ങളെല്ലാം താൽകാ

ലികങ്ങളാണ് എന്നു വിശ്വസിക്കുക. നിശയുടെ ശേഷം വരുന്ന പകലെന്ന പോലെ നമുക്കും അചിരേണ ശുഭോദയം തീച്ചയായും ഉണ്ടാകും. ഈശ്വരന്റെ പരീക്ഷയിൽ വിജയികളായവക്കേ അദ്ദേഹത്തിന്റെ അനുഗ്രഹം ഉണ്ടാകയുള്ളു. അതുണ്ടായാൽ നമുക്കു നഷ്ടമായിട്ടുള്ള പദവിയും പുത്രനും തിരികെ കിട്ടുന്നതാണ്. സംശയം വേണ്ട. അതുകൊണ്ടു ധൈര്യമവലംബിക്കുക. മംഗളം ഭവിക്കും.

(തിരശ്ശീല)

## പരീക്ഷ

I

ഹരിശ്ചന്ദ്രനും ചന്ദ്രമതിയും തമ്മിൽ നടന്ന സംഭാഷണത്തിന്റെ സാരം എഴുതുക.

II

താഴെ പറയുന്ന വാക്യങ്ങളിൽ അവശ്യപ്പെട്ട മാററം വരുത്തുക :—

(1) ഇന്നത്തെ ഈ നീചസ്ഥിതിയും അന്നത്തെ ആ ഉന്നതപദവിയും തമ്മിൽ എന്തൊരന്തരം ! (പ്രസ്താവനാരൂപത്തിലാക്കുക)

(2) ഹരിശ്ചന്ദ്രൻ പറഞ്ഞതു അവൾ കേട്ടില്ല. അതിനാൽ അവൾ കൊള്ളികൾ പെറുക്കി ചിതകൂട്ടുന്നു. (ഒററവാക്യമാക്കുക.)

(3) ശഠിച്ചു നിന്നിട്ടു യാതൊരു പ്രയോജനവുമില്ല. (ശഠിച്ചു എന്നതിന്നു പകരം അതിന്റെ നാമരൂപം പ്രയോഗിക്കുക.)

(4) മംഗല്യസൂത്രത്തെ ഭത്താവല്ലാതെ ഇതരന്മാർ കാണുകയില്ലെന്നാണല്ലോ വരം. (കമ്മണിപ്രയോഗമാക്കുക.)

(5) കമ്മത്തെ അനുസരിച്ച അവസ്ഥ എനിക്കു പ്രാപ്തമായി. (പ്രാപ്തമായി എന്നതിന്നു പകരം ഒററവാക്കു പ്രയോഗിക്കുക.)

(6) ഈ സങ്കടം അനുഭവിപ്പാൻ മാത്രം ഞാൻ ഒരു പാപവും ചെയ്തിട്ടില്ലല്ലോ. (പ്രസ്താവനാരൂപം മാററി ചോദ്യമാക്കുക.)

# എൻെറ പരാക്രമം

എൻെറ അനുഭവംതന്നെ ഒന്നുകൂടിപ്പറയാം. അതും ശുദ്ധ വെടിയാണെന്നേ മററുള്ളവർ പറയുള്ളു. എങ്കിലും വാസ്തവമാണു്. കാലം കുറെയായി. നമ്മുടെ ഗോപാലൻ നായർ അന്നു താസിൽദാരായിരുന്നു. ഞങ്ങൾ തമ്മിൽ ഇന്നും ഇന്നലെയുമായിട്ടുള്ള പരിചയമല്ല. അദ്ദേഹത്തിൻെറ അച്ഛൻെറ കാലത്തുതന്നെ ഞങ്ങളുടെ തറവാടുമായി വളരെ സ്നേഹവിശ്വാസത്തിലാണു്. പലപ്പോഴും എന്നെ ക്ഷണിച്ചതുകൊണ്ടു് ഞാൻ കരിക്കൽ മാനന്തവാടിയോളം പോയി. ഒരു ദിവസം ഞങ്ങൾ രണ്ടു പേക്കും സമീപസ്ഥനായ ഒരു പ്രമാണിയുടെ വിരുന്നുസല്ക്കാരമുണ്ടായിരുന്നു. അന്നത്തെ സദ്യയുടെ വട്ടം പൊടിപൂരമാണു്. അതൊക്കെ ഇന്നലെ കഴിഞ്ഞപോലെ തോന്നുന്നു.

ദിനമപി രജനീ സായം പ്രാതഃ
ശിശിരവ സന്തഃ പുനരായാതഃ
കാലഃക്രീഡതി ഗച്ഛത്യായുഃ
തദപി ന മുഞ്ചത്യാശാവായുഃ

എന്നു പറഞ്ഞപോലെ കാലം എത്ര വേഗത്തിൽ കഴിഞ്ഞുപോകുന്നു! അന്നത്തേയും ഇന്നത്തേയും വയനാടു തന്നെ എത്ര ഭേദമായിപ്പോയി. അന്നു് ആന കൂടിയാൽ കാണാത്ത കാടാണു്. ഇന്നു് അതു മുഴുവനും നാടായിപ്പോയി. കുന്നും മലയും ധാരാളമുള്ള ആ പ്രദേശത്തിന്നു വയനാടു് എന്നും, സാമാന്യം നാഗരികത്വമുള്ള മറെറാരു നാട്ടിനു പാലക്കാടെന്നും പേരു വിളിക്കാനെന്തായിരിക്കും സംഗതി എന്നു ഞാൻ പലപ്പോഴും ആലോചിക്കാറുണ്ടു് — നമ്മുടെ കഥ

മാറിപ്പോയി, എവിടെയാണ് പറഞ്ഞുവെച്ചതു — ശരി — ഞങ്ങൾ ഊണും കഴിഞ്ഞു രണ്ടു വാല്യക്കാരോടു കൂടി, കിടപ്പിന്നു താസിൽദാരുടെ വീട്ടിലേക്കു തന്നെ യാത്രയായി. മകരമാസം കാലമാണ്. കുപ്പായവും മറവും ഇട്ടിരിക്കുന്നു. എങ്കിലും ശീതം സഹിച്ചു കൂട. "കറിനൈറിനൈ" എന്നു പറഞ്ഞ പാകത്തിലായിരിക്കുന്നു. യാത്ര പിരിയുമ്പോൾ ഡോക്ടർ വറുഗീസ്, ഒരു മരുന്നുകുപ്പിയും ഒരു ശസ്ത്രവും, മടക്കത്തിൽ ആസ്പത്രിയിൽ കൊടുത്തു് സൂക്ഷിക്കാനായി പറയണമെന്നാവശ്യപ്പെട്ടു. പോകുന്ന വഴിക്കാണെങ്കിൽ ഞാൻ തന്നെ കൊടുത്തേക്കാമെന്നു ഏററപ്പോൾ കുപ്പിയും കുറെ പരുത്തിയും ഒന്നുരണ്ടു ശീലക്കഷ്ണവും വേറെ തന്നെ ഒരുറമ്മാലിൽ പൊതിഞ്ഞു് എന്റെ വശം തന്നു. ഞാനതു തോളിൽകൂടി ഇട്ടു കെട്ടി ബന്തോവസ്സാക്കി, ശസ്ത്രം കീശയിലും വെച്ചപ്പോൾ, എന്താ ലവണാസുരന്റെ പുറപ്പാടാണോ, എന്നു ഗോപാലൻനായർ പരിഹാസമായിച്ചോദിച്ചു. അദ്ദേഹത്തിന്നു സകലതും നേരംപോക്കാണല്ലോ.

കറുത്തവാവിനു സമീപിച്ചാണ്. മൂക്കോടു മൂക്കു മുട്ടിയാൽ തമ്മിൽ കാണില്ല. അത്രയ്ക്കുണ്ടിരുട്ട്. അങ്ങിനെ ഞങ്ങൾ അവിടെനിന്നു പുറപ്പെട്ടു താസിൽദാർ താമസിക്കുന്ന വീട്ടിനു സമീപം എത്താറായപ്പോൾ ഗ്രഹപ്പിഴകൊണ്ടു ഞങ്ങളുടെ കൈവശമുണ്ടായിരുന്ന പാനീസ്സിലെ തിരിയും കെട്ടു. ഇനി എന്താ നിവൃത്തി എന്നു ചോദിച്ചപ്പോൾ,

ആപദി കിം കരണീയം
സ്മരണീയം ചരണയുഗളമംബയാഃ

എന്നു താസിൽദാർ ചൊല്ലി. അവിടവിടെ വേണ്ടുന്ന പൊടിക്കൈ മൂപ്പൎക്കു ക്ഷണത്തിൽ തോന്നുമല്ലോ. ഞങ്ങൾ കുറെ തപ്പിത്തപ്പി നടന്നപ്പോൾ കാട്ടിന്നു് എന്തോ ഒന്നനു

ങ്ങുന്നുണ്ടെന്നു തോന്നി. അതെന്താണെന്നു ചോദിക്കാൻ നേരമില്ല, അപ്പഴെക്കും പിൻഭാഗത്തുനിന്നു എന്നെ ഒരു തള്ളൽ! എന്തു ശക്തി! എനിക്കപ്പൊഴത്തന്നെ ബോധക്ഷയമുണ്ടായി. മററവരെല്ലാം നിലവിളി കൂട്ടമ്പഴെക്ക മൂപ്പരു — താസിൽദാരല്ല — എന്നേയും കടിച്ചു തൂക്കിക്കൊണ്ടു നടന്നിരിക്കുന്നു. ആാംപ്പിടിയനുണ്ടോ ആാംഭേദം; താസിൽദാരു നിലവിളിച്ചാലും കല്പിച്ചാലും അതിനലക്ഷ്യം! പത്തു മിനിട്ടിനകം എന്നെ ഒരു വലിയ ഗുഹയിൽ കൊണ്ടു വെച്ചു. അതിനകത്തെ ഘ്രാണം ഇന്നും വിചാരിച്ചുകൂട. മുൻസിപ്പാലിററിയിൽ കൂടി ഇത്ര ദുർഗ്ഗന്ധമില്ല. അത്ര കഠിനം. ഇരുട്ടത്തു പച്ചനിറത്തിൽ തീക്കട്ട പോലെ തിളങ്ങിക്കൊണ്ടിരിക്കുന്ന രണ്ടു കണ്ണിൻെറ പ്രകാശമല്ലാതെ ആ മടയിൽ ലേശം പോലും വെളിച്ചമില്ല. ഏതാണ്ട് ഒരു ചെറിയ തളികയോളം വട്ടത്തിലുള്ള അതിൻെറ പരുപരുത്ത കൈരണ്ടും എൻെറ നെഞ്ഞിന്മേൽ അമൎത്തി വെച്ചിട്ടുള്ളതുകൊണ്ട് അങ്ങട്ടുമിങ്ങട്ടും അണുമാത്രം അനങ്ങാൻ വയ്യാ. കുറെ നേരം കഴിഞ്ഞപ്പോഠം എനിക്കു 'സുബോധമുണ്ടായി'. തല്ക്കാലത്തെ സ്ഥിതിയെല്ലാമോൎത്തു്, 'ഭവിതവ്യം ഭവത്യേവ' എന്നു സമാധാനിച്ചു. പ്രാണവേദനക്കു ഗുരുകൃപാകടാക്ഷം കൊണ്ടു വാരാഹീമന്ത്രം ജപിച്ചു സൎവ്വമൃത്യുനിവാരിണിയായ ജഗദംബയെത്തന്നെ നല്ലവണ്ണം ധ്യാനിച്ചു. ജീവൻ പോയോ എന്നു നോക്കാനോ എന്തോ, എന്നെ ഒന്നുരണ്ടു പ്രാവശ്യം ഉരുട്ടി നോക്കിയപ്പോഠം അതിദുസ്സഹമായ വേദനനിമിത്തം, അമ്മേ! എന്നു പതുക്കെ പറഞ്ഞു പോയി. അതു കേഠംക്കുമ്പഴ് നമ്മുടെ പുറത്തു കെട്ടിയിരിക്കുന്ന ഭാണ്ഡം കടിച്ചുതൂക്കി എടുത്തു്, പൂച്ചയും മററം എലിയെ കടിച്ചു കുടയുന്ന മാതിരി അങ്ങട്ടുമിങ്ങട്ടും ആട്ടിയപ്പോഠം,

എന്തോ അതിന്റെ തൊള്ളയിൽനിന്ന് ഒന്നു പൊട്ടുന്നതു കേട്ടു. ഉടനെ നല്ല ലവണ്ടറിനേക്കാൾ അതിരൂക്ഷമായിട്ടുള്ള ഒരുവക തൈലത്തിന്റെ ഗന്ധമുണ്ടായി. അപ്പഴേ ചൈതന്യനിഹംതൃകമാണ് (Chloroform) ആ കുപ്പിയിൽ ഉണ്ടായിരുന്നതെന്നു ഞാൻ ധരിച്ചുള്ളു. കുപ്പി പൊളിഞ്ഞതുകൊണ്ടു ആ തൈലം മുഴവനെ നരിയുടെ മൂക്കിലും വായിലുമൊക്കെ വ്യാപിച്ചതു നിമിത്തം ക്ഷണനേരംകൊണ്ട് എന്നെ കടിച്ചു തൂക്കിയ പാട്ട തന്നെ ബോധം കെട്ട് എന്റെ മേൽവീണു. കാട്ടുപ്രദേശങ്ങളിലും മററം കാണുന്ന വലിയ മിന്നാമിനുങ്ങുടെ മാതിരി സദാ ഒളിഞ്ഞും കൊണ്ടിരിക്കുന്ന കണ്ണിനും ക്രമേണ പ്രകാശമില്ലാതെകണ്ടായി. മൂപ്പരുടെ കാര്യം കുറെ തപ്പലാണെന്നു കണ്ടപ്പോൾ, അതിനെ മെല്ലെ ഉന്തി താഴത്തു തള്ളിയിട്ടു കീശയിലുണ്ടായിരുന്ന ക്ഷൌരക്കത്തിപോലെ വളഞ്ഞ് മൂർച്ചയുള്ള ശസ്ത്രം എടുത്തു പതുക്കെ കടിച്ചു നീർത്തി അതിന്റെ കഴുത്തിന്നു വെച്ചുകൊടുത്തു. ക്രമത്തിൽ ശ്വാസനാളം മുറിച്ചു രണ്ടു കഷ്ണമാക്കി. എന്നിട്ടും ലേശം പോലുമനങ്ങാൻ ഭാവമില്ല. അറക്കുമ്പോൾ ഒന്നു പിടച്ചതു കൂടിയില്ല. ആ മരുന്നിന്റെ വീര്യം അത്യാശ്ചര്യംതന്നെ. തൽക്കാലത്തെ ക്ഷീണംകൊണ്ടും ദുർഗ്ഗന്ധംകൊണ്ടും പുലരുന്നവരെ അവിടെത്തന്നെ ശവപ്രായമായി കിടന്നു. പ്രകാശത്തിന്നു മുമ്പു തോക്കു, വടിവാൾ, കുന്തം മുതലായ ആയുധങ്ങളോടുകൂടി നായാട്ടുകാർ വന്നു സമീപമുള്ള കാടൊക്കെ പരതി. ആ നരിമടയുടെ സമീപം എത്തിയപ്പോൾ, നമ്മുടെ കാരണവര് അതിനകത്തുണ്ടെങ്കിൽ ഓടിപ്പോയ്ക്കോട്ടെ എന്നു വിചാരിച്ചു കുറെയൊക്കെ കൂക്കിവിളിച്ചു ലഹള കൂട്ടി. ഒടുക്കം ഒന്നുമില്ലെന്നു കണ്ടപ്പോൾ ഒരു ചൂട്ടു കത്തിച്ചു ഗുഹയിലേക്കു കാണിച്ചു. ഞാനും

നമ്മുടെ മൂപ്പരും വലിയ ചങ്ങാതികളുടെ മാതിരി ഒന്നിച്ച കിടപ്പാണ്. രക്തപ്രവാഹംകൊണ്ട കാരണവരുടെ കഥ രാത്രിയിൽത്തന്നെ കഴിഞ്ഞിരിക്കുന്നു. ഞാൻ ആ പരാശക്തിയെത്തന്നെ സ്മരിച്ച ജപിച്ചും കൊണ്ടിരിക്കുകയാണ്. അന്നത്തെ തണുപ്പും ക്ഷീണവും ഒക്കെക്കൊണ്ട കുറെ ദിവസം പനിച്ച കുഴങ്ങിപ്പോയി. അന്ന് ആ നരിയുടെ നഖംകൊണ്ട പൊട്ടിയതാണ് പുറത്തു കാണുന്ന ഈ കല.

## പരിക്ഷ

I

കഥാനായകൻെറ പരാക്രമങ്ങളെ നിങ്ങൾ മററൊരാളോട് പറയും പ്രകാരം ചുരുക്കി എഴുതുക.

II

വാക്യത്തിൻെറ ഒടുവിൽ കൊടുത്തിട്ടുള്ള ക്രിയയുടെ ഉചിതരൂപത്തെ വാക്യത്തിൽ കാണുന്ന ഒഴിവിൽ പ്രയോഗിച്ച അർത്ഥപൂർത്തി വരുത്തുക.

1. പലപ്പോഴും എന്നെ——ഒരിക്കൽ ഞാൻ മാനന്തവാടിയോളം പോയി (ക്ഷണിക്കുക)
2. അതൊക്കെ ഇന്നലെ——പോലെ തോന്നുന്നു. (കഴിയുക)
3. വീട്ടിന്നു സമീപം —— ഗ്രഹപ്പിഴക്കു വിളക്കു കെട്ടു. (എത്തുക)

III

ഒററവാക്യമായി എഴുതുക :—

(1) അതിൻെറ പരുപരുത്ത കൈ രണ്ടും എൻെറ നെഞ്ഞിന്മേൽ അമർത്തിവെച്ചു. അതുകൊണ്ട എനിക്ക് അങ്ങട്ടുമിങ്ങട്ടും അനങ്ങാൻ കഴിഞ്ഞില്ല.

(2) മൂപ്പരുടെ കാര്യം കുറെ തപ്പലാണെന്നു കണ്ടു. അപ്പോൾ അതിനെ മെല്ലെ ഉന്തി താഴത്തു തള്ളിയിട്ടു.

(3) കീശയിൽ ഒരു കത്തിയുണ്ടായിരുന്നു. അതു ക്ഷൌരക്കത്തി പോലെ വളഞ്ഞു മൂർച്ചയുള്ളതായിരുന്നു. അതെടുത്ത് അതിൻെറ കഴുത്തിന്നു വെച്ചുകൊടുത്തു.

# കുററാലത്തിലെ വെള്ളച്ചാട്ടം

കുററാലം ഒരു സുഖവാസസ്ഥലമാണ്. ചിങ്ങം, കന്നി എന്നീ മാസങ്ങളിലാണ് ഇവിടെ ജനങ്ങൾ അധികമായി വന്നു താമസിക്കുക പതിവ്. തണുത്ത കാററ്, നനുത്ത മഴ ച്ചാറൽ, മന്ദോഷ്ണമായ വെയിൽ, സുഖശീതളമായ വെള്ള ച്ചാട്ടം എന്നീ പരിതഃസ്ഥിതികൾ ആരോഗ്യവദ്ധകങ്ങ ളാണ്. അതുകൊണ്ടു സുഖലുബ്ധരായ വളരെ ജനങ്ങൾ ഇവിടെ കുളിച്ചു താമസിക്കുവാൻ വരുന്നു. തിരുവിതാംകൂർ മഹാരാജാവ്, കടംബൂർ, തിന്നമ്പട്ടി എന്നീ ദേശങ്ങളിലെ ജമിന്ദാർമാർ, ധനികന്മാരായ അനവധി നാട്ടുകോട്ടച്ചെട്ടി കൾ, എന്നിവർ സുഖവാസത്തിന്നായി പ്രത്യേകം ബങ്ക ളാവുകൾ ഇവിടെ പണിയിച്ചിട്ടുണ്ട്.

കുററാലം തിരുനെൽവേലി ജില്ലയിലാണ്. പശ്ചിമ ഘട്ടത്തിൻെറ പൂവ്വഭാഗത്തുള്ള ചെങ്കോട്ടത്താലൂക്ക് തിരു വിതാംകൂറിലുൾപ്പെട്ടതാണ്. ചെങ്കോട്ടയിൽനിന്നു കുററാല ത്തേയ്ക്കു നാലുനാഴിക ദൂരമേയുള്ളു. മലയാളരാജ്യവും കോയ മ്പത്തൂർ ജില്ലയും (കൊങ്ങം) തമ്മിലുള്ള വ്യത്യാസംപോലെ യാണ് തിരുനെൽവേലിയും (പാണ്ടിനാട്ടം) തിരുവിതാം കൂറും തമ്മിലുള്ള വ്യത്യാസം. ഉപ്പുമണ്ണ്, കരിമ്പാറ, വരണ്ട കാററ്, അല്പവൃഷ്ടി, എന്നിവയാണ് ചെങ്കോട്ടയിലെ സമ്പ്ര ദായം. കേരളത്തിലെ ഘോരമാരിയും ആർദ്രവായുവും അവിടെയില്ല.

കുററാലം ഹിന്തുക്കളുടെ ഒരു പുണ്യസ്ഥലമാണ്. ഇവിടെ പരിപാവനമായ ഒരു ക്ഷേത്രമുണ്ട്. അതിൻെറ പണി മുഴുവനും കരിങ്കല്ലുകൊണ്ടാണ്. കരുത്തവരും കനത്ത വരും ആയ നാട്ടുകോട്ടച്ചെട്ടിമാർ ഇപ്പോഴും ഇവിടെ ലക്ഷ

ക്കണക്കിൽ ക്ഷേത്രനിർമ്മാണത്തിന്നായി ധനവ്യയം ചെയ്തു പോരുന്നു. ആരാധകന്മാരുടെ ബഹളത്തിലുമധികം കരിക്കല്ലുപണിക്കാരുടെ കോലാഹലമാണു് ഞാൻ പോയപ്പോൾ അവിടെ ഉണ്ടായിരുന്നതു്.

സുഖവാസത്തിനു കുററാലത്തു വന്നുകൂടുന്നവരുടെ വേഷവും ഭാഷയും—പ്രത്യേകിച്ചു മലയാളികളുടെ കണ്ണിനു—വിചിത്രമായതായിരിക്കും. വീട്ടിപോലെ കറുത്തവരും, ഭൂതിഭൂഷിതരും, സ്ഥൂലസ്വർണ്ണകങ്കണധാരികളും ആയ ശ്രേഷ്ഠികൾ; വിചിത്രരേഖാകിർമ്മീരിതങ്ങളായ വസ്ത്രങ്ങൾ വികൃതമായി ധരിച്ചവരും, കണ്ണിമാങ്ങപോലെ ഞാന്നു കളിക്കുന്ന സ്വർണ്ണകർണ്ണാഭരണങ്ങൾ തൂക്കിയവരും ആയ പീവരസ്ത്രീകൾ; ക്ഷൌരം കഴിച്ചു തൈലാഭ്യംഗവും ചെയ്തു മൈരേയമായുള്ള മദ്യവും സേവിച്ചു്, താംബൂലചവ്വണംചെയ്തു് മദാന്ധരായി നടക്കുന്ന യുവാക്കന്മാർ; നനഞ്ഞ വസ്ത്രം ഉടുത്തു, ഭസ്മം പൂശി, സ്വസ്തികബന്ധം പൂണ്ടു സ്വർഗ്ഗം വിലക്കു വാങ്ങാൻ നടക്കുന്ന തീർത്ഥകന്മാർ; ആ തീർത്ഥസേവകരാരെ സേവിക്കുന്ന കപടസന്ന്യാസിമാർ; തക്കം നോക്കി അഞ്ചിനു പതിനഞ്ചു വില മടി കൂടാതെ പറയുന്ന കള്ളക്കച്ചവടക്കാർ; 'ഹിരണ്യാക്ഷ'ഭാവത്തോടുകൂടി നാകലോകദ്വാരപാലനം നടത്തിപ്പോരുന്ന പൂശാരിമാർ — ഈ വിധത്തിലുള്ള കാഴ്ച ചിന്താദ്യോതകരമായതു തന്നെയാണു്.

നീലനിറത്തിൽ നീണ്ടുകിടക്കുന്ന ഒരു പർവ്വതനിര ഗംഭീരമായി അതാ ഉയർന്നുനില്ക്കുന്നു. വിവിധവൃക്ഷശേഖരിതമായ ആ പർവ്വതത്തിൽ അവിടവിടേയുള്ള ഛിദ്രങ്ങളിൽകൂടി നഗ്നമായ കരിമ്പാറപ്പുറം തെളിഞ്ഞുകാണുന്നു. ശീതവാതാഹതങ്ങളായ മേഘങ്ങൾ ആ പർവ്വതപാർശ്വങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. പർവ്വതസാനുക്കളിൽ നിരന്ത

രാളമായി വളൎന്നു പോരുന്ന തരുപരമ്പരകൾ കാററിലുലയു മ്പോൾ തിരമറിയുന്ന സമുദ്രംപോലെ ഇളകിക്കളിച്ചുകൊ ണ്ടിരിക്കുന്നു. കുടിലാകൃതികളായ ദീൎഘഗത്തങ്ങൾ വാരണാ കൃതിയിലുള്ള പൎവ്വതങ്ങളുടെ ചുളികൾപോലെ കാണപ്പെ ടുന്നു. പൎവ്വതശിരസ്സിൽ നീണ്ടു നിവൎന്നു നില്ക്കുന്ന വൃക്ഷ ങ്ങൾ, കെട്ടിപ്പിടിച്ചു നില്ക്കുന്ന വള്ളികളുടെ ബലംകൊണ്ടു കൊടുങ്കാററിൽ നിൎഭയമായി ആടിക്കളിക്കുന്നു. മഴ പെയ്യു മ്പോൾ മേഘപടലംകൊണ്ടു മൂടപ്പെട്ടും, ക്ഷണനേരംകൊണ്ടു കാററടിച്ചു തെളിഞ്ഞും, കാണപ്പെടുന്ന കാടുകൾ പ്രകൃതി ശക്തികളുടെ നടനരംഗം പോലെ പരിലസിക്കുന്നു.

ഏകദേശം രണ്ടുനാഴിക ദൂരെ നിന്നു തന്നെ കുററാല ത്തിലെ വെള്ളച്ചാട്ടം കാണാം. ശ്യാമാഭമായ ശിലോച്ച യത്തിന്മേൽ പ്രകൃതിരജകി അലക്കിവിരിച്ച വസ്ത്രം പോ ലെയും, ഗിരിശിരസ്സിൽ വനദേവതകൾ വരച്ച സുന്ദര സീമന്തരേഖ പോലെയും, പൎവ്വതരാജന്റെ ശാശ്വതമായ രജതാധികാരദണ്ഡം പോലെയും, നിരൎഗ്ഗളമായി പ്രവഹി ക്കുന്ന തുംഗശൈലമാതംഗത്തിന്റെ മദജലം പോലെയും, വിഷ്ണുപദത്തിൽനിന്നു ഭൂമിദേവി ഏന്തുന്ന അൎഘ്യാംബു പോലെയും, പൎവ്വതവക്ഷസ്സിൽ വനദേവതകൾ ചാൎത്തിയ ആകാശപുഷ്പമാല പോലെയും, അചലനായ ഗിരിതാപ സന്റെ ശുഭ്രമായ പട്ടബന്ധം പോലെയും, സഹ്യാചല ദോൎദ്ധ്രിയിൽനിന്നു് അവിച്ഛിന്നമായി ഉൽഗളിക്കുന്ന പയോധാര പോലെയും, വനഗന്ധൎവ്വഗാനത്തിന്റെ ആമന്ദ്ര മനോഹരമായ മോഹനഷഡ്ജം പോലെയും ആ ധാരം പ്രവഹിക്കുന്നു.

ഏകദേശം 300 അടി ഉയരമുള്ള കരിമ്പാറക്കുന്നി ന്മേൽ കൂടി കയറിച്ചെല്ലുവാൻ സോപാനം ഇവിടെ വെട്ടി

വെച്ചിരിക്കുന്നു. ഇതിൽക്കൂടെ കയറി മേല്പോട്ടു പോയാൽ 'ഝങ്കാരനാദസംഭേദഝർഝരീകൃതപർവ്വതയായ' ചമ്പകാവതിച്ചാട്ടം കാണാം. ഏകദേശം 40 അടി വ്യാസമുള്ള അച്ഛസ്വച്ഛജലാശ്രിതമായ ഒരു ഹ്രദത്തിൽ 60 അടി ഉയരത്തിൽനിന്നു ഘനഗംഭീരമായി വീഴുന്ന ഝരമാണ് ചമ്പകാവതിച്ചാട്ടം. കനത്തു വീഴുന്ന ഈ ജലപാതത്തിൽ കുളിക്കുവാൻ അസാദ്ധ്യം തന്നെ. ഫേനമയവും സ്വച്ഛശീതളജലാശ്രിതവും ആയ ചമ്പകാവതിഹ്രദം പാൽ തിളയ്ക്കും പോലെ എപ്പോഴും പ്രക്ഷുബ്ധമായിരിക്കുന്നു. ആ ഹ്രദതടത്തിലുള്ള കരുമ്പാറകളിന്മേൽ ചെന്നിരുന്നാൽ ക്ഷണനേരം കൊണ്ടു് ഒരു ശീകരസ്നാനം (Spray bath) നമുക്കു ലഭിക്കും. കല്ലോലവലയമണ്ഡിതമായ ഈ ഹ്രദത്തിലെ അമൃതസ്വാദുസലിലം എത്രയും ആസ്വാദ്യമാണ്.

കുററാലത്തിലെ വെള്ളച്ചാട്ടം വീഴുന്ന പാറയിന്മേൽ സ്നാനത്തിന്നു വേണ്ടതായ സൌകര്യങ്ങൾ ഗവമ്മേണ്ടു ചെയ്തു വെച്ചിട്ടുണ്ട്. പായൽ പിടിച്ചു വഴുക്കാതേയിരിപ്പാൻ പാറ കൊത്തിവെച്ചിരിക്കുന്നു. അതിശക്തിയോടു കൂടി വീഴുന്ന വെള്ളം, കുളിക്കുന്ന ആളുകളെ മുന്നോട്ടുന്തിത്തള്ളാതിരിപ്പാനായി മുമ്പിൽ ഒരു വലിയ കമാനം കെട്ടിയുയൎത്തിയിട്ടുണ്ടു്. ഇതിൽ ആളുകൾക്കു കയ്യൂന്നിപ്പിടിച്ചു നില്ക്കാം. ഇതു കോൺക്രീററായതുകൊണ്ടു് അതിൽ പായൽ പിടിച്ചു കാണുന്നില്ല. മേലാസകലം എണ്ണ തേച്ചു വെള്ളച്ചാട്ടത്തിൽ ച്ചെന്നു നിന്നാൽ പത്തു മിനുട്ടുകൊണ്ടു് എണ്ണയുടെ ലേശം ദേഹത്തിൽ കാണുകയില്ല. വെള്ളത്തിൻെറ ആഘാതം കൊണ്ടു് ഇവിടെയുള്ള കുളിയ്ക്കു ചവുട്ടിയുഴിയുന്നതിൻെറ ഫലമുണ്ട്. അവിചാരിതമായി ചിലപ്പോൾ സാമാന്യത്തിലധികം വെള്ളം വന്നു ചാടാനിടയുള്ളതുകൊണ്ടു തല ബലമായി പിടിച്ചു വേണം സ്നാനം ചെയ്യുവാൻ.

കുളിക്കുന്നവൻെറ നാലുഭാഗത്തും വീണ്ടടഞ്ഞു ചിന്നുന്ന ജലകണങ്ങളിൽ സൂര്യരശ്മി തട്ടുമ്പോഠം വൃത്താകൃതിയായ ഒരു കൊച്ചു മഴവില്ല് ഉണ്ടാകുന്നതുകൊണ്ടു സ്നാതകന്മാരെല്ലാവരും സ്ഥിരമായ ഇന്ദ്രധനുസ്സുകൊണ്ടു പരിവേഷ്ടിതരായിത്തീരുന്നു. ആളുകഠം നീങ്ങിയാൽ അതനുസരിച്ച് ഈ ഇന്ദ്രചാപചക്രവും നീങ്ങും. അതിശീതളമായ ജലപ്രവാഹത്തിൽ ആദ്യം പ്രവേശിക്കുമ്പോഠം ശ്വാസം മുട്ടുമ്പോലെ കുറച്ചൊന്നു തോന്നാനിടയുണ്ടു്. പക്ഷേ ക്രമേണ ആ ശല്യം മാറി സ്നാനം സുഖപ്രദമായിത്തീരും.

കുറേക്കാലം മുമ്പ് ഇവിടെ സ്നാനസ്ഥാനം ജാതിക്രമമനുസരിച്ചായിരുന്നുവത്രെ. പക്ഷേ ഇപ്പോഠം ആ മാതിരി വ്യത്യാസം ഒന്നും ഇവിടെ കാണുന്നില്ല. അർദ്ധനഗ്നരായി സ്ത്രീകളും പുരുഷന്മാരും അടുത്തു നിന്നാണ് കുളിക്കുന്നതു്. ലോകത്തിൽ വേണ്ടാത്ത യോഗം ഉള്ളതായും വേണ്ട വിയോഗം ഇല്ലാതായും ആണല്ലോ കാണുന്നതു് !

പുണ്യസ്ഥലങ്ങളിലെല്ലാം സാധാരണമായി കാണാവുന്ന അശുദ്ധിയും, അക്രമവും, അനാചാരവും, അജ്ഞാനവും, അന്ധവിശ്വാസവും ഇവിടേയുമുണ്ടു്! ആയിരമാളുകഠം എണ്ണയും സോപ്പും കലക്കി മലിനമാക്കിയ ജലം അരിവെയ്ക്കുവാൻ തീർത്ഥയാത്രക്കാർ ഉപയോഗിക്കുന്നു. അമ്പലത്തിൻെറ നാലുഭാഗവും മലമൂത്രദൂഷിതമായിക്കിടക്കുന്നു. ദൃഢഗാത്രന്മാരും ധിക്കാരികളും ആയ കപടസന്യാസിമാർ ധാരാളം തെണ്ടിനടന്നുകൊണ്ടിരിക്കുന്നു. പ്രകൃത്യാ സുന്ദരമായ ഈ പ്രദേശം ഇതുകൊണ്ടെല്ലാം ദൂഷിതമായിത്തീന്നിരിക്കുന്നു.

എങ്കിലും കുററാലത്തിലെ ധരം മോഹനമായ കാഴ്ചയാണു്. പ്രകൃതിരമണീയകത്താൽ അനുഗൃഹീതമായ ഈ

പ്രദേശം പ്രകൃതിരസികന്മാരാൽ സേവ്യമായതാണെന്നുള്ളതു നിർവിവാദം തന്നെ. ഇവിടെയുള്ള അമ്പലവും, പൂജയും, അങ്ങാടിയും, ആരാധനയും, അന്ധവിശ്വാസവും, അനാചാരവും, ചാരവും, പ്രസാദവും എന്നെ ഒട്ടും ആകർഷിച്ചില്ല. എന്നാൽ അവിടത്തെ — പ്രത്യേകിച്ച് അമ്പലത്തിന്നകലേയായി ഉപരിഭാഗത്തുള്ള — വൃക്ഷങ്ങളും, ലതകളും, പക്ഷികളും, മൃഗങ്ങളും, ഝരങ്ങളും, സ്വരങ്ങളും അതിമനോഹരങ്ങളും നിരതിശയാനന്ദപ്രദങ്ങളും ആണെന്നുള്ളതു അവിതർക്കിതം തന്നെ. ആത്മാവിൽ പ്രസുപ്തമായ ശക്തിയേയും സൌന്ദര്യത്തേയും സുഖത്തേയും അവ പ്രബുദ്ധമാക്കിത്തീർക്കുന്നു.

## പരീക്ഷ

### I

കുററാലത്തിലെ വെള്ളച്ചാട്ടം വീഴുന്ന സ്ഥലത്തു് സ്നാനത്തിന്നുവേണ്ടി ചെയ്തിട്ടുള്ള സൌകര്യങ്ങൾ, അവിടെ കാണുന്ന ചീത്തസമ്പ്രദായങ്ങൾ ഇവയെ വിവരിക്കുക. ഓരോന്നും ഓരോ ഖണ്ഡികയിൽ അടക്കുക.

### II

ചിഹ്നനം ചെയ്യുക.

സുഖവാസത്തിന്നു കുററാലത്തു വന്നുകൂടുന്നവരുടെ വേഷവും ഭാഷയും പ്രത്യേകിച്ചു മലയാളികളുടെ കണ്ണിന്നു വിചിത്രമായിരിക്കും വീട്ടി പോലെ കറുത്തവരും ഭൂതിഭൂഷിതരും സ്ഥൂലസ്വർണ്ണകങ്കണധാരികളും ആയ ശ്രേഷ്ഠികൾ വിചിത്ര രേഖാ കിമ്മീരിതങ്ങളായ വസ്ത്രങ്ങൾ വികൃതമായി ധരിച്ചവരും കണ്ണിമാങ്ങപോലെ ഞാന്നു കളിക്കുന്ന സ്വർണ്ണ കർണ്ണാഭരണങ്ങൾ തൂക്കിയവരും ആയ പീവരസ്ത്രീകൾ ക്ഷൌരം കഴിച്ച

തൈലാഭ്യംഗം ചെയ്തു മൈരേയമായുള്ള മദ്യവും സേവിച്ച താംബൂലചവ്വ്ണം ചെയ്തു മദാന്ധരായി നടക്കുന്ന യുവാക്കന്മാർ നനഞ്ഞ വസ്ത്രം ഉടുത്തു ഭസ്മം പൂശി സ്വസ്തികബന്ധം പൂണ്ട സ്വർഗ്ഗം വിലയ്ക്കു വാങ്ങാൻ നടക്കുന്ന തീത്ഥകന്മാർ ആ തീത്ഥസേവക്കാരെ സേവിക്കുന്ന കപട സന്ന്യാസിമാർ തക്കം നോക്കി അഞ്ചിന്നു പതിനഞ്ചു വില മടികൂടാതെ പറയുന്ന കള്ളക്കച്ചവടക്കാർ ഹിരണ്യാക്ഷഭാവത്തോടു കൂടി നാകലോകദ്വാരപാലനം നടത്തിപ്പോരുന്ന പൂശാരിമാർ ഈ വിധത്തിലുള്ള കാഴ്ച ചിന്താദ്യോതകമായതു തന്നേയാണ്

# ഭഗവദ്ദൂത്

(ശ്രീകൃഷ്ണൻ പ്രവേശിക്കുന്നു)

ശ്രീകൃഷ്ണൻ — (ആത്മഗതം) യുദ്ധത്തിന്നു് സഹായിപ്പാൻ എന്നെ ക്ഷണിക്കാനായ് അർജ്ജുനനും ദുര്യോധനനും ഉടനെ എത്തും. ധർമ്മപരിപാലനത്തിന്നു വേണ്ടി എനിക്കു പാണ്ഡവപക്ഷത്തിൽ നില്ക്കാതെ നിവൃത്തിയും ഇല്ല. (ചെവിയോർത്തിട്ടു്) ഓഹോ! ഇതാ ദുര്യോധനൻ എത്തി. ഈ വിദ്വാൻ മുമ്പിൽ കടന്നു ക്ഷണിച്ചാൽ ദുർഘടമായി. ആട്ടെ, മുമ്പു വിചാരിച്ചു വെച്ച പോലെ അർജ്ജുനൻ വരുവോളം ഉറക്കം നടിക്കുക തന്നെ. (കിടന്നു ഉറക്കം നടിക്കുന്നു.)

(ദുര്യോധനൻ പ്രവേശിക്കുന്നു.)

ദുര്യോ — (ഹരിക്കാരനോടു്) ഹരിക്കാരൻ, കൃഷ്ണൻ എവിടെയാണു്.

ഹരി — പള്ളിയറയിലാണു്.

ദുര്യോ — അങ്ങോട്ടു കടക്കരുതേ.

ഹരി — ആവാമല്ലോ. ഇവിടേയ്ക്കു സമയം നോക്കാനുണ്ടോ?

ദുര്യോ — (ചുററിനടന്നിട്ടു്) ഞാൻ വന്നിട്ടുള്ള വിവരം കൃഷ്ണൻ അറിഞ്ഞാൽ ഉടനെ വന്നാദരിക്കും. സംശയമില്ല. (പള്ളിയറയിൽ കടന്നു നോക്കീട്ടു്) നല്ല ഉറക്കമാണു്. ഇപ്പോൾ ഉപദ്രവിക്കേണ്ട. ഉണരുന്നതുവരെ ഇവിടെ ഇരിക്കാം. (എന്നു ശ്രീകൃഷ്ണൻെറ തലയ്ക്കലുള്ള പീഠത്തിൽ ഇരിക്കുന്നു.)

(ജനാലയിൽ കൂടി നോക്കീട്ടു്)

ഓഹോ! ചങ്ങാതിയും എത്തിപ്പോയി. അർജ്ജുനനല്ലേ ഈ വരുന്നതു്.

(അർജ്ജുനൻ പ്രവേശിക്കുന്നു.)

അ — ഇവിടെ എഴുന്നെള്ളീട്ടില്ലയോ. ശബ്ദമൊന്നും കേൾക്കുന്നില്ല. (പള്ളിയറയിലേക്കു നോക്കീട്ടു്) ഭഗവാൻ പള്ളിക്കുറുപ്പു കൊള്ളുകയാണു്. ഇപ്പോൾ കാണ്മാൻ തരമില്ല. അതുകൊണ്ടു് ഉണരുന്നതുവരെ തൃക്കാല്ക്കൽ നില്ക്കുകതന്നെ.



ശ്രീകൃഷ്ണദൂതു്.

(അടുത്തശേഷം) അല്ല, ഈ ദുഘ്ടക്കാരൻ ദുര്യോധനൻ മുൻകൂട്ടി വന്നു വശായിരിക്കുന്നു. തന്നത്താൻ ഒരു പീഠത്തിലിരുന്നു് ഞെളിയുകയാണു്. ആവട്ടെ. (എന്നു്

ദുര്യോധനനെ നോക്കിത്തൊഴുതു്, ശ്രീകൃഷ്ണന്റെ കാല്ക്കൽ നില്ക്കുന്നു.)

ശ്രീ — (ഉണൎന്ന നാട്യത്തിൽ) ഏ! അൎജ്ജുനനോ. കുറച്ചു നേരമായോ വന്നിട്ടു്.

അ — ഇല്ല, ഇപ്പൊഴേ എത്തിയുള്ളൂ.

ശ്രീ — അല്ലേ ധനഞ്ജയ! സഖേ! സുഖമായ്വസിക്കു-
ന്നില്ലേ ഭവാനുമയി ബന്ധുജനങ്ങളും തേ-
ഇല്ലേതുമെന്നു കരുതുന്നു വിശേഷമിപ്പോൾ
ചൊല്ലേണമെന്തിനിവിടേക്കു ഗമിച്ചതെന്നും.

അ — ഞങ്ങൾക്കെല്ലാം ഒരുവിധം സൌഖ്യംതന്നെ (സ്വകാൎയ്യമായ്) ദുര്യോധനജ്യേഷ്ഠൻ തലയ്ക്കൽ വന്നിരിക്കുന്നുണ്ടു്. കണ്ടില്ലെന്നുണ്ടോ?

ശ്രീ — (ദുര്യോധനനെ നോക്കി പരിഭ്രമിച്ചു് എഴുനേല്ക്കുന്നു.)

ദുര്യോ — ഏ;—ഇരിക്കു, ഇരിക്കു.

ശ്രീ — (ഇരുന്നിട്ടു്) അയ്യോ! കഷ്ടം ആരെങ്കിലും ഒരാളെ പറഞ്ഞയച്ചിരുന്നുവെങ്കിൽ ആ ക്ഷണം ഞാനവിടെ വരുമായിരുന്നുവല്ലോ. എന്തിനാണ് ഇങ്ങിനെ ബുദ്ധിമുട്ടിയതു്. ഏതെങ്കിലും കണ്ടതു വളരെ സന്തോഷമായി. വന്ന കാൎയ്യം എന്താണെന്നറിയിക്കണം.

ദുര്യോ — പാണ്ഡവന്മാൎക്കു പകുതി രാജ്യം കൊടുക്കുന്ന കാൎയ്യം അനുജന്മാൎക്കും അച്ഛനും മററും അശേഷം മനസ്സില്ല. അവരും കിട്ടാതെ കഴികയില്ലെന്നു കൂടിയിരിക്കുന്നു. അതുകൊണ്ടു യുദ്ധം കൂടാതെ കഴികയില്ലെന്നു വന്നു. അതിലേക്കു നമ്മെ സഹായിപ്പാൻ വിചാരിക്കുന്നുണ്ടെങ്കിൽ നല്ല സമയമാണ്. ക്ഷണിക്കാനാണ് ഞാൻ വന്നതു്. ഞാനെത്തിയ ശേഷമാണ് അൎജ്ജുനൻ വന്നതു്.

യാദവക്കു കരുപാണ്ഡവാദിയിൽ
ഭേദമെന്തു നിരൂപിച്ചു നോക്കിയാൽ
മോദമോടിവിടെയാരു മുമ്പിൽ വ-
ന്നാദരിക്കുമവരോടു ചേരണം.

എന്നാണ് ന്യായം.

അ — (ഭഗവാനോട്)

അന്ധത പെരുകുന്നവരാം
കുന്തീതനയക്കു പാക്കിലിക്കാലം
നിന്തിരുവടിയുടെ ചരണ-
ച്ചെന്താരല്ലാതെയില്ലൊരവലംബം.

എന്ന സംഗതി തിരുമനസ്സറിയിച്ച് ഇപ്പോൾ തന്നെ ഒരുമിച്ചു കൂട്ടിക്കൊണ്ടു ചെല്ലേണമെന്നു വലിയ ജ്യേഷ്ഠൻ കല്പിച്ചിട്ടാണ് ഞാൻ വന്നത്.

ശ്രീ — എനിക്കു രണ്ടാളും ഭേദമില്ല. അർജ്ജുനനെയാണ് ഞാൻ മുമ്പു കണ്ടത്. പക്ഷേ മുമ്പു തന്നെ ഇവിടെ എത്തിച്ചേന്നതു സുയോധനനാണ്.

ദുര്യോ — (ആത്മഗതം) ഈ കണ്ണൻെറ കണ്ണിലുണ്ണിയുടെ പുറപ്പാടു കണ്ടപ്പോൾ തന്നെ കായ്യം കണക്കിലാവി ല്ലെന്നു ഞാൻ നിശ്ചയിച്ചിട്ടുണ്ട്.

അ — (ആത്മഗതം) ആവൂ. മൂപ്പരുടെ ഞെളിവൊന്നു കുറഞ്ഞു.

ശ്രീ — (ആലോചിച്ചിട്ട്) ഞാൻ ഒരാളുടെ പക്ഷത്തിൽ ചേരാം. നമ്മുടെ മുഴുവൻ സേനയും മറുപക്ഷത്തിന്നു കൊടുക്കാം. എന്നാൽ ഞാൻ നിരായുധനായിരിക്കുക യല്ലാതെ യുദ്ധത്തിൽ ആയുധം തൊടുകയില്ല. ഇനി നിങ്ങളുടെ ഇഷ്ടം പോലെ വരിക്കാം.

അ — എനിക്കു ഭഗവാൻ മാത്രം മതി.

ദുൎയ്യോ — (ആത്മഗതം) ആരു ഗുണമുണ്ടെങ്കിലും ആയുധമെടുക്കാത്ത ആൾ യുദ്ധത്തിന്നു കൊള്ളില്ല. (സ്പഷ്ടം) കൃഷ്ണ! എനിക്കു സേന മതി.

ശ്രീ— അങ്ങിനെ തന്നെ ഇപ്പോൾ ചട്ടം കെട്ടാം. ആരവിടെ?

ഹരി — സ്വാമി!

ശ്രീ — നമ്മുടെ ഒരക്ഷൌഹിണിസൈന്യത്തെ സുയോധന മഹാരാജാവിന്നു കൊടുപ്പാനും ഞാൻ മാത്രം നിരായുധനായ് പാണ്ഡവന്മാരെ സഹായിപ്പാൻ പോവാനും നിശ്ചയിച്ചിരിക്കയാൽ സൈന്യത്തെ കഴിയുന്ന വേഗത്തിൽ രാജാവിന്നയച്ചു കൊടുപ്പാൻ കൃതവൎമ്മാവിനോടു പറയുക.

ഹരി — കല്പനപോലെ (എന്നു പോകുന്നു.)

ദുൎയ്യോ — സന്തോഷമായി. ഞാനിപ്പോൾ ഇറങ്ങാം. (എഴുനേല്ക്കുന്നു.)

ശ്രീ — (എഴുന്നേററ്) അങ്ങനെതന്നെ. താമസിയാതെ കണ്ടുകൊള്ളാം. (ദുൎയ്യോധനൻ പോകുന്നു.)

ശ്രീ — അൎജ്ജുന! ആയുധവും കൂടി എടുക്കാത്ത എന്നെ എന്തു കാൎയ്യം വിചാരിച്ചാണ് നീ വരിച്ചതു്.

അ — എന്താണിങ്ങിനെ പറയുന്നതു്. അങ്ങുന്നു സാരഥ്യം മാത്രം ഏററാൽ എനിക്കു പിന്നെ ഒന്നും വേണ്ട.

ശ്രീ — അതിനു വിഷമിക്കേണ്ട. ഞാൻ ഏല്ക്കാം.

അ — എന്നാൽ ഇനി നാം ജ്യേഷ്ഠന്റെ സമീപം പോവുകയല്ലേ.

ശ്രീ — അതേ. പുറപ്പെടുക.

(എന്നു രണ്ടുപേരും പോയി)

## പരീക്ഷ

I

ശ്രീകൃഷ്ണൻ ഉറക്കം നടിക്കുവാൻ കാരണം, പള്ളിയറയിൽ കടന്നതിന്നുശേഷം ദുൎയ്യോധനന്റേയും അൎജ്ജുനന്റേയും പെരുമാററങ്ങൾ തമ്മിലുള്ള വ്യത്യാസം, ഇരുകക്ഷികളേയും മുഷിപ്പിക്കാതിരിക്കുവാൻ ശ്രീകൃഷ്ണൻ സ്വീകരിച്ച നയം, ഇവ ഓരോന്നിനേയും ചുരുക്കി വിവരിക്കുക. ഓരോന്നും ഓരോ ഖണ്ഡികയിൽ അടക്കുക.

II

ശ്രീകൃഷ്ണനും ദുൎയ്യോധനാൎജ്ജുനന്മാരും തമ്മിലുണ്ടായ കൂടിക്കാഴ്ചയെ അൎജ്ജുനൻ ധൎമ്മപുത്രനോടു വിവരിക്കും പോലെ എഴുതുക.

III

അപോദ്ധരിക്കുക :—

നമ്മുടെ ഒരക്ഷൌഹിണിസൈന്യത്തെ സുയോധനമഹാരാജാവിന്നു കൊടുപ്പാനും ഞാൻ മാത്രം നിരായുധനായി പാണ്ഡവന്മാരെ സഹായിപ്പാൻ പോവാനും നിശ്ചയിച്ചിരിക്കയാൽ സൈന്യത്തെ കഴിയുന്ന വേഗത്തിൽ രാജാവിന്നയച്ചുകൊടുപ്പാൻ കൃതവൎമ്മാവിനോടു പറയുക.

PRINTED AT
THE DECCAN PRINTING HOUSE,
HUZUR ROAD, CALICUT.

## പുതിയ പഠനക്രമപ്രകാരം നവീനരീതിയിൽ
## തയ്യാറാക്കിയ
# ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

## ഭാഷാബോധിനി
സമ്പാദകൻ
എം. കെ. വീരരാഘവയ്യർ, എം.എ., എൽ.ടി.

| | | | |
|---|---|---|---|
| ഒന്നാം പുസ്തകം | 0—3—0 | അഞ്ചാം പുസ്തകം | 0—6—0 |
| രണ്ടാം പുസ്തകം | 0—3—6 | ആറാം പുസ്തകം | 0—8—0 |
| മൂന്നാം പുസ്തകം | 0—4—0 | ഏഴാം പുസ്തകം | 0—9—0 |
| നാലാം പുസ്തകം | 0—5—0 | എട്ടാം പുസ്തകം | 0-10—0 |

## മിഡിൽ സ്കൂൾ ഇന്ത്യാചരിത്രം
ഗ്രന്ഥകർത്താ
കെ. അപ്പുണ്ണി കയ്മൾ, ബി.എ., എൽ.ടി.

ഒന്നാം ഭാഗം 0—7—0 രണ്ടാം ഭാഗം 0—10—0
മൂന്നാം ഭാഗം 0—10—0

## ശാസ്ത്രപ്രവേശിക
ഗ്രന്ഥകർത്താ
പി. എസ്സ്. പരമേശ്വരയ്യർ, ബി.എ., എൽ.ടി.

| | | | |
|---|---|---|---|
| ഒന്നാം ഭാഗം — ആറാം തരത്തിലേക്ക് | — | — | 0—3—0 |
| രണ്ടാം ഭാഗം — ഏഴാം ,, | — | — | 0—4—0 |
| മൂന്നാം ഭാഗം — എട്ടാം ,, | — | — | 0—8—0 |

## പൌരധർമ്മസംഗ്രഹം
സമ്പാദകൻ
ടി. വി. നാരായണയ്യർ.

| | | | |
|---|---|---|---|
| ഒന്നാം ഭാഗം — നാലാം തരത്തിലേക്ക് | — | — | 0—3—0 |
| രണ്ടാം ഭാഗം — അഞ്ചാം ,, | — | — | 0—5—0 |
| മൂന്നാം ഭാഗം — ആറാം ,, | — | — | 0—5—0 |

**THE DECCAN PUBLISHING HOUSE,**
HUZUR ROAD, :: :: CALICUT.